(മലയാളം)

---

**സ്വർഗ്ഗീയമാലാഖമാർ സ്തുതിക്കുന്നതുപോലെ**
ക്രൈസ്തവാരാധനയുടെ ഒരു സാഹിത്യ-ധ്യാന പഠനം

ജോൺ ഡി. കുന്നത്ത്
Johnkunnathu@gmail.com

പ്രസാധകർ: സോപാന ഓർത്തഡോക്സ് അക്കാദമി

രൂപകല്പനയും അച്ചടിയും: സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം

**വില: 100 രൂപ**

# സ്വർഗ്ഗീയമാലാഖമാർ സ്തുതിക്കുന്നതുപോലെ

## ക്രൈസ്തവാരാധനയുടെ
## ഒരു സാഹിത്യ-ധ്യാന പഠനം

ജോൺ ഡി. കുന്നത്ത്

സോപാന ഓർത്തഡോക്സ് അക്കാദമി
കോട്ടയം

**ജോൺ ഡി. കുന്നത്ത്**

1956-ൽ കെ. ഡാനിയേലിന്റെയും അച്ചാമ്മയുടെയും മകനായി കൊല്ലം ജില്ലയിലെ മുഖത്തലയിൽ ജനിച്ചു. ഭാഷ, സാഹിത്യം, അദ്ധ്യാപനം, ക്രൈസ്തവദർശനം എന്നീ വിഷയങ്ങളിൽ ഉപരിപഠനം നടത്തി. ആഫ്രിക്കയിലും അമേരിക്കയിലും 28 വർഷക്കാലം അദ്ധ്യാപകനായിരുന്നു. ഇപ്പോൾ ഭാര്യ ലിസ്സിയുമൊത്ത് കോട്ടയത്തു താമസിക്കുന്നു.

മറ്റു കൃതികൾ:

1. വേദപാരാവാരത്തിൻ തീരത്ത്
ഹൃദയസ്പർശിയായ ഒരു പിടി വേദകഥകളുടെയും
സങ്കീർത്തനങ്ങളുടെയും കാവ്യാവിഷ്കാരം

2. An Orientation to our Life: A Guide to young men and women

3. Gregorian Vision: Opening a window to the thought of Paulos Mar Gregorios

# കാലം കാത്തിരുന്ന പാത

## ബെന്യാമിൻ

വിശ്വാസം കച്ചവടമായിത്തീരുന്നതിനെക്കുറിച്ച് എക്കാലത്തും പരാതികൾ ഉണ്ടായിരുന്നു. ഒരുപക്ഷേ ക്രിസ്തുവിന്റെ കാലത്തു തന്നെ ചിലപ്പോൾ അതിനും മുൻപേ. അതിനെതിരെ ആയിരുന്നല്ലോ അവന്റെ രോഷമുണർന്നതൊക്കെയും. എന്നാൽ ആ ക്രിസ്തുവിനെത്തന്നെ കച്ചവടമാക്കുന്ന ഒരു കാലത്തിലൂടെയാണ് നാമിന്നു കടന്നുപോകുന്നത്. കുറേക്കൂടി കൃത്യമായി പറഞ്ഞാൽ നമ്മുടെ ആവശ്യങ്ങൾ നിർവ്വഹിച്ചു കിട്ടാനുള്ള ഒരു വഴിയായി മാത്രം നാം അവനെ കണ്ടു തുടങ്ങിയിരിക്കുന്നു. അവൻ മുന്നോട്ട് വച്ച ആശയങ്ങൾ, ധർമ്മങ്ങൾ, നീതികൾ, വിചാരങ്ങൾ ഒക്കെ നാം തെരുവിൽ ഉപേക്ഷിക്കുകയും നമ്മുടെ സ്വാർത്ഥമോഹങ്ങളിലേക്കുള്ള ചവിട്ടുപടിയായി അവനെ ഉളുപ്പില്ലാതെ ഉപയോഗിക്കുകയും ചെയ്യുന്നു.

ഇത് നിഷ്കളങ്കമായി നമുക്കിടയിലേക്ക് കടന്നുവന്ന ഒരു വിചാര പദ്ധതിയല്ല. കൃത്യമായ അജണ്ടകളോടെ ആവിഷ്കരിച്ച് നടപ്പാക്കിയ ഒരു കച്ചവടതന്ത്രമാണ്. പ്രോസ്പരറ്റി തിയറി എന്ന പേരിൽ ചില പുതു സഭകളാണത് പ്രചരിപ്പിക്കുന്നത്. അവിടെ ക്രിസ്തു സഹനങ്ങളുടെയും ത്യാഗങ്ങളുടെയും പ്രതിപുരുഷനല്ല. നമ്മുടെ മോഹസാഫല്യങ്ങളിലേക്കുള്ള വഴി മാത്രമാണവൻ. കച്ചവടവും വിപണിയും ലക്ഷ്യം വച്ചുള്ള ഒരു അമേരിക്കൻ തന്ത്രമായിരുന്നു അതെന്ന് ഇപ്പോൾ എല്ലാവർക്കും പച്ചവെള്ളം പോലെ അറിയാം. മിതത്വം പരിശീലിപ്പിച്ച, ഉള്ളവൻ ഇല്ലാത്തവനു കൂടി പങ്കിടാൻ പഠിപ്പിച്ച, മറ്റുള്ളവരെ തന്നെപ്പോലെ സ്നേഹിക്കാൻ പഠിപ്പിച്ച ക്രിസ്തു അവിടെ അന്യനാണ്. അങ്ങനെയൊരു ക്രിസ്തുവിന് വിപണിയെ പരിപോഷിപ്പിക്കാൻ കഴിയില്ല. കച്ചവടം പെരുപ്പിക്കാൻ കഴിയില്ല. കച്ചവടം പെരുക്കണമെങ്കിൽ മനുഷ്യന്റെ ഉള്ളിലെ ആർത്തി വളരണം. മിതത്വം ഉപേക്ഷിക്കണം. തനിക്ക് കിട്ടുന്നതൊന്നും പോരാ, ഇനിയും ഇനിയും എന്ന ചിന്ത വളരണം. ഇന്നലെ വരെ നാം കണ്ടും അറിഞ്ഞും ശീലിച്ചുമുള്ള ഒരു ക്രിസ്തു അവിടെ അയോഗ്യനാണ്. അവിടെയാണ് ആർത്തിയുടെ കൂട്ടുകാരനായ ക്രിസ്തുവിനെ പ്രചരിപ്പിക്കുന്നത്. നിങ്ങൾക്ക് ആവശ്യമുള്ളതെന്തും ചോദിച്ചു കൊള്ളൂ. അവൻ തരും എന്നാണ് അവർ പറയുന്നത്; പഠിപ്പിക്കുന്നത്. അവർ പക്ഷേ ക്രിസ്തുവിന്റെ വീടു പണിയുന്നവർ അല്ല. വിപണിയുടെ വിടുപണി നടത്തുന്നവരാണ് എന്ന് നാം അറിയാതെ പോകുന്നു. ചിലപ്പോൾ അവർ വച്ചുനീട്ടുന്ന പ്രലോഭനങ്ങളുടെ വലയിൽപെട്ട് നാം നമ്മുടെ പൂർവ്വികമായ വിശ്വാസ

ങ്ങളെയും ആചാരങ്ങളെയും ഉപേക്ഷിച്ചു കളയാൻ തയ്യാറാകുന്നു. കാരണം ഇത്തരം പുതുവിശ്വാസങ്ങളുടെ പിന്നിലുള്ള കറുത്ത കൈകൾ ആരുടേതെന്ന് നമുക്കറിയില്ല. അതിന്റെ പിന്നിലുള്ള കച്ചവടതന്ത്രങ്ങൾ നാം തിരിച്ചറിയുന്നില്ല. അതിനെക്കാൾ ഉപരിയായി നമ്മുടെ പൂർവ്വിക പിതാക്കന്മാർ നിരവധി വർഷത്തെ ആത്മീയ മനനങ്ങളിലൂടെയും പ്രാർത്ഥനകളിലൂടെയും ധ്യാനത്തിലൂടെയും മെനഞ്ഞെടുത്ത ആരാധനാരീതികളെക്കുറിച്ച് അതിൽ അന്തർലീനമായിരിക്കുന്ന അത്യഗാധമായ ആത്മീയവിചാരങ്ങളെക്കുറിച്ച് നമുക്ക് തീരെ അറിവില്ല എന്നതും ഒരു പ്രധാന പ്രശ്നമാണ്. അതുകൊണ്ടുതന്നെ ആരെങ്കിലും ചിലർ ഉന്നയിക്കുന്ന ചില നിസ്സാര ചോദ്യങ്ങൾക്കു മുന്നിൽ നാം പതറിപ്പോകുന്നു. അവരാണ് ശരിയെന്ന് വിശ്വസിക്കുന്നു. ഇന്നലെകളിലെ മഹത്തായ ആത്മീയ പാരമ്പര്യങ്ങളെ തിരസ്കരിച്ചു കളഞ്ഞിട്ട് പുതിയ കപടതകളെ പുണരാൻ ഇറങ്ങിത്തിരിക്കുന്നു. കുഴപ്പം നമ്മുടേതു തന്നെയാണ്. നാം അറിയാനും പഠിക്കാനും ശ്രമിക്കുന്നില്ല. കഥയറിയാതെ ആട്ടം കാണുന്നവരെപ്പോലെ നാം കുർബ്ബാനയിൽ പങ്കെടുക്കുന്നു. ഒന്നും ലഭിക്കാത്തവനെപ്പോലെ ദേവാലയങ്ങളിൽ നിന്നും മടങ്ങുന്നു.

ആരാധന അർത്ഥമറിയാത്ത ഒരു ചടങ്ങായി മാറുന്ന ഈ കാലത്ത് അതിനെതിരെ ഒരു പ്രതിരോധം എന്ന നിലയിലോ പ്രതിവിധി എന്ന നിലയിലോ വേണം നാം ജോൺ ഡി. കുന്നത്തിന്റെ “സ്വർഗീയ മാലാഖമാർ സ്തുതിക്കുന്നതുപോലെ” എന്ന ഈ ഗ്രന്ഥത്തെ നോക്കി കാണുവാൻ. ക്രിസ്തീയ ആരാധനയിൽ അന്തർലീനമായിരിക്കുന്ന രഹസ്യങ്ങളും അതിന്റെ സൂചകങ്ങളും സാധാരണക്കാർക്ക് മനസിലാവുംവിധം ലളിതമായി വ്യാഖ്യാനിക്കുന്ന ഗ്രന്ഥമെന്ന നിലയിൽ ഇതിനു ഒരു സാമൂഹിക പ്രസക്തിയുണ്ട്. ഈ പുസ്തകം നമ്മുടെ ഉള്ളിലെ കണ്ണു തുറപ്പിക്കും. ഇത് വായിച്ചു ഗ്രഹിച്ചശേഷം നാം പങ്കെടുക്കുന്ന ആരാധന നിശ്ചയമായും ഇന്നലെ വരെ കണ്ടതിൽ നിന്നും വ്യത്യസ്തമായിരിക്കും എന്നുറപ്പ്. അത്തരത്തിൽ ആരാധന, അവയിൽ ഉപയോഗിക്കുന്ന വാക്കുകൾ, ഓരോ സന്ദർഭങ്ങളുടെയും ചരിത്രത്തിനോടുള്ള ചേർത്തുവെപ്പ്, അവയുടെ ദൈവശാസ്ത്ര വിശദീകരണം എന്നിങ്ങനെ സർവ്വതലസ്പർശിയായ ഒരു ഗ്രന്ഥം രചിക്കാൻ ശ്രീ. ജോൺ ഡി. കുന്നത്തിനു കഴിഞ്ഞിട്ടുണ്ട്. അതിനുവേണ്ടി അദ്ദേഹം എടുത്തിട്ടുള്ള കഠിനാധ്വാനത്തെ ശ്ലാഘിക്കേണ്ടതുമാണ്. ഈ പുസ്തകം നമ്മുടെ വിശ്വാസത്തിലും ആരാധനയിലും ആത്മവിശ്വാസത്തോടെ ഉറച്ചുനില്ക്കാൻ നമ്മെ സഹായിക്കും. ചിലർ പറഞ്ഞ് പരിഹസിക്കുന്നതുപോലെ വെറുതെ ചില ആഭിചാരക്രിയകൾ അല്ല കുർബ്ബാന എന്നും, അതിൽ ആത്മീയതയുടെ വലിയ അടരുകൾ അടുക്കി വച്ചിട്ടുണ്ടെന്നും അഭിമാനത്തോടെ പറഞ്ഞു കൊടുക്കാൻ

സഹായിക്കും. അപ്പോൾ നമുക്ക് നമ്മുടെ ആത്മാവിനെ വിപണിക്കു വേണ്ടി ക്രിസ്തുവിനെ വിൽക്കുന്നവരുടെ മുന്നിൽ അടിയറ വെക്കാതിരിക്കാൻ കഴിയും. കിഴക്കൻ സഭകളുടെ ഉന്നതമായ പാരമ്പര്യം പഠിപ്പിക്കുന്ന സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും ലാളിത്യത്തിന്റെയും ഒരു ക്രിസ്തുവിനെ നെഞ്ചോടു ചേർത്തുപിടിക്കാനും അതിൽ സ്വർഗ്ഗീയമായ ആഹ്ലാദം കണ്ടെത്താനും കഴിയും. അതുകൊണ്ടുതന്നെ യഥാർത്ഥ ക്രൈസ്തവീകതയിലേക്കുള്ള ഒരു പാതയാണ് ഈ പുസ്തകം എന്ന് നിസംശയം പറയാൻ സാധിക്കും. കാലം കാത്തിരുന്ന ഒരു പാത.

❑

# പ്രസാധകക്കുറിപ്പ്

അദ്ധ്യാപനകലയിൽ വിശ്വസിക്കുന്ന നല്ലൊരദ്ധ്യാപകനാണ് ശ്രീ. ജോൺ കുന്നത്ത്. എത്യോപ്യയിലും അമേരിക്കയിലും ദീർഘനാൾ പഠിപ്പിച്ച അനുഭവസമ്പത്തും അദ്ദേഹത്തിനുണ്ട്.

ഓർത്തഡോക്സ് സഭയുടെ ആരാധന അനുഭവിച്ചറിയാൻ സഹായിക്കുന്നവിധം അതിന്റെ സമ്പന്നമായ വേദാർത്ഥങ്ങളും അലങ്കാരപ്രയോഗങ്ങളും പ്രതീകങ്ങളും മറ്റും വ്യക്തമാക്കാനാണ് അദ്ദേഹം ശ്രമിക്കുന്നത്. കുട്ടികൾക്ക് മനസ്സിലാകുംവിധം സങ്കീർണ്ണമായ ഒരു വിഷയം അവതരിപ്പിച്ചാൽ അത് മുതിർന്നവർക്കും പ്രയോജനപ്പെടും എന്ന തത്വമാണ് അദ്ദേഹം സ്വീകരിച്ചിരിക്കുന്നത്. സണ്ടേസ്കൂൾ കുട്ടികൾക്ക് ഫലപ്രദമായി ക്ലാസ്സെടുത്ത് ലഭിച്ച പാഠങ്ങളും ഉൾക്കാഴ്ചകളും അദ്ദേഹം ആരാധനാ വ്യാഖ്യാനത്തിന് ഉപയോഗിച്ചിരിക്കുന്നു. നമുക്കെല്ലാം വിശിഷ്ട ഗുരുവായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ചിന്തയോടും രചനകളോടുമുള്ള ഗ്രന്ഥകർത്താവിന്റെ അടുത്ത പരിചയം ഈ ഗ്രന്ഥത്തിൽ അവിടവിടെ പ്രതിഫലിക്കുന്നുണ്ട്.

ഞാലിയാകുഴി മാർ ബസേലിയോസ് ദയറായോടനുബന്ധിച്ച് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് കാതോലിക്കാ ബാവാ പ്രസിഡണ്ടായി ആരംഭിച്ചിരിക്കുന്ന സോപാന ഓർത്തഡോക്സ് അക്കാദമി ഇതിന്റെ പ്രസിദ്ധീകരണം സന്തോഷത്തോടെ ഏറ്റെടുക്കുകയാണ്.

അക്കാദമിയുടെ ഉദ്ദേശ്യലക്ഷ്യങ്ങളിൽപ്പെടുന്ന രണ്ടു കാര്യങ്ങളുണ്ട്:

ഒന്ന്, ഓർത്തഡോക്സ് സഭയുടെ വിശ്വാസം, വേദശാസ്ത്രം, ആദ്ധ്യാത്മികത, ചരിത്രം, മതാന്തരബന്ധങ്ങൾ, സംസ്കാരം തുടങ്ങിയവയെ ആനുകാലിക സാംസ്കാരിക-ബൗദ്ധിക പശ്ചാത്തലത്തിൽ പഠിക്കാനും ബിരുദാനന്തരതലത്തിൽ ഗവേഷണം നടത്താനും യുവപണ്ഡിതന്മാരെ പ്രോത്സാഹിപ്പിക്കുക. അതിനാവശ്യമായ ഗവേഷണ ലൈബ്രറി, സ്കോളർഷിപ്പുകൾ, ചർച്ചകൾ, സമ്മേളനങ്ങൾ എന്നിവ സംഘടിപ്പിക്കുക. ഇതിനോടകം Sopana Post-Graduate Fellowship-ന്റെ പല ചർച്ചാസമ്മേളനങ്ങളും നടത്തിക്കഴിഞ്ഞു.

രണ്ട്, ക്രിസ്തീയവിശ്വാസത്തെ ആദ്ധ്യാത്മികതലത്തിൽ അനുഭവപ്രധാനമാക്കാൻ സഹായിക്കുന്ന 'പോപ്പുലർ' പുസ്തകങ്ങളും മൾട്ടിമീഡിയ സംരംഭങ്ങളും സൃഷ്ടിക്കുക; സഭയുടെ വിശ്വാസചക്രവാളത്തിനുള്ളിൽ നിന്നുകൊണ്ട് പ്രസക്തമായ ആദ്ധ്യാത്മിക സത്സംഗങ്ങളും, ആരാധനാ പരീക്ഷണങ്ങളും നടത്തുക.

ഈ രണ്ടാമതു പറഞ്ഞ പ്രബോധനലക്ഷ്യത്തെ മുൻനിർത്തിയാണ് ശ്രീ. ജോൺ കുന്നത്തിന്റെ "സ്വർഗ്ഗീയ മാലാഖമാർ സ്തുതിക്കുന്നതു പോലെ" സോപാന അക്കാദമി പ്രസിദ്ധീകരിക്കുന്നത്.

നമ്മുടെ ആദ്ധ്യാത്മിക സംഘടനകളുടെ പഠനവിഭാഗത്തിലും സണ്ടേ സ്കൂളിലെ അദ്ധ്യാപകർക്കും മുതിർന്ന കുട്ടികൾക്കും ഇത് പ്രയോജന പ്പെടുമെന്ന് ഞങ്ങൾ കരുതുന്നു.

**ഫാ. ഡോ. കെ. എം. ജോർജ്**

(ഡയറക്ടർ, സോപാന അക്കാദമി)

# മുഖവുര

സ്വന്തം വിമാനത്തിൽ ഉല്ലാസയാത്ര ചെയ്യവേ, മാതാവും പിതാവും രണ്ടു കുഞ്ഞുങ്ങളുമടങ്ങിയ ഒരു കുടുംബം അപകടത്തിൽപ്പെട്ടു. അവരുടെ വിമാനം ശാന്തസമുദ്രത്തിലെ ആൾപാർപ്പില്ലാത്ത ഒരു ചെറുദ്വീപിൽ നിലംപതിച്ചു. കുഞ്ഞുങ്ങൾ മാത്രം ജീവനോടെ രക്ഷപെട്ടു. ബാഹ്യലോകവുമായി ബന്ധമൊന്നുമില്ലാതെ അവർ അവിടെ വളർന്നു വന്നു. ദ്വീപിന്റെ മറ്റൊരു ഭാഗത്തേക്ക് അവർ താമസം മാറ്റിയപ്പോൾ വിമാനം രണ്ടുപേരും ചേർന്ന് വളരെ പണിപ്പെട്ടു കെട്ടിവലിച്ചു കൊണ്ടുപോയി. അത് പറപ്പിക്കാൻ അവർക്ക് അറിഞ്ഞുകൂടായിരുന്നു. അത് പറക്കും എന്നുപോലും അവർക്ക് അറിഞ്ഞുകൂടായിരുന്നു. മാതാപിതാക്കളിൽ നിന്നും കിട്ടിയ സമ്പത്തെന്ന നിലയിൽ അവർ അത് സൂക്ഷിച്ചു വച്ചു. പോകുന്നിടത്തെല്ലാം അത് കെട്ടിവലിച്ചുകൊണ്ട് പോകുകയും ചെയ്തു.

നമ്മുടെ ഇപ്പോഴത്തെ അവസ്ഥ ഏതാണ്ട് ഇതിനോട് സമാനമാണ്. നമ്മുടെ പൂർവികരിൽ നിന്നു നമുക്ക് ഒരു വിമാനം കിട്ടിയിട്ടുണ്ട്. എന്നാൽ നിർഭാഗ്യവശാൽ അത് എങ്ങനെ പറത്തും എന്നു നമുക്ക് അറിഞ്ഞുകൂടാ. അത് നിർമ്മിച്ച നമ്മുടെ പൂർവ്വികർക്ക് അത് അനായാസേന പറത്താൻ കഴിഞ്ഞിരുന്നു. പൂർവ്വികരിൽ നിന്നു കിട്ടിയ ഒരു സമ്പത്തെന്ന നിലയിൽ തലമുറ തലമുറ കൈമാറി നഷ്ടപ്പെടാതെ നാം അത് സൂക്ഷിക്കുന്നു.

ക്രൈസ്തവസഭയുടെ ആദ്യ നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന പിതാക്കന്മാർ വികസിപ്പിച്ചെടുത്ത നമ്മുടെ ആരാധന സ്വർഗ്ഗത്തിലേക്ക് പറന്നുയരുവാൻ നമ്മെ സഹായിക്കുന്ന ഒരു വിമാനമാണ്. എന്നാൽ ഈ വിമാനം അവർ പറപ്പിച്ചിരുന്നതുപോലെ പറപ്പിക്കുവാൻ നമുക്ക് അറിവും കഴിവും ഇല്ലാതെ പോയിരിക്കുന്നു. അതിനു പകരം പോകുന്നിടത്തെല്ലാം കെട്ടിവലിച്ചുകൊണ്ട് പോകേണ്ട ഒരു ഭാരമായി നമുക്ക് അത് തീർന്നിരിക്കുന്നു. നാം എന്തിന് ആരാധിക്കുന്നുവെന്നും എങ്ങനെ ആരാധിക്കണം എന്നും ഉള്ള അറിവ് നമുക്ക് കൈമോശം വന്നിരിക്കുന്നു.

ഈ വിമാനം കെട്ടിവലിച്ചുകൊണ്ട് നടക്കുന്നത് എത്ര ആയാസകരമാണ് എന്നു കണ്ട് അത് വിട്ടുകളഞ്ഞിട്ടു വെറുതെ അങ്ങ് കൈ വീശി നടക്കുന്നതാണ് നല്ലത് എന്നു നമ്മുടെ ചില സഹോദരർ തീരുമാനിച്ചു. നവീകരണസഭകളിൽപെട്ടവർ അതാണ് ചെയ്തത്. ഇപ്പോഴും ഈ വിമാനം കെട്ടിവലിച്ചുകൊണ്ട് തന്നെ മുന്നോട്ട് നീങ്ങുന്ന നമ്മെ ഇടക്കിടെ അവർ തിരിഞ്ഞു നിന്നു പരിഹസിക്കുന്നുണ്ട്. ഈ വിമാനം ഉപേക്ഷിച്ച് അവരോടൊപ്പം നടക്കുവാൻ നാം തയ്യാറല്ലെങ്കിൽ ഇത് പറപ്പിക്കാൻ സാധി

ക്കുമോ എന്നു ഒന്നു ശ്രമിച്ചു നോക്കണം. അതിനുള്ള ഒരു ക്ഷണമാണ് ഇവിടെ ഈ എഴുത്തുകാരൻ ചെയ്യുന്നത്. വരൂ നമുക്ക് ഒരുമിച്ച് ഈ വിമാനം പറത്താൻ ഒന്നു ശ്രമിച്ചു നോക്കാം!

സ്വർഗ്ഗീയമാലാഖമാർ സദാ ദൈവത്തെ സ്തുതിക്കുന്നതുകൊണ്ടാണ് സ്വർഗ്ഗം സ്വർഗ്ഗമായിരിക്കുന്നത്. അതുപോലെ നമുക്കും ദൈവത്തെ സ്തുതിക്കാനാവുമെങ്കിൽ നമ്മുടെ ഭൂമിയും സ്വർഗ്ഗമായി മാറും — ഇതാണ് ഈ ചെറു ഗ്രന്ഥത്തിന്റെ കേന്ദ്ര ആശയം.

ലോകമതങ്ങളുടെ പാർലമെന്റിന്റെ ശതാബ്ദി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്തുകൊണ്ട് 1989-ൽ ഷിക്കാഗോയിൽ വച്ച് പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഇപ്രകാരം പ്രസ്താവിച്ചു. ഏതൊരു മതത്തിലുമുണ്ട് രണ്ടു തലങ്ങൾ — ഉന്നതതലവും അധോതലവും. 'സത്യം ഞങ്ങളുടെ പക്കലുണ്ട്; നിങ്ങൾക്ക് സത്യം വേണമെങ്കിൽ ഞങ്ങളോടൊപ്പം കൂടുക' എന്ന അന്ധതയിൽ നിന്നുയരുന്ന അവകാശവാദം അധോതലത്തിന്റേതാണ്. അന്ധന്മാർ ആനയെ കണ്ടതുപോലെയാണ് എല്ലാവരും സത്യത്തെ ദർശിക്കുന്നത് എന്നു തിരിച്ചറിഞ്ഞുകൊണ്ടു താഴ്മയോടെ മറ്റുള്ളവരിൽ നിന്നു പഠിക്കാൻ സന്മനസ്സു കാട്ടുന്നതാണ് ഉന്നതതലം. എല്ലാ മതങ്ങളിലുമുണ്ട് ഈ ഉന്നതതല സമീപനം. അത് ശക്തിപ്പെട്ടാലെ ലോകസമാധാനം സാധ്യമാകൂ.

ഈ എഴുത്തുകാരൻ ഇന്ത്യയിലെ സുറിയാനി ക്രൈസ്തവ മതപാരമ്പര്യത്തിൽ ജനിച്ചു വളർന്ന ആളാണ്. എന്നാൽ സത്യം ഞങ്ങളുടെ പക്കലുണ്ട് എന്ന അന്ധമായ അവകാശവാദമുന്നയിച്ചുകൊണ്ട് മറ്റുള്ളവരെ ഇങ്ങോട്ട് ക്ഷണിക്കുന്ന അധോതലസമീപനമല്ല ഈ എഴുത്തുകാരന്റേത്. ഈ മതപാരമ്പര്യത്തിലുള്ള സത്യദർശനം എന്താണെന്നും എങ്ങനെയാണെന്നും വിശദമാക്കുന്നു എന്നേയുള്ളു. നൂറ്റാണ്ടുകളായി ഈ പാരമ്പര്യത്തിൽ പിന്തുടർന്നു വരുന്ന അനുഷ്ഠാനങ്ങളെക്കുറിച്ചുള്ള ഈ എഴുത്തുകാരന്റെ ഇപ്പോഴത്തെ ധാരണകൾ കുറ്റമറ്റതാണെന്നോ ആധികാരികമാണെന്നോ അവകാശപ്പെടുന്നില്ല. എന്റെ ധാരണകളിലെ തെറ്റുകൾ ആര് ചൂണ്ടിക്കാട്ടിയാലും സന്തോഷപൂർവ്വം തിരുത്താനും അവരിൽ നിന്നു പഠിക്കുവാനും ഞാൻ സന്നദ്ധനാണ് എന്ന് അറിയിച്ചുകൊള്ളട്ടെ. മറ്റ് മതപാരമ്പര്യങ്ങളോട് എപ്രകാരം സുറിയാനി ക്രൈസ്തവ പാരമ്പര്യം സമാനത പുലർത്തുന്നു എന്നു കണ്ടെത്താനുള്ള ശ്രമം ഇവിടെ നടത്തിയിട്ടുണ്ട്. മറ്റ് മതപാരമ്പര്യങ്ങളിൽപ്പെട്ടവരും ഇത് വായിക്കുകയും ഇതിൽ നിന്നു പ്രചോദനമുൾക്കൊണ്ട് അവരുടെ സ്വന്തം മതപാരമ്പര്യങ്ങളെക്കുറിച്ച് ഇതുപോലെയുള്ള പഠനം നടത്തുകയും വേണം എന്ന് ഈ എഴുത്തുകാരൻ ആഗ്രഹിക്കുന്നു.

ആരാധനയെക്കുറിച്ച് നിലവിലുള്ള മറ്റ് പഠനങ്ങളിൽ നിന്ന് ഇതിനെ വ്യത്യസ്തമാക്കുന്ന ഒരു കാര്യം, ഇത് ഒരു സാഹിത്യപഠനമാകുന്നു എന്ന താണ്. ആരാധനയിലെ സാഹിത്യം പഠനവിഷയമാക്കിയിരിക്കുന്ന അധികം കൃതികൾ കാണാനിടയായിട്ടില്ല.

എന്റെ മാതൃഇടവകയായ മുഖത്തല (കൊല്ലം) സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിലെ സണ്ടേസ്കൂളിന്റെ കോമൺ ക്ലാസ്സിൽ കുട്ടികളുമായി പങ്കുവച്ച ചില ധ്യാനചിന്തകളാണ് ഈ ചെറുപുസ്തകത്തിനു തുടക്കമിട്ടത്. ആരാധന എന്നാൽ എന്ത്? അതിന്റെ ഉള്ളടക്കവും രൂപവും എന്താണ്? നാം എന്തിന് ആരാധിക്കുന്നു? എങ്ങനെ നാം ആരാധനയിൽ പങ്കെടുക്കണം. ഈ ചോദ്യങ്ങൾക്കുള്ള ഉത്തരമാണ് ഇവിടെ. ഇതൊക്കെ കേൾക്കുന്നതിനും പഠിക്കുന്നതിനും അവിടുത്തെ അദ്ധ്യാപകരും വിദ്യാർത്ഥികളും പ്രകടമാക്കിയ ഉൽസാഹമാണ് ഈ ഗ്രന്ഥരചനയ്ക്ക് എനിക്ക് പ്രചോദകമായത്. കുട്ടികളെ പഠിപ്പിക്കുവാൻ എനിക്ക് അവസരം തന്ന അവിടുത്തെ വികാരി ജോൺ പണിക്കർ കോറെപ്പിസ്ക്കോപ്പായോടും എന്റെ സഹോദരനായ സണ്ടേസ്കൂൾ പ്രധാനാദ്ധ്യാപകൻ കുന്നത്ത് ജി. ജോൺസനോടും ഹൃദയം നിറഞ്ഞ നന്ദി അറിയിക്കുന്നു.

ഈ പുസ്തകത്തിലെ ചിന്തകൾക്ക് ഞാൻ ഏറ്റവുമധികം കടപ്പെട്ടിരിക്കുന്നത് കാലം ചെയ്ത മഹാപണ്ഡിതനായ പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായോടാണ്. ആ മഹാത്മാവിന്റെ പാവനസ്മരണയ്ക്കു മുമ്പിൽ ഈ ഗ്രന്ഥം സമർപ്പിക്കുന്നു. സണ്ടേസ്കൂൾ വിദ്യാർത്ഥികളോട് പങ്കുവച്ച ധ്യാനചിന്തകൾ എന്ന നിലയിൽ എഴുതാനാരംഭിച്ച ഈ ഗ്രന്ഥം ഇപ്പോഴത്തെ നിലയിലേക്ക് കൊണ്ടുവരുന്നതിന് വേണ്ട പ്രചോദനവും നിർദ്ദേശങ്ങളും നൽകി എന്നെ അനുഗ്രഹിച്ചതിന് വന്ദ്യനായ ഡോ. കെ. എം. ജോർജ് അച്ചനോട് കടപ്പെട്ടിരിക്കുന്നു. ഇതിന്റെ കയ്യെഴുത്തുപ്രതി വായിച്ചു തെറ്റുകൾ ചൂണ്ടിക്കാണിക്കുകയും എങ്ങനെ മെച്ചപ്പെടുത്താമെന്ന് അഭിപ്രായപ്പെടുകയും ചെയ്ത എല്ലാ സ്നേഹിതരോടും ഞാൻ കടപ്പെട്ടിരിക്കുന്നു. ഇത് വളരെ വിശദമായി വായിച്ച് ഉള്ളടക്കവും ഭാഷാശൈലിയും മെച്ചപ്പെടുത്താൻ സഹായിച്ച ശ്രീ. വി. റ്റി. ജോൺ സാറിനും എന്റെ സഹോദരൻ പ്രൊഫ. വി. എ. ഫിലിപ്പിനും ഹൃദയം നിറഞ്ഞ നന്ദി.

ഈ ചെറുപുസ്തകം ആദിയോടന്തം ശ്രദ്ധയോടെ വായിക്കുവാൻ സമയം കണ്ടെത്തുകയും ഇതിന് അതിപ്രൗഢമായ ഒരു അവതാരിക രചിച്ചു എന്നെ അനുഗ്രഹിക്കുകയും ചെയ്ത പ്രശസ്ത സാഹിത്യകാരനായ ശ്രീ. ബെന്യാമിനോട് എങ്ങനെ നന്ദി പറയണം എന്ന് എനിക്കറിഞ്ഞുകൂടാ.

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണം ഏറ്റെടുക്കുന്ന സോപാന അക്കാദമിയുടെ ഡയറക്ടറായ വന്ദ്യനായ ഡോ. കെ. എം. ജോർജ്ജ് അച്ചനോട് ഹൃദയംഗമായ നന്ദി പ്രകാശിപ്പിക്കുന്നു. ഇതിന്റെ കലയും അച്ചടിയും മറ്റും ചെയ്തു സഹായിച്ച സോഫിയാ പ്രിന്റ് ഹൗസിനും നന്ദി.

നമ്മുടെ ആരാധന അർഥവത്താകണം എന്ന ആഗ്രഹം ഒന്നു മാത്ര മാണ് ഈ രചനയ്ക്ക് പിന്നിൽ. ഈ ഗ്രന്ഥത്തിൽ വന്നുപോയിട്ടുള്ള അബ ദ്ധങ്ങൾക്ക് ഉത്തരവാദിത്തം എനിക്കു മാത്രമായിരിക്കും. അങ്ങനെയുള്ള അബദ്ധങ്ങൾ എന്തെങ്കിലും കാണാനിടയായാൽ അത് എന്റെ ശ്രദ്ധയിൽ പെടുത്തണമെന്ന് എത്രയും വിനീതമായി അപേക്ഷിക്കുന്നു.

**ജോൺ ഡി. കുന്നത്ത്**

കോട്ടയം
ഈസ്റ്റർ 2015

# ഉള്ളടക്കം

# വായനക്കാർ പറയുന്നു

ഇതിലെ ചിന്തകൾ വളരെ നല്ലതാണ്. തികഞ്ഞ മനനത്തിലൂടെ ഉള വായവ. വളരെ ധ്യാനാത്മകം. **– പി. തോമസ് പിറവം**

ആരാധനയെ സംബന്ധിച്ച ഈ പുസ്തകം വളരെ ഉത്തമവും പ്രസക്തവും കാലികവുമാണ്. ലളിതഭാഷയിൽ സമഗ്രമായ വിശകലനം നടത്തിയിരിക്കുന്നു. പ്രതിപാദിച്ചിരിക്കുന്ന എല്ലാ വിഷയങ്ങളോടും യോജിക്കുന്നു. വിദ്യാർത്ഥികൾക്കും യുവജനങ്ങൾക്കും പഠിക്കേണ്ട വിഷയങ്ങളാണിവ. **– ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**

വിശുദ്ധ ആരാധനയിൽ അർഥവത്തായി പങ്കെടുക്കുവാൻ നമ്മെ വളരെ സഹായിക്കുന്ന ഒരു കൃതിയാണിത്. ഇതിൽ ചേർത്തിരിക്കുന്ന സുറിയാനി പദപ്രയോഗങ്ങൾ പരിശോധിക്കുന്നതിന് അവസരം ലഭിച്ചതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. **– ജിബിൻ ജോൺസൺ**

ക്രൈസ്തവാരാധനയുടെ ഒരു സാഹിത്യ-ധ്യാനപഠനം എന്ന നിലയിലാണ് ഈ കൃതി രൂപകൽപന ചെയ്തിരിക്കുന്നത്. ആരാധനാഗീതങ്ങളെയും പ്രാർത്ഥനകളെയും വാച്യാർത്ഥത്തിൽ മാത്രം മനസ്സിലാക്കുന്ന രീതിയാണ് നമുക്കുള്ളത്. എന്നാൽ അലങ്കാരം, വ്യംഗ്യം, ധ്വനി തുടങ്ങിയ കാവ്യപഠന സാമഗ്രികൾ ഉപയോഗിച്ചു പഠിക്കുകയും മനസ്സിലാക്കുകയും ചെയ്യേണ്ടവയെ കേവലം വാച്യാർത്ഥത്തിൽ മനസ്സിലാക്കുമ്പോൾ നാം സത്യത്തിൽനിന്നും ഏറെ അകന്നുപോകുകയാണ് ചെയ്യുന്നത്.

**– ഡോ. വി. എ. ഫിലിപ്പ്**

(മുൻ മലയാള വിഭാഗം അദ്ധ്യക്ഷൻ, ബസേലിയോസ് കോളജ്,കോട്ടയം)

ഈ ചിന്തകളും ദർശനങ്ങളും ആദ്യമായി മുഖത്തല സണ്ടേസ്കൂളിലെ കുഞ്ഞുങ്ങൾക്ക് ഗ്രന്ഥകർത്താവ് തന്നെ നേരിട്ടു നൽകിയപ്പോൾ അവരിലുണ്ടായ പ്രകടമായ മാറ്റം ഞാൻ മനസ്സിലാക്കിയിട്ടുള്ളതാണ്. അർത്ഥമറിഞ്ഞ് ആരാധിക്കുന്നതും കാഴ്ച കാണുന്നതും തമ്മിലുള്ള വ്യത്യാസം അവർ നന്നായി മനസ്സിലാക്കി. ദൈവത്തിന്റെ മഹത്വം കാണുമ്പോൾ മാത്രമേ ദൈവത്തെ മഹത്വപ്പെടുത്തുവാൻ കഴിയൂ എന്ന ചിന്ത എന്റെ മനസ്സിൽ ആഴത്തിൽ പതിയുകയുണ്ടായി. നമ്മെത്തന്നെ ദൈവസന്നിധിയിൽ സമർപ്പിച്ചുകൊണ്ട് വി. കുർബ്ബാന എന്ന മഹാകൂദാശയിൽ പങ്കെടുക്കുമ്പോൾ നമ്മിൽ ശുദ്ധീകരണം നടക്കുന്നത് എങ്ങനെയെന്ന് ഈ ഗ്രന്ഥം വ്യക്തമാക്കിയിരിക്കുന്നു. ഒരു പുതിയ ആരാധനാസംസ്കാരം നമ്മുടെ സഭയിലും ലോകത്തിലും ഉണ്ടാകുവാൻ ഈ ഗ്രന്ഥം കാരണമാകട്ടെയെന്നു പ്രാർത്ഥിക്കുന്നു.

**– ജി. ജോൺസൺ**

(ഹെഡ്മാസ്റ്റർ, സെന്റ് ജോർജ്ജ് സണ്ടേസ്കൂൾ, മുഖത്തല, കൊല്ലം)

# 1

# സ്രാപ്പികളെക്കണ്ടേശായാ

ക്രിസ്തുവിനും ഏതാണ്ട് 700 വർഷങ്ങൾക്ക് മുമ്പ് യഹൂദ്യാരാജ്യത്തിൽ ഒരു ദൈവമനുഷ്യന് ഒരു ദിവ്യദർശനം ഉണ്ടായി. മാലാഖമാർ ദൈവത്തിന് മഹത്വം പാടുന്നതാണ് അദ്ദേഹം ദർശിച്ചത്.

ഉസ്സിയാ രാജാവ് നാടുനീങ്ങിയ വർഷം ആയിരുന്നു അത്. അദ്ദേഹം ഭരിച്ച അര നൂറ്റാണ്ടു കാലം സമ്പൽസമൃദ്ധിയുടേതായിരുന്നു. സർവേശ്വരന്റെ പ്രതിപുരുഷനായി ജനം സ്വീകരിച്ചിരുന്ന ഈ മഹാരാജാവ് നിർഭാഗ്യവശാൽ ഒരു കുഷ്ഠരോഗിയായി തീരുകയും അകാലചരമമടയുകയും ചെയ്തു. ഈ സംഭവം ഒരു വെള്ളിടി പോലെ ജനഹൃദയങ്ങളെ ഞെട്ടിച്ചു. പുരോഹിതന്മാരുടെ വിലക്ക് വകവയ്ക്കാതെ ദൈവസന്നിധിയിൽ ധൂപാർപ്പണം ചെയ്തതുകൊണ്ടാണ് അത് സംഭവിച്ചത് എന്നു ചിലർ വിശ്വസിച്ചു (2 ദിന. 26:16–22). നല്ലവനും മഹാനുമായിരുന്ന അവരുടെ രാജാവിനെ ഇത്രയും ക്രൂരമായി ശിക്ഷിച്ചതിന്റെ പേരിൽ അവർ ദൈവത്തെ പഴിച്ചു എന്ന് കരുതാൻ ന്യായമുണ്ട്. ഈ പശ്ചാത്തലത്തിലാണ് ദൈവസന്നിധിയിൽ ഏകാഗ്രചിത്തനായിരുന്നു ധ്യാനിച്ച ദൈവമനുഷ്യനു ദർശനം ഉണ്ടായത്.

ഒരു പ്രവാചകനായി അറിയപ്പെട്ടിരുന്ന ഈ ദൈവമനുഷ്യന്റെ പേര് ഏശായ എന്നായിരുന്നു. അദ്ദേഹം ദൈവത്തെ ദർശിച്ചതായി പറയുന്നില്ല. നഗ്നനേത്രങ്ങൾ കൊണ്ട് സൂര്യനെ ദർശിക്കാനാവാത്തപോലെ ദൈവത്തെ തനിക്ക് ദർശിക്കാനാവില്ല എന്ന് അദ്ദേഹം തിരിച്ചറിഞ്ഞിരിക്കണം. എന്നാൽ ലോകത്തെയാകെ ഭരിക്കുന്ന മഹാരാജാവ് എന്ന നിലയിൽ ദൈവം ഉപവിഷ്ടനായിരിക്കുന്ന ഉയർന്ന സിംഹാസനം അദ്ദേഹം ശ്രദ്ധിച്ചു. ലോകമഹാരാജാവ് അണിഞ്ഞിരുന്ന മേലങ്കിയുടെ വിളുമ്പുകൾ ആ ദൈവാലയത്തെ നിറച്ചിരുന്നത് അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടു. ദൈവസിംഹാസനത്തിന് ചുറ്റും ഏത് ആജ്ഞയും ഉടനടി നിറവേറ്റാൻ സന്നദ്ധരായി പറക്കുന്ന മാലാഖമാരെ അദ്ദേഹം കണ്ടു. ആറാറു ചിറകുകളുള്ള സെറാഫുകൾ എന്ന തരം മാലാഖമാരാണ് അവർ എന്ന കാര്യം അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു. ദൈവികശോഭ തങ്ങളെ അന്ധരാക്കാതിരിക്കുവാൻ രണ്ടു ചിറകുകൾ കൊണ്ട് അവർ കണ്ണുകൾ മൂടി. പൊള്ളലേൽക്കാതിരിക്കുവാൻ രണ്ടു ചിറകുകൾ കൊണ്ട് കാലുകൾ മൂടി. അവശേഷിക്കുന്ന രണ്ടു ചിറകുകൾ കൊണ്ട് അവർ ദൈവസിംഹാസനത്തിന് ചുറ്റും പറന്നു. ആകാശവും ഭൂമിയും തന്റെ മഹത്വം

കൊണ്ട് നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്ന് അവർ സദാ ആർത്തുകൊണ്ടിരുന്നു. ഈ ദർശനം നമ്മുടെ ഒരു ആരാധനാഗീതത്തിന്റെ വിഷയമാണ്.

സ്രാപ്പികളെ കണ്ടേശായാ ബസ്കുദിശായിൽ നിൻ മുമ്പിൽ
ചിറകുകളാറാറുള്ളവരായ് എരിതീയാമാത്മാക്കളവർ
കാണായ്വാൻ നിൻ ദൈവത്വം മുഖമവർ മൂടുന്നിരുചിറകാൽ
എരിയായ്വാൻ നിൻജ്വാലയതിൽ ഇരുചിറകാലെ കാലുകളും
അട്ടഹസിക്കുന്നിരുചിറകും കൊട്ടിയവർ നിന്നിട്ടേവം
പരിശുദ്ധൻ നീ പരിശുദ്ധൻ പരിശുദ്ധൻ നീ ദൈവസുതാ.

എബ്രായഭാഷയിൽ ഈ മാലാഖമാരെ വിളിച്ചിരുന്നത് സെറാഫ് എന്നും ഒന്നിലധികം ഉണ്ടെങ്കിൽ സെറാഫിം എന്നും ആണ്. ഗ്രീക്കിലും അങ്ങനെ തന്നെയാണ് ഉച്ചാരണം. എന്നാൽ സുറിയാനിയിൽ സ്രാപ്പികൾ എന്നോ സ്രോപ്പേന്മാർ എന്നോ ആണ് ഉച്ചാരണം. മലയാളത്തിൽ സാറാഫുകൾ എന്നും പറയാറുണ്ട്.

സെറാഫുകൾ സദാ ദൈവത്തെ പരിശുദ്ധൻ എന്നു സ്തുതിക്കുന്നത് ഈ ദൈവമനുഷ്യന്റെ മനസ്സിനെ ആഴത്തിൽ സ്പർശിച്ചു. മഹാനായ ഉസ്സിയാ രാജാവ് ഒരു കുഷ്ഠരോഗിയായി മരിക്കാനിടയായ സാഹചര്യത്തിൽ നാട് മുഴുവൻ ദൈവത്തെ പഴിച്ചുകൊണ്ടിരുന്ന സന്ദർഭത്തിലാവണം അതിൽ നിന്നു വ്യത്യസ്തമായി മാലാഖമാർ ദൈവത്തെ പരിശുദ്ധൻ എന്നു വാഴ്ത്തുന്ന കാര്യം ഈ ദൈവമനുഷ്യനെ സ്പർശിച്ചത്. ഈ സംഭവവികാസങ്ങൾ അദ്ദേഹത്ത വല്ലാതെ അസ്വസ്ഥനാക്കിയിരുന്നിരിക്കണം. തന്റെ നാവ് അശുദ്ധമാണെന്നും അശുദ്ധ അധരങ്ങളുള്ള ജനത്തിന്റെ നടുവിലാണ് താൻ ജീവിക്കുന്നതെന്നും കുറ്റസമ്മതം ചെയ്യുന്ന മാത്രയിൽ ഒരു മാലാഖ ദൈവസന്നിധിയിൽ നിന്നു തീക്കനലുമായി അദ്ദേഹത്തിന്റെ അടുക്കലേക്ക് പറന്നുവരികയും അത് അദ്ദേഹത്തിന്റെ നാവിൽ തൊട്ട് ശുദ്ധീകരിക്കുകയും ചെയ്തു.

ഈ മഹാ ദൈവദർശനം അദ്ദേഹത്തെ സമൂലം രൂപാന്തരപ്പെടുത്തി. ദൈവത്തെ പഴിച്ചുകൊണ്ടുള്ള ജീവിതത്തിന്റെ സ്ഥാനത്ത് മാലാഖമാർക്കൊപ്പം സദാ ദൈവത്തെ മഹത്വപ്പെടുത്തുന്ന പുതിയ ജീവിതത്തിലേക്ക് അദ്ദേഹം തിരിഞ്ഞു. ദൈവാലയത്തിന് പുറത്തിറങ്ങി കണ്ടവരോടെല്ലാം അദ്ദേഹം പറഞ്ഞു: ദൈവം പരിശുദ്ധനാണ്. അറിവില്ലായ്മ കൊണ്ടാണ് നാം ദൈവത്തെ പഴിക്കുന്നത്. മാലാഖമാർക്കൊപ്പം നമുക്ക് ദൈവത്തെ പരിശുദ്ധൻ എന്നു വാഴ്ത്താം. കേട്ടവർ കേട്ടവർ ഇത് മറ്റുള്ളവരോട് പറഞ്ഞു. അങ്ങനെ ഏശായാ പ്രവാചകന്റെ ദൈവദർശനം ഒരു ജനതയെ മുഴുവൻ ആഴമായി സ്വാധീനിക്കുകയും രൂപാന്തരപ്പെടുത്തുകയും

ചെയ്തു. അദ്ദേഹത്തിന്റെ സ്നേഹിതരും ശിഷ്യരുമായി ചുറ്റും കൂടിയ ചിലർ അദ്ദേഹത്തിന്റെ ദർശനങ്ങളും ഉപദേശങ്ങളും അടുത്ത തലമുറയ്ക്കു വേണ്ടി രേഖപ്പെടുത്തി. നൂറ്റാണ്ടുകൾക്കു ശേഷം അത് നാമും വായിക്കാൻ ഇടയായി (ഏശായാ 6).

വിശുദ്ധ കുർബാനയ്ക്ക് രൂപംനൽകാൻ ആദിമസഭാപിതാക്കന്മാർക്ക് ആവേശം നൽകിയത് ഏശായാ പ്രവാചകന്റെ ദർശനമായിരുന്നു എന്ന് ശ്രീ. സി. കെ. വർഗീസ് (ജീവനുള്ള ബലി) അഭിപ്രായപ്പെടുന്നു. മാലാഖമാർ നിരന്തരം ദൈവത്തെ സ്തുതിക്കുന്ന ഈ ചിത്രം യഹൂദ-ക്രൈസ്തവ-ഇസ്ലാം മതങ്ങളുടെ ആരാധനയുടെ അടിസ്ഥാനമായി തീർന്നു. ദൈവത്തെ പഴിച്ചുകൊണ്ടുള്ള ജീവിതത്തിനു പകരം മാലാഖമാരോടൊപ്പം ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ട് ജീവിക്കുന്ന ആരാധനാസമൂഹങ്ങളായാണ് ഈ മതങ്ങളിലുള്ളവർ സ്വയം കാണുന്നത്. ആരാധിക്കുവാനായി അവർ ദൈവസന്നിധിയിൽ നിൽക്കുമ്പോൾ മാലാഖമാരോടൊപ്പം ദൈവസിംഹാസനത്തിന്റെ മുമ്പിൽ നിൽക്കുന്നതായി അവർ സ്വയം കാണുന്നു. അവർ ഏശായാ പ്രവാചകൻ കണ്ട ദർശനം വീണ്ടും വീണ്ടും കാണുകയും അത് തങ്ങളുടെ ജീവിതത്തെ സമൂലം രൂപാന്തരപ്പെടുത്തുവാൻ അനുവദിക്കുകയും ചെയ്യുന്നു. പ്രവാചകൻ ചെയ്തതുപോലെ തങ്ങൾ അശുദ്ധരാണെന്ന് സമ്മതിക്കുകയും ദൈവത്തിൽ നിന്നു ക്ഷമയും വിശുദ്ധിയും പ്രാപിക്കുകയും ചെയ്യുന്നു.

# 2

# സകല ജാതികൾക്കും പ്രാർത്ഥനാലയം

യേശുതമ്പുരാൻ ഒരിക്കൽ ഒരു ദൈവാലയത്തെക്കുറിച്ച് ഇങ്ങനെ പറഞ്ഞു: ഇത് പുറമേ ദൈവാലയം എന്നു തോന്നുമെങ്കിലും വാസ്തവത്തിൽ ഇത് കള്ളന്മാരുടെ ഒരു ഗുഹയാണ്. യേശുതമ്പുരാൻ ഇന്ന് നമ്മുടെ ഒരു ദൈവാലയത്തിൽ വന്നാൽ അതിനെപ്പറ്റി അവിടുന്ന് എന്തു പറയും? ഏതായാലും ഒന്നു തീർച്ച. ഇന്ന് അത് ഒരു ദൈവാലയമാണെങ്കിലും നാളെ അത് കള്ളന്മാരുടെ ഗുഹ ആയിക്കൂടെന്നില്ല. നാം ജാഗരൂകരായിരുന്നില്ലെങ്കിൽ അങ്ങനെ ഒരു വിപത്ത് സംഭവിക്കാം. അതു മാത്രം പോരാ, ഒരു ദൈവാലയത്തിന്റെ ധർമ്മം എന്ത് എന്നതിനെ സംബന്ധിച്ച വ്യക്തമായ കാഴ്ചപ്പാടും വേണം.

ദൈവാലയം എന്നാൽ എന്ത്? എന്തിനുവേണ്ടിയാണ് ദൈവാലയം? ഈ ചോദ്യങ്ങൾക്കുള്ള ഉത്തരം കണ്ടെത്താൻ ഒന്നു ശ്രമിച്ചു നോക്കാം. അതിനു സഹായകമായി ഒരു വേദഭാഗം നമുക്ക് ധ്യാനവിഷയമാക്കാം — സങ്കീർത്തനം 148. യെരുശലേം ദൈവാലയത്തിലെ ആരാധനാവേളയിൽ ആലപിച്ചിരുന്ന ഒരു കീർത്തനമായിരുന്നിരിക്കണം ഇത്.

ഏറ്റവും അവസാനമായി ഒരു ദൈവാലയത്തിൽ ആരാധനയ്ക്കായി കൂടിയ രംഗം നമുക്കൊന്ന് മനസ്സിൽ കാണാം. ഒരു ജനസമൂഹം ദൈവാലയത്തിലുണ്ടായിരുന്നു. അവരിൽ കുട്ടികളും പ്രായമായവരുമുണ്ടായിരുന്നു. കുട്ടികളിൽ ആൺകുട്ടികളും പെൺകുട്ടികളും, പ്രായമായവരിൽ സ്ത്രീകളും പുരുഷന്മാരും ഉണ്ടായിരുന്നു. മദ്ബഹായിൽ നിന്നു വൈദികനും ശുശ്രൂഷകരും ആരാധനയ്ക്ക് നേതൃത്വം നൽകി. അവർ നൽകിയ നിർദ്ദേശങ്ങൾ അനുസരിച്ച് നാം ഒരുമിച്ച് ക്രമമായും ചിട്ടയായും കീർത്തനങ്ങളും പ്രാർത്ഥനകളും ചൊല്ലി. ശരീരാത്മദേഹികൾക്ക് കുളിർമ്മ ലഭിച്ച നിമിഷങ്ങൾ!

ഇപ്പോൾ നാം മനസ്സിൽ കണ്ടതുപോലുള്ള ഒരു ചിത്രമാണ് ഈ സങ്കീർത്തനം രചിച്ച കവി വാക്കുകൾ കൊണ്ട് വരച്ചു വച്ചിരിക്കുന്നത്. ഒരു ദൈവാലയത്തിലെ ആരാധനാരംഗമാണ് ആ ചിത്രത്തിന്റെ വിഷയം. ഏതാണ് ആ ദൈവാലയം? ആരാണ് അതിൽ ആരാധിക്കുന്നത്. ആരാണ് ആരാധനയ്ക്ക് നേതൃത്വം നൽകുന്നത്?

ദൈവാലയം ലോകം തന്നെ — കാണപ്പെടുന്നവയും കാണപ്പെടാത്ത

വയുമായ സകലവും ഉൾപ്പെടുന്ന ലോകം. ലോകത്തിലെ സർവചരാചരങ്ങളും ഉൾപ്പെടുന്നതാണ് ആരാധകസമൂഹം. ഈ മഹാരാധനയ്ക്ക് നേതൃത്വം നൽകുന്നത് മറ്റാരുമല്ല, സൃഷ്ടിക്കു മകുടമായി സർവേശ്വരൻ നിയമിച്ചിരിക്കുന്ന മനുഷ്യൻ തന്നെ. മനുഷ്യൻ സൃഷ്ടിയുടെ പ്രതിനിധിയായി ദൈവസന്നിധിയിൽ നിൽക്കുന്ന പുരോഹിതൻ ആകുന്നു.

ലോകത്തിന്റെ എല്ലാ തലങ്ങളിലും നിലനിൽക്കുന്ന എല്ലാറ്റിനോടും സർവേശ്വരനെ മഹത്വപ്പെടുത്തുവാൻ ഈ സങ്കീർത്തനം ആഹ്വാനം ചെയ്യുന്നു. ഈ പ്രാപഞ്ചിക ആരാധനാസമൂഹത്തിൽ ഉൾപ്പെട്ടിരിക്കുന്നവർ: സ്വർഗ്ഗത്തിലെ ദൂതന്മാർ, ആകാശത്തിന് മീതെയുള്ള ജലരാശി, ആകാശത്തിലുള്ള സൂര്യചന്ദ്രന്മാർ, നക്ഷത്രങ്ങൾ, ആകാശത്തിന് താഴെയുള്ള അഗ്നി, കൽമഴ, മഞ്ഞ്, മേഘം, കാറ്റ്, പർവതങ്ങൾ, ജീവജാലങ്ങൾ. ജീവജാലങ്ങളിൽ വൃക്ഷങ്ങളും മൃഗങ്ങളും ഉണ്ട്. വൃക്ഷങ്ങളുടെ കൂട്ടത്തിൽ ഫലവൃക്ഷങ്ങളും ദേവദാരുക്കളും ഉണ്ട്. മൃഗങ്ങളുടെ കൂട്ടത്തിൽ ഉള്ളത് കടൽജീവികൾ, കാട്ടുമൃഗങ്ങൾ, നാട്ടുമൃഗങ്ങൾ, ഇഴജന്തുക്കൾ, പറവകൾ, മനുഷ്യർ. മനുഷ്യരുടെ കൂട്ടത്തിൽ ഉള്ളത് രാജാക്കന്മാർ, പ്രഭുക്കന്മാർ, ന്യായാധിപന്മാർ.

എത്രയോ വലുതും വൈവിദ്ധ്യമാർന്നതുമാണ് ഈ മഹാ ആരാധകസംഘം! മനുഷ്യരിൽ കുട്ടികൾ മാത്രമല്ല പ്രായമായവരും ഉണ്ട്. പുരുഷന്മാർ മാത്രമല്ല സ്ത്രീകളും ഉണ്ട്. സാധാരണക്കാർ മാത്രമല്ല, ജനനേതാക്കളുമുണ്ട്. മനുഷ്യർ, മൃഗങ്ങൾ, സസ്യലതാദികൾ എന്നിങ്ങനെ ജീവനുള്ളവ മാത്രമല്ല ജീവനില്ലാത്തവയും ഉണ്ട്. ഭൂമിയിലുള്ളവ മാത്രമല്ല, സ്വർഗ്ഗത്തിലും, ആകാശത്തിലും, ആഴിയിലുമുള്ള സകലവും ഇതിൽ പങ്കുചേരുന്നു. എത്ര വലിയ ആരാധകസംഘം! എത്ര മഹത്തായ ആരാധന!

ലോകമഹാദൈവാലയത്തിൽ നിന്നു ആരെയും ഒഴിച്ചുനിർത്തുന്നില്ല. ഇത് സകലത്തിന്റെയും സകലരുടെയും ആരാധനാലയമാണ്. ഈ ആരാധനയിൽ പങ്കുചേരുന്ന സകലവും സകലരും ദൈവജനമാണ്. ഈ ആരാധനയിൽ പങ്കുചേർന്ന് അതിനു നേതൃത്വം നൽകുകയാണ് മനുഷ്യന്റെ ധർമ്മം. ഇത് മനസ്സിലാക്കുന്ന ഇസ്രായേൽ ജനത മനുഷ്യവർഗ്ഗത്തിന്റെ ഒരു ഭാഗമെന്ന നിലയിൽ സകലരെയും സകലതിനെയും ആരാധനയ്ക്കായി ക്ഷണിക്കുന്നു.

ആകാശത്തിന് മീതെയുള്ള ജലരാശി, ആകാശത്തിനുള്ളിലെ സൂര്യചന്ദ്രന്മാർ തുടങ്ങിയവ അന്നത്തെ ശാസ്ത്രലോകവീക്ഷണത്തിന്റെ ഭാഗമാണ്. ലോകത്തെ ഒരു ദൈവാലയം എന്നു സങ്കല്പിച്ചിരിക്കുന്നത് അക്കാലത്തെ അതിമനോഹരമായ ഒരു കാവ്യലോകവീക്ഷണമാണ്.

ശാസ്ത്രലോകവീക്ഷണത്തിൽ ഈ ആധുനിക കാലത്ത് നാം നമ്മുടെ പൂർവ്വികരെക്കാൾ മുന്നോക്കം പോയെങ്കിലും കാവ്യലോകവീക്ഷണ ത്തിൽ നാം പിന്നോക്കം പോകുകയാണുണ്ടായത്. നമ്മുടെ ജീവിതത്തിനു മാർഗ്ഗദർശകമായി അർഥവത്തായ ഒരു കാവ്യലോകവീക്ഷണം ഇന്ന് നമു ക്കില്ല എന്നതാണു സത്യം. അന്ധകാരം നിറഞ്ഞ, മരുഭൂമിസമാനമായ ലോകത്തിൽ അർത്ഥം തേടിയലയുന്ന മനുഷ്യജീവിതങ്ങളാണ് ഇന്നു ള്ളത്. ഇന്നത്തെ ലോകത്തിൽ ജീവിതം നിരർഥകമായിരിക്കുന്നു. സങ്കീർത്തനത്തിലെ ജീവൻ നർത്തനമാടുന്ന ലോകത്തിൽ നിന്നു എത്രയോ വ്യത്യസ്തമാണ് നമ്മുടെ മരണം താണ്ഡവമാടുന്ന ലോകം. ആ ലോകത്തിൽ നിന്നു ഏകസ്വരത്തിൽ ഉയരുന്നത് സർവേശ്വരനുള്ള സ്തുതിഗീതമാണ്. നമ്മുടെ ലോകത്തിൽ നിന്നു സദാ ഉയരുന്നതാകട്ടെ, ശാപങ്ങളും പരാതികളും മുറുമുറുപ്പുകളും കൊലവിളികളുമാണ്. ആ ലോകം ദൈവം വസിക്കുന്ന ആലയമാണ്. നമ്മുടെ ലോകത്തിലാകട്ടെ ദൈവത്തിനു യാതൊരു സ്ഥാനവുമില്ല. ലോകം ഒരു ദൈവാലയം എന്ന നമ്മുടെ പൂർവ്വികരുടെ കാവ്യലോകസങ്കല്പം വീണ്ടെടുക്കുവാൻ നമുക്ക് ഇക്കാലത്ത് സാധിക്കുമെന്ന് പ്രത്യാശിക്കാം.

വിശുദ്ധ വേദപുസ്തകത്തിന്റെ ആദ്യത്തെ രണ്ട് അദ്ധ്യായങ്ങളിൽ ലോകം ഒരു ദൈവാലയമായി സങ്കല്പിക്കപ്പെട്ടിരിക്കുന്നു. ദൈവം മനു ഷ്യനോടൊപ്പം വസിക്കുന്നതായി അവിടെ കാണുന്നു. യാതൊരു തിന്മയും ആ ലോകത്തിലില്ല. അവിടെ മനുഷ്യൻ ദൈവത്തോടും, പര സ്പരവും, പ്രകൃതിയോടും സമ്പൂർണ്ണ ഐക്യത്തിൽ ജീവിക്കുന്നു. ഏദൻതോട്ടം തന്നെ ഒരു ദൈവാലയമായതിനാൽ അവിടെ പ്രത്യേക ദൈവാലയത്തിന്റെ ആവശ്യമില്ല. അവിടെ ജീവിതം തന്നെ ആരാധന യാണ്. അതുകൊണ്ട് പ്രത്യേക ആരാധനയുടെ ആവശ്യമില്ല.

എന്നാൽ വേദപുസ്തകത്തിന്റെ മൂന്നാം അധ്യായം മുതൽ ഇതല്ല സ്ഥിതി. മനുഷ്യന്റെ നിരുത്തരവാദപരമായ പെരുമാറ്റത്തിന്റെ ഫലമായി ലോകം ദൈവാലയം അല്ലാതാകുന്നു. ഇതാണ് നമ്മുടെ ഇന്നത്തെ ലോകത്തിന്റെ അവസ്ഥ. നമ്മുടെ ലോകം ഒരു ദൈവാലയമല്ല. ദൈവം ഇവിടെ നമ്മോടൊപ്പം വസിക്കുന്നില്ല. നമ്മുടെ ജീവിതം ഒരു ആരാധന യുമല്ല.

എന്നാൽ വേദപുസ്തകത്തിന്റെ ഒടുവിലത്തെ രണ്ട് അദ്ധ്യായങ്ങളിൽ ഏദൻതോട്ടം പുനഃസ്ഥാപിക്കപ്പെടുന്നതായി നാം വായിക്കുന്നുണ്ട്. ലോകം വീണ്ടും ഏദൻതോട്ടം പോലെയാകുന്നു. പുതിയ ആകാശവും പുതിയ ഭൂമിയും അവിടെ പുനഃസ്ഥാപിക്കപ്പെടുന്നു. വീണ്ടും ദൈവം മനുഷ്യരോടൊത്ത് വസിക്കാൻ തുടങ്ങുന്നു. ലോകം വീണ്ടും ദൈവാല യമാകുന്നു. ഏദൻതോട്ടത്തിൽ ദൈവാലയത്തിന്റെ ആവശ്യമില്ലാതിരു

ന്നതുപോലെ പുതിയ ലോകത്തിലും ദൈവാലയത്തിന്റെ ആവശ്യമില്ല (വെളിപാട് 21:22). ദൈവം മനുഷ്യരോടൊപ്പം വസിക്കുന്നതിനാൽ ലോകം തന്നെ ദൈവാലയമാണ്. അങ്ങനെയൊരു ലോകത്തിൽ ജയിൽ, കോടതി, ആശുപത്രി ഇവയ്ക്കൊന്നും പ്രസക്തിയോ ആവശ്യമോ ഇല്ലാത്തതുപോലെ, ദൈവാലയത്തിനും പ്രസക്തിയോ ആവശ്യമോ ഇല്ലാതെയാകുന്നു.

വേദപുസ്തകത്തിന്റെ ആരംഭത്തിലും അവസാനത്തിലും കാണപ്പെടുന്നത് ആദർശ (ideal) ലോകമാണ്. മനുഷ്യൻ ദൈവത്തോടും പ്രകൃതിയോടും പരസ്പരവും സമ്പൂർണ്ണ ഐക്യത്തിൽ കഴിയുന്ന ലോകമാണ് അത്. ആ ആദർശലോകത്തിൽ ദൈവാലയത്തിന്റെ ആവശ്യമില്ല. പ്രത്യേക ആരാധനയുടെ ആവശ്യവുമില്ല. അങ്ങനെയുള്ള ആദർശലോകത്തിന്റെ ഒരു ചിത്രമാണ് നാം ധ്യാനവിഷയമാക്കിയ സങ്കീർത്തനത്തിൽ.

എന്നാൽ നാം ജീവിക്കുന്ന ഈ യഥാർത്ഥ ലോകം ആ ആദർശലോകത്തിൽ നിന്നു വളരെ അകലെയാണ്. നമ്മുടെ ലോകം ദൈവാലയമല്ല. മനുഷ്യൻ ദൈവത്തോടും പ്രകൃതിയോടും പരസ്പരവും കലഹത്തിലാണ്. ദൈവം നമ്മോടൊപ്പം വസിക്കുന്നില്ല. അതുകൊണ്ട് ഇവിടെ ദൈവാലയത്തിന്റെ ആവശ്യമുണ്ട്. ആരാധനയുടെ ആവശ്യവുമുണ്ട്.

നമ്മുടെ ലോകം ഒരിക്കൽ ദൈവാലയമായിരുന്നു എന്നു വിശ്വസിക്കുന്നവരാണ് നാം. നമ്മുടെ ലോകത്തിന്റെ ഇന്നത്തെ അവസ്ഥയിൽ അതീവ ദുഃഖിതരുമാണ്. വീണ്ടും നമ്മുടെ ലോകം ദൈവാലയമാകണമെന്ന് നാം ആത്മാർത്ഥമായി ആശിക്കുന്നു. ഭൂതകാലത്തെക്കുറിച്ചുള്ള നമ്മുടെ ഈ വിശ്വാസവും, ഭാവികാലത്തെക്കുറിച്ചുള്ള നമ്മുടെ ഈ പ്രത്യാശയും, വർത്തമാനകാലത്തെക്കുറിച്ചുള്ള നമ്മുടെ ഈ ദുഃഖവുമാണ് ദൈവാലയങ്ങളുടെ നിർമ്മിതിക്ക് നമ്മെ പ്രേരിപ്പിച്ചത്.

ഒരു കെട്ടിടം നിർമ്മിച്ച് അതിനെ ദൈവാലയം എന്നു നാമകരണം ചെയ്യുമ്പോൾ എന്താണ് നാം ഉദ്ദേശിക്കുന്നത്? മനുഷ്യനു നഷ്ടമായ ആദിയിലെ ലോകം എന്ന ദൈവാലയത്തിന്റെ പ്രതീകമാണ് അത്. വീണ്ടും നമ്മുടെ ലോകം എങ്ങനെ ആയിത്തീരണമെന്നാണോ നാം ആഗ്രഹിക്കുന്നത് ആ ആദർശലോകത്തിന്റെയും പ്രതീകമാണ് നാം നിർമ്മിക്കുന്ന ദൈവാലയം. ദൈവാലയത്തിൽ ഒന്നിച്ചു കൂടുമ്പോൾ ആദിയിലെ ആദർശലോകത്തിലെ ജീവിതം നാം അയവിറക്കുകയും പുനരാവിഷ്കരിക്കുകയും ചെയ്യുന്നു. വീണ്ടും ജീവവൃക്ഷത്തിലെ ഫലം ഭക്ഷിക്കുന്നു. ദൈവത്തോടും പരസ്പരവും പ്രകൃതിയോടും ഉള്ള ഐക്യം പുനസ്ഥാപിക്കുന്നു. സന്തോഷവും സമാധാനവും ഉള്ള ജീവിതം കുറച്ചു

നേരത്തേക്കെങ്കിലും നാം രുചിക്കുന്നു. ലോകത്തെ വീണ്ടും ദൈവാല യമാക്കാനുള്ള ബോധപൂർവ്വമായ ഒരു ശ്രമമാണ് ഒരു കെട്ടിടത്തെ ദൈവാ ലയം എന്നു നാമകരണം ചെയ്ത് അവിടെ ആരാധിക്കുന്നതിലൂടെ നാം നടത്തുന്നത്. നമ്മുടെ യഥാർത്ഥ ലോകവും ആദർശലോകവും തമ്മി ലുള്ള വിടവ് കുറയ്ക്കുന്നതിനുള്ള ഒരു ശ്രമമാണ് ഇത്. യഹൂദന്മാർ ആദ്യമായി യെരുശലേം ദൈവാലയം നിർമ്മിച്ചപ്പോൾ അവർ അതിനെ കണ്ടത് ഏദൻതോട്ടത്തിന്റെ ഒരു പുനരാവിഷ്കാരമായാണ്.

ദൈവാലയവും അതിലെ ആരാധനയും അതിൽത്തന്നെ ഒരു ലക്ഷ്യ മല്ല, ലക്ഷ്യത്തിലേക്കുള്ള ഒരു മാർഗ്ഗം മാത്രമാണ്. ലോകത്തെ മുഴു വൻ ദൈവാലയമാക്കുകയും നമ്മുടെ ജീവിതത്തെത്തന്നെ ആരാധന യാക്കി മാറ്റുകയും ആണ് അതിന്റെ ലക്ഷ്യം. ആ മഹത്തായ ലക്ഷ്യം സാധിക്കുന്നതിന് നാം അവലംബിക്കുന്ന മാർഗ്ഗം മാത്രമാണ് നമ്മുടെ ദൈവാലയവും അവിടുത്തെ ആരാധനയും.

ദൈവാലയം, അവിടുത്തെ ആരാധന, അതിനെ സംബന്ധിക്കുന്ന വിശ്വാസങ്ങൾ — ഇതെല്ലാം ചേരുന്നതാണ് ഒരു മതം. ധാരാളം മത ങ്ങൾ ലോകത്തിലുണ്ട്. ഓരോ മതത്തിനുമുണ്ട് ഒട്ടേറെ അവാന്തരവിഭാ ഗങ്ങൾ. ഇവയെല്ലാം നമ്മുടെ യഥാർത്ഥ ലോകത്തെ നമ്മുടെ ആദർശ ലോകത്തോട് അടുപ്പിക്കുവാനുള്ള മനുഷ്യന്റെ ശ്രമത്തിന്റെ ഭാഗങ്ങളാ കുന്നു.

ലോകത്തെ ഒരു ദൈവാലയമാക്കുക എന്ന വ്യക്തമായ ലക്ഷ്യം മുന്നിൽ കണ്ടു വേണം എല്ലാ മതങ്ങളും അവയുടെ അവാന്തരവിഭാഗ ങ്ങളും പ്രവർത്തിക്കുവാൻ. മറ്റ് മതങ്ങളിൽ അഥവാ മതവിഭാഗങ്ങളിൽപ്പെ ട്ടവരെ തങ്ങളുടെ മതത്തിലേക്ക് അഥവാ മതവിഭാഗത്തിലേക്ക് പരിവർ ത്തനം ചെയ്താൽ ലോകം ദൈവാലയമാവില്ല. ഉദാഹരണത്തിന് ലോക ത്തിലുള്ള എല്ലാവരും ക്രിസ്തുമത വിശ്വാസികളായാൽ ലോകം ഏദൻ തോട്ടം ആകണമെന്നില്ല. ലോകത്തിലുള്ള എല്ലാവരും ഇസ്ലാം മതവിശ്വാ സികളായാലും ലോകം ഏദൻതോട്ടമാവില്ല. ഏത് മതമായാലും സ്ഥിതി ഇതു തന്നെ. മതവ്യത്യാസങ്ങൾക്കതീതമായ മാനവസാഹോദര്യമാവണം ലക്ഷ്യം. ഇത് മനസ്സിലാക്കി ഓരോ പ്രദേശത്തുമുള്ള വിവിധ മതാനു യായികൾ സഹകരിച്ചു പ്രവർത്തിക്കണം.

ഒരു ഗ്രാമത്തിൽ ഒരു അലോപ്പതി വൈദ്യനും, ഒരു ഹോമിയോപ്പതി വൈദ്യനും, ഒരു ആയുർവേദ വൈദ്യനും ഉണ്ടെന്ന് സങ്കൽപ്പിക്കാം. നാടിനെ രോഗവിമുക്തമാക്കുക എന്ന ലക്ഷ്യത്തിനുവേണ്ടി അവർ സഹ കരിച്ചു പ്രവർത്തിക്കുകയാണ് വേണ്ടത്, അല്ലാതെ പരസ്പരം ഇല്ലായ്മ ചെയ്യാനായിരിക്കരുത് അവരുടെ ശ്രമം. ഇതുപോലെ നാടിനെ മുഴുവൻ

ഒരു ഏദൻതോട്ടമാക്കുക എന്ന മഹത്തായ ലക്ഷ്യം നേടുവാൻ വേണ്ടി യായിരിക്കണം അന്നാട്ടിലെ മതങ്ങൾ ഒറ്റക്കെട്ടായി പ്രവർത്തിക്കേണ്ട ത്. മറ്റ് മതങ്ങളെയോ വിഭാഗങ്ങളെയോ ഇല്ലായ്മ ചെയ്യുന്ന പ്രവർത്ത നങ്ങൾ ആരിൽ നിന്നും ഉണ്ടാകരുത്.

തങ്ങളുടെ ദൈവാലയമാണ് സത്യദൈവാലയമെന്ന് അവകാശപ്പെ ടുന്നവരോടു 148-ാം സങ്കീർത്തനം രചിച്ച കവിക്ക് പറയാനുള്ളത് ഇതാണ്: ലോകമഹാദൈവാലയമാണ് സത്യദൈവാലയം. അതിന്റെ ഒരു പ്രതീകമാണ് നിങ്ങളുടെ കൊച്ചു ദൈവാലയം. ലോകത്തിലെ എല്ലാ മതങ്ങളുടെയും ദൈവാലയങ്ങൾ ലോകമഹാദൈവാലയം എന്ന സത്യ ദൈവാലയത്തെ പ്രതിനിധാനം ചെയ്യുന്നു. അതുപോലെ ലോകത്തിലെ എല്ലാ മതങ്ങളുടെയും ആരാധനകൾ ലോകമഹാദൈവാലയത്തിലെ സത്യാരാധനയെ പ്രതിനിധാനം ചെയ്യുന്നു. സത്യാരാധന ഈ മലയി ലാണോ ആ മലയിലാണോ എന്നു ചോദിക്കുന്ന ശമര്യസ്ത്രീയോട് യേശുതമ്പുരാൻ പറയുന്നത്, സത്യാരാധനയെ അങ്ങനെ ഒരു സ്ഥലത്തു പരിമിതപ്പെടുത്തുവാൻ സാധിക്കുകയില്ല എന്നാണ്.

ലോകമഹാദൈവാലയത്തെ പ്രതിനിധാനം ചെയ്യുക എന്നതാണ് എല്ലാ ദൈവാലയങ്ങളുടെയും ധർമ്മം. ഇത് ക്രിസ്തുമതത്തിന്റെ ദൈവാ ലയങ്ങളെക്കുറിച്ച് മാത്രമല്ല, എല്ലാ മതങ്ങളുടെയും ദൈവാലയങ്ങളെ ക്കുറിച്ചും സത്യമാണ്. അങ്ങനെയുള്ള ദൈവാലയങ്ങൾ യേശുതമ്പുരാൻ അരുളിയപോലെ സകലജാതികൾക്കും പ്രാർത്ഥനാലയമാണ്. ആ ധർമ്മം നിർവഹിക്കാത്ത ദൈവാലയങ്ങൾ വാസ്തവത്തിൽ കള്ളന്മാരുടെ ഗുഹകളാണ്.

ലോകത്തെ ഒരു ഏദൻതോട്ടമാക്കുക എന്ന ലക്ഷ്യമുള്ളത് മതങ്ങൾക്ക് മാത്രമല്ല. ധാരാളം ഭരണകൂടങ്ങൾ, സാമൂഹ്യ-സാംസ്കാരിക സംഘട നകൾ, പ്രസ്ഥാനങ്ങൾ എന്നിവയ്ക്കും ഇങ്ങനെ ഒരു ലക്ഷ്യമുണ്ട്. ലക്ഷ്യം സമാനമാണെങ്കിലും ആ ലക്ഷ്യം പ്രാപിക്കുന്നതിന് അവ അവ ലംബിക്കുന്ന മാർഗ്ഗങ്ങൾ വ്യത്യസ്തമാണെന്ന് മാത്രം. അതുകൊണ്ട് മതങ്ങൾ മറ്റ് മതങ്ങളോട് മാത്രമല്ല സമാനലക്ഷ്യമുള്ള രാഷ്ട്രീയ-സാ മൂഹ്യ-സാംസ്കാരിക പ്രസ്ഥാനങ്ങളോടും ഇക്കാര്യത്തിൽ സഹകരിക്കേ ണ്ടതുണ്ട്. അതോടൊപ്പം ലോകത്തിന്റെ പൊതുനന്മ ലക്ഷ്യമാക്കാതെ തങ്ങളുടെ മതത്തെയോ വിഭാഗത്തെയോ രാഷ്ട്രത്തെയോ പ്രസ്ഥാന ത്തെയോ വളർത്തുക എന്ന സ്വാർത്ഥലക്ഷ്യം ലാക്കാക്കി പ്രവർത്തി ക്കുന്നവരോടു സഹകരിക്കാതിരിക്കുകയും വേണം.

'ലോക സമസ്താ സുഖിനോ ഭവന്തു' എന്ന വിശാല വീക്ഷണമുള്ള കുറെ ആളുകൾ എല്ലാ മതങ്ങളിലും വിഭാഗങ്ങളിലും പ്രസ്ഥാനങ്ങളിലും

ഉണ്ട്. എന്നാൽ മറ്റുള്ളവയെ ഇല്ലായ്മ ചെയ്തുകൊണ്ട് തങ്ങളുടെ സ്വന്തം മതത്തെയോ വിഭാഗത്തെയോ പ്രസ്ഥാനത്തെയോ വളർത്തണം എന്ന സങ്കുചിത വീക്ഷണം ഉള്ളവരാണ് നിർഭാഗ്യവശാൽ അവരെക്കാൾ അധികം. വിശാലവീക്ഷണം ഉള്ളവരുടെ എണ്ണം വർദ്ധിക്കണം. എന്നാലേ വർഗീയതയും, വിഭാഗീയതയും, മതഭ്രാന്തും ഒക്കെ ഇല്ലാതെയായി ലോകം വീണ്ടും ഏദൻതോട്ടമായിത്തീരുകയുള്ളു.

# 3

# തമ്മിൽ നിരക്കും സമയം താൻ

“കുറ്റമറ്റ സ്വരലയത്തോടെ, സ്തുതിഗീതങ്ങൾ ആലപിക്കുന്ന ഒരു ഗായകസംഘമാണ് സഭ എന്ന് അന്ത്യോഖ്യയിലെ മാർ ഇഗ്നാത്തിയോസ് അഭിപ്രായപ്പെട്ടിട്ടുണ്ട്.” നാഗ്പൂരുള്ള ഓർത്തഡോക്സ് വൈദികസെമിനാരിയുടെ പ്രധാനാധ്യാപകനായ വന്ദ്യനായ ബിജേഷ് ഫിലിപ്പ് അച്ചനാണ് തന്റെ Theosis and Mission എന്ന ഗ്രന്ഥത്തിൽ മാർ ഇഗ്നാത്യോസിനെ ഉദ്ധരിക്കുന്നത്. സഭ കലഹങ്ങൾ വിട്ട് ഒരുമനപ്പെട്ടാലേ ഇത് സാധ്യമാകൂ എന്ന് അച്ചൻ ഓർമ്മിപ്പിക്കുന്നു.

നമ്മുടെ ആരാധനയിൽ വളരെയേറെ ആവർത്തിക്കപ്പെടുന്ന ഒരു പദമാണ് സമാധാനം. വൈദികൻ ഒട്ടനവധി പ്രാവശ്യം ജനത്തിന്റെ നേരേ തിരിഞ്ഞു ‘നിങ്ങൾക്ക് സമാധാനം ഉണ്ടാകട്ടെ’ എന്നു ആശംസിക്കുന്നു. കലഹത്തിന്റെ വിപരീതമായാണ് സമാധാനത്തെ നാം മനസ്സിലാക്കുന്നത്. ബന്ധങ്ങളിലുണ്ടാകുന്ന വിഘടനങ്ങളും പിരിമുറുക്കങ്ങളുമാണ് കലഹങ്ങളുണ്ടാക്കുന്നത്. മനുഷ്യർ തമ്മിലുള്ള കലഹങ്ങൾ മാറി സമാധാനം വരുന്നത് ബന്ധങ്ങൾ സുഘടിതമാകുമ്പോഴാണ്. സമൂഹങ്ങൾ (സമുദായങ്ങൾ, രാജ്യങ്ങൾ) തമ്മിലും കലഹങ്ങൾ ഉണ്ടാകും. കലഹം രാജ്യങ്ങൾ തമ്മിൽ ആകുമ്പോൾ അതിനെ യുദ്ധം എന്നു വിളിക്കും. പരസ്പരം കലഹത്തിലേർപ്പെട്ടിരിക്കുന്ന രണ്ടു കൂട്ടർ കലഹം നിർത്തി അനുരഞ്ജനപ്പെടുമ്പോൾ അഥവാ നിരപ്പാകുമ്പോൾ അവർക്കിടയിൽ സമാധാനം ഉണ്ടാകുന്നു.

കലഹം ഉണ്ടാകുന്നതു മനുഷ്യർ തമ്മിലും മനുഷ്യസമൂഹങ്ങൾ തമ്മിലും മാത്രമല്ല. മനുഷ്യനു ദൈവത്തോടുള്ള കലഹത്തെപ്പറ്റിയും തിരുവെഴുത്തുകളിൽ നാം വായിക്കുന്നു. അതിന്റെ ഫലമായി മനുഷ്യനും പ്രകൃതിയും തമ്മിലും കലഹം ഉണ്ട്. എല്ലാ തലങ്ങളിലുമുള്ള കലഹത്തിന് കാരണം മനുഷ്യന്റെ ബുദ്ധിശൂന്യതയും നിരുത്തരവാദപരമായ പെരുമാറ്റവുമാണ്.

കലഹം മനുഷ്യന്റെ ഉള്ളിലും ഉണ്ടാകും. മനുഷ്യൻ ഉണ്ടായിരിക്കുന്നത് വിവിധ ഘടകങ്ങൾ ചേർന്നാണ് — ശരീരവും, മനസ്സും, ആത്മാവും. ശരീരം തന്നെ ഒട്ടേറെ ഘടനകൾ (systems) ചേർന്നാണ് ഉണ്ടായിരിക്കുന്നത്. മനസ്സിനുമുണ്ട് പല ഘടനകൾ. ഈ വിവിധ ഘടനകൾ ഒന്നുചേർന്ന് പരസ്പരം സഹകരിച്ചും ആശ്രയിച്ചും പോകാൻ പ്രയാസം വരുമ്പോഴെല്ലാം മനുഷ്യന്റെ ഉള്ളിൽ കലഹങ്ങൾ ഉണ്ടാകുന്നു. ഈ കലഹ

ങ്ങളുടെ പ്രകടനങ്ങളാണ് ശരീരത്തിന്റെയും മനസ്സിന്റെയും രോഗങ്ങൾ. മനസ്സിൽ കലഹം ഉണ്ടാകുമ്പോൾ മനസ്സമാധാനം നഷ്ടമാകുന്നു. മനുഷ്യന്റെ ഉള്ളിൽ സമാധാനമുണ്ടാകുമ്പോൾ ആരോഗ്യമുണ്ടാകുന്നു. ശരീരമനസ്സുകൾക്ക് ആരോഗ്യമുണ്ടാകുമ്പോൾ സമാധാനമുണ്ടാകുന്നു. അതുപോലെ സമാധാനമുള്ള ഒരു സമൂഹം ആരോഗ്യമുള്ള സമൂഹമാണ്. സമാധാനമുള്ള കുടുംബം ആരോഗ്യമുള്ള കുടുംബമാണ്.

എല്ലാ കലഹങ്ങളും മാറി സമ്പൂർണ സമാധാനം കൈവരുമ്പോൾ ലോകം സ്വർഗമായി രൂപാന്തരപ്പെടുന്നു. സമ്പൂർണ സമാധാനം എന്ന അവസ്ഥയുടെ പേരാണ് സ്വർഗം. സ്വർഗരാജ്യം ഭൂമിയിൽ വരിക എന്നു പറഞ്ഞാൽ സമ്പൂർണ സമാധാനം ഭൂമിയിൽ വരിക എന്നാണ് അർത്ഥം. ആ അവസ്ഥയുടെ മറ്റൊരു പേരാണ് ഏദൻതോട്ടം. ഏദൻതോട്ടത്തിൽ എല്ലാ ബന്ധങ്ങളും സുഘടിതമാണ്. അവിടെ മനുഷ്യർ തമ്മിലും ദൈവവും മനുഷ്യനും തമ്മിലും, മനുഷ്യനും പ്രകൃതിയും തമ്മിലും സമാധാനം പുലരുന്നു. മനുഷ്യരുടെ ഉള്ളിലും സമാധാനമുണ്ട്.

കലഹങ്ങൾ മാറി സമാധാനം പുലരുമ്പോൾ അവിടെ സന്തോഷവും സ്നേഹവും നീതിയും എല്ലാം ഉണ്ടാകും. അതുകൊണ്ടാണ് സ്വർഗരാജ്യം നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവും ആണെന്ന് പൗലോസ് അപ്പോസ്തോലൻ പ്രസ്താവിച്ചത്.

യഹൂദസമൂഹത്തിൽ ആളുകൾ പരസ്പരം അഭിവാദ്യം ചെയ്തിരുന്നത് 'നിങ്ങൾക്ക് സമാധാനം ഉണ്ടാകട്ടെ' (ഷാലോം ലിക്കാ) എന്നാണ്. നിങ്ങളുടെ ജീവിതത്തിൽ സ്വർഗാനുഭവം ഉണ്ടാകട്ടെ എന്നാണ് അതുകൊണ്ട് അർത്ഥമാക്കിയിരിക്കുന്നത്. എബ്രായ ഭാഷയിലെ ഷാലോം സുറിയാനിയിൽ ശ്ലോമോ എന്ന് ഉച്ചരിച്ചു. അറബിഭാഷയിൽ സലാം എന്നും.

ശാലോം പറഞ്ഞ് അഭിവാദ്യം ചെയ്യുന്ന വിവിധ സന്ദർഭങ്ങൾ വേദപുസ്തകത്തിലുണ്ട്. ദൈവദൂതൻ മറിയാമിനെ കാണുമ്പോൾ (ലൂക്കോസ് 1:28) ശാലോം പറയുന്നുണ്ട്. ഉയിർത്തെഴുന്നേറ്റ കർത്താവ് ശിഷ്യന്മാരെ കാണുമ്പോൾ ശാലോം പറയുന്നു (യോഹ 20:25). വീടുകളിൽ ചെല്ലുമ്പോൾ ശാലോം അലൈക്കും (നിങ്ങൾക്ക് സമാധാനം) എന്നു പറയണം എന്ന് യേശു തന്റെ ശിഷ്യന്മാർക്ക് നിർദ്ദേശം നൽകുന്നു (മത്തായി 10:12). യേശുവിനെ കാണിച്ചുകൊടുത്ത യൂദാ 'ശാലോം' പറഞ്ഞ് അഭിവാദ്യം ചെയ്തുകൊണ്ടാണ് യേശുവിനെ ചുംബിക്കുന്നത് (മത്തായി 26:49). ഒരാൾ മറ്റൊരാളെ യാത്ര അയക്കുമ്പോഴും ശാലോം പറയാറുണ്ട്. യേശുതമ്പുരാൻ സൗഖ്യം നൽകിയവരെ യാത്രയാക്കുന്നത് 'സമാധാനത്തോടെ പോകുക' എന്നു പറഞ്ഞാണ് (മർക്കോസ് 5:34).

ആരാധനയ്ക്കിടയിൽ പല പ്രാവശ്യം വൈദികൻ ജനത്തെ അഭിവാദ്യം ചെയ്യുന്നു. 'നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടാകട്ടെ' (ശ്ലോമോ ല കുൽക്കൂൻ) എന്നാണ് അഭിവാദ്യം. 'അങ്ങേയ്ക്കും ഉണ്ടാകട്ടെ' എന്ന് ജനം പ്രത്യഭിവാദ്യം ചെയ്യുന്നു.

നമ്മുടെ ജീവിതത്തിൽ സമാധാനം (സ്വർഗാനുഭവം) ഉണ്ടാക്കുന്ന ഒരു പ്രക്രിയയാണ് നമ്മുടെ ആരാധന. വിശുദ്ധ കുർബാനയിൽ ബോധ പൂർവ്വം പങ്കെടുക്കുന്നവർ സ്വർഗ്ഗാനുഭവത്തോടു കൂടിയാണ് വീടുകളി ലേക്കു മടങ്ങുന്നത്. സമാധാനമില്ലാത്തവരായി ദൈവാലയത്തിന്റെ പടി കടന്നു അകത്തു പ്രവേശിക്കുന്ന അവർ എല്ലാ തരത്തിലുമുള്ള കലഹ ങ്ങളെയും ഒന്നൊന്നായി ഇല്ലായ്മ ചെയ്യുന്നു. ദൈവം പരിശുദ്ധനാകുന്നു എന്ന് ഏറ്റുപറയുകയും ചുങ്കക്കാരനെപ്പോലെ കരുണയ്ക്കായി യാചി ക്കുകയും ചെയ്യുമ്പോൾ ദൈവവുമായി നിരപ്പാകുന്നു. ഒപ്പം പ്രകൃതി യോടും.

പരസ്പരം കയ്യസൂരി കൊടുക്കുമ്പോൾ എല്ലാ മനുഷ്യരോടും നിര പ്പാകുന്നു. ക്ഷമ ചോദിക്കലും ക്ഷമിക്കലും ഒന്നിച്ചു ചേർന്നതാണ് കയ്യ സൂരി. 'ഞാൻ അറിവോടും അറിവു കൂടാതെയും ചെയ്തുപോയിട്ടുള്ള എല്ലാ തെറ്റുകളും എന്നോടു ക്ഷമിക്കണമേ' എന്ന യാചനയും 'നിങ്ങൾ അറിവോടും അറിവ് കൂടാതെയും എന്നോടു ചെയ്തുപോയ എല്ലാ തെറ്റു കളും ഞാൻ ക്ഷമിക്കുന്നു' എന്ന സമ്മതവും കയ്യസൂരിയിലുണ്ട്. അടുത്തു നിൽക്കുന്ന ഒന്നോ രണ്ടോ പേർക്കു മാത്രമേ നാം കയ്യസൂരി കൊടുക്കൂ എങ്കിലും അവർ ലോകത്തിലുള്ള എല്ലാവരെയും പ്രതിനി ധാനം ചെയ്യുന്നു. താങ്കൾക്ക് സമാധാനം (ശ്ലോമോ അമോഖ്) എന്നു പരസ്പരം അഭിവാദ്യം ചെയ്തുകൊണ്ടാണ് കയ്യസൂരി കൊടുക്കുന്നത്.

ചുംബനം എന്ന് അർത്ഥമുള്ള ദസ്തൂർ എന്ന പേർഷ്യൻ പദമാകാം കയ്യസൂരി എന്ന പ്രയോഗത്തിന്റെ മൂലം. കൈ ദസ്തൂർ പിൽക്കാലത്ത് ലോപിച്ച് കയ്യസൂരി ആയതാകാം. അടുത്തു നിൽക്കുന്നയാളെ നേരിട്ടു ചുണ്ടുകൾ കൊണ്ടു ചുംബിക്കുന്നതിന് പകരം ചുംബനം അങ്ങോട്ടുമി ങ്ങോട്ടും കൈകളാൽ കൈമാറുന്നതാണ് കയ്യസൂരി. ഒരാൾ സ്വന്തം കൈകളിൽ ചുംബിച്ച് ആ ചുംബനത്തെ കൈകളിലാക്കുന്നു. എന്നിട്ട് അടുത്തു നില്ക്കുന്ന ആളിന്റെ കൈകളിലേക്ക് ആ ചുംബനം നൽകുന്നു. അതുപോലെ മറ്റൊരാൾ കൈകളിൽ തരുന്ന ചുംബനം സ്വന്തം ചുണ്ടോ ടടുപ്പിക്കുമ്പോഴാണ് ആ പ്രക്രിയ പൂർണ്ണമാകുന്നത്. ഇത് ഇന്നത്തെ Flying kiss-നോട് സമാനമാണ്. ഇവിടെ കയ്യസൂരി എന്ന പദം കൊണ്ടു അർത്ഥമാക്കുന്നത് കൈകൾ വഴിയായ ചുംബനം എന്നാകുന്നു.

ഇങ്ങനെ ദൈവത്തോടും സഹജീവികളോടും നിരപ്പാകുന്നതോടൊപ്പം

ഉള്ളിലെ കലഹങ്ങളെ നിർമ്മാർജനം ചെയ്തു മനസമാധാനവും നേടുന്നു. ഈ സമയത്ത് സമാധാനത്തെക്കുറിച്ചുള്ള അർത്ഥവത്തായ ഒരു ഗീതം നാം ആലപിക്കാറുണ്ട്.

"അന്യോന്യം ശ്ലോമോ നൽകിൻ കർത്താവിൻ ശ്ലോമോ നമ്മിൽ
വാസം ചെയ്തീടട്ടെന്നും തമ്മിൽ ചുംബിക്കേണം നാം
തൽ ശ്ലോമോയും ശൈനോയും നമ്മെ കാക്കട്ടെന്നാളും."

നിങ്ങൾ സന്തോഷിച്ചു സംതൃപ്തരായി സമാധാനത്തോടെ പോകുവിൻ എന്നു വിശുദ്ധ കുർബാനയുടെ ഒടുവിൽ വൈദികൻ ജനത്തോട് ആശംസിക്കുന്നത് ഒരു വെറും യാത്രപറച്ചിലല്ല. ഇവിടെ നിങ്ങൾ പ്രാപിച്ച സ്വർഗാനുഭവവുമായി ലോകത്തിലേക്കു പോകുവീൻ എന്നാണ് ആ ആശംസയുടെ അർത്ഥം. ദൈവാലയത്തിൽ നിന്നു ലോകത്തിലേക്കു നാം പോകുന്നത് ഒരു ദൗത്യം (mission) ഏറ്റെടുത്തുകൊണ്ടാണ്. പോകുന്ന സ്ഥലങ്ങളിലെല്ലാം സ്വർഗാനുഭവം പരത്തുക എന്നതാണ് ആ ദൗത്യം. അതുകൊണ്ടാവണം സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ എന്ന് യേശുതമ്പുരാൻ അരുളിയത്.

## ദൈവവുമായി സമാധാനം

ആരാധനയുടെ മകുടമായി ക്രൈസ്തവസഭ കണക്കാക്കുന്നത് വിശുദ്ധ കുർബാനയെയാണ്. കുർബാന എന്ന സുറിയാനി വാക്കിന് ബലി എന്നാണ് അർത്ഥം. കാഴ്ച എന്നും തർജമ ചെയ്യാറുണ്ട്.

രാജാക്കന്മാരെയും പ്രഭുക്കന്മാരെയും മുഖം കാണിക്കാനെത്തുന്നവർ എന്തെങ്കിലും കാഴ്ചയുമായാണ് സാധാരണ വരാറുള്ളത്. രാജാക്കന്മാരോടും പ്രഭുക്കന്മാരോടും നന്ദിയും സ്നേഹവും വിധേയത്വവും പ്രകടമാക്കുന്നതിനുള്ള ഒരു മാർഗമാണ് ഈ കാഴ്ചയർപ്പണം.

ലോകത്തിന്റെയാകെ രാജാവായിരിക്കുന്ന സർവേശ്വരന്റെ മുമ്പാകെ എത്തുമ്പോഴും കാഴ്ചകളുമായി എത്തണം എന്ന ആശയം വന്നത് അങ്ങനെയാവാം. ദൈവമുമ്പാകെ അർപ്പിക്കുന്ന കാഴ്ചകളാണ് ബലിപീഠത്തിന്മേൽ വച്ച് കത്തിക്കുന്നത്. അഗ്നി കാഴ്ചവസ്തുവിനെ മുകളിലേക്കുയർത്തി ദൈവസന്നിധിയിൽ എത്തിക്കുന്നു എന്നു വിശ്വസിക്കപ്പെട്ടിരുന്നിരിക്കണം.

നമുക്ക് ദൈവത്തിന് അർപ്പിക്കാവുന്ന ഏറ്റവും വിലയേറിയ കാഴ്ച നമ്മെത്തന്നെയാണ് — സ്വയബലി അഥവാ ആത്മബലി. ഇത് മനസ്സിലാക്കിയിട്ടാണ് പൗരാണിക കാലത്ത് ആളുകൾ മൃഗങ്ങളെ യാഗം അർപ്പിച്ചിരുന്നത്. ബലിമൃഗം ബലിയർപ്പിക്കുന്ന ആളെ പ്രതിനിധാനം ചെയ്യുന്നു. ബലിമൃഗത്തെ പൂർണ്ണമായും കത്തിച്ചു ചാരമാക്കുന്നതിന് പകരം

അതിന്റെ വെന്ത ഇറച്ചി ഭക്ഷിക്കുന്ന പതിവും ഉണ്ടായിരുന്നു. അതിന്റെ രക്തം കുടിക്കുകയും ചെയ്തിരുന്നിരിക്കണം. ഒരു ബലിമൃഗത്തിന്റെ രക്തം കുടിക്കുകയും മാംസം ഭക്ഷിക്കുകയും ചെയ്യുക എന്നാൽ ബലി മൃഗത്തോടു ഏകീഭവിക്കുക എന്നാണ് അർത്ഥം. വിശുദ്ധ കുർബാന യിൽ നാം ക്രിസ്തുവിന്റെ മാംസം ഭക്ഷിക്കുകയും രക്തം പാനം ചെയ്യു കയും ചെയ്യുന്നു. അതിന്റെ ഫലമായി നമ്മുടെ മാംസരക്തങ്ങൾ ക്രിസ്തുവിന്റെ മാംസരക്തങ്ങൾ ആയി മാറുന്നു. നാം ക്രിസ്തുവിനോടു ഒന്നായി ചേരുന്നു.

യേശുതമ്പുരാന്റെ ക്രൂശുമരണം ഒരു ബലിയർപ്പണം ആയിരുന്നു എന്നു നാം മനസ്സിലാക്കുന്നു. എന്നാൽ അത് ആക്ഷരിക അർത്ഥത്തി ലുള്ള ഒരു ബലി ആയിരുന്നില്ല. ബലിപീഠമോ ബലിവസ്തുക്കളോ അവി ടെയില്ലായിരുന്നു. അത് ആലങ്കാരിക അർത്ഥത്തിലുള്ള ഒരു ബലിയർപ്പ ണമായിരുന്നു. യേശുതമ്പുരാൻ പുരോഹിതനും ബലിമൃഗവുമായി സ്വയം കാഴ്ചയായി അർപ്പിക്കുന്നു. യേശുതമ്പുരാനോട് ചേർന്ന് ക്രിസ്തുശരീ രമായി ക്രൈസ്തവസഭയും ഈ ബലിയിൽ പങ്കാളിയാകുന്നു. ക്രിസ്തു വിനോടു ചേർന്ന് സഭയും പുരോഹിതനും ബലിമൃഗവുമായി സ്വയം ദൈവസന്നിധിയിൽ കാഴ്ചയായി അർപ്പിക്കുന്നു. ഇതിന്റെ ദൃശ്യാവിഷ്കാ രമാണ് വിശുദ്ധ കുർബാന.

നമ്മെത്തന്നെ ദൈവത്തിന് ബലിയർപ്പിക്കുന്നതാണ് വിശുദ്ധ കുർബാ നയുടെ പരമലക്ഷ്യം എന്ന് വന്ദ്യനായ ബേബി വർഗീസ് അച്ചൻ അഭി പ്രായപ്പെട്ടിരിക്കുന്നു (*ആത്മാവിലും സത്യത്തിലും* എന്ന ഗ്രന്ഥത്തിൽ). നമ്മുടെ ഉടമസ്ഥാവകാശം ദൈവത്തിന് കൈമാറി സ്വയം ഒരു അടിമ യായി മാറുന്ന ഒരു പ്രക്രിയയാണ് സ്വയബലി. മുടിയൻപുത്രൻ ചെയ്യു ന്നത് ഇതാണ്. അപ്പന്റെ അടുക്കൽ തിരിച്ചെത്തിയിട്ട് അവൻ സ്വയം അപ്പന്റെ പാദത്തിങ്കൽ അർപ്പിക്കുന്നു. ഒരു അടിമയായി തന്നെ സ്വീകരി ക്കേണമേ എന്ന് യാചിക്കുന്നു. പന്നികളുടെ ആഹാരം പോലും കഴി ക്കാൻ കിട്ടാത്ത സ്വാതന്ത്ര്യത്തെക്കാളും നല്ലത് അപ്പന്റെ വീട്ടിലെ അടി മത്തമാണ് എന്ന് അവൻ തിരിച്ചറിയുന്നു.

ദൈവത്തിന്റെ സ്നേഹവും മഹത്വവും തിരിച്ചറിയുമ്പോഴാണ് ഒരാ ൾക്ക് സ്വയം ദൈവത്തിന് അടിമപ്പെടുവാൻ തോന്നുന്നത്. സ്വർഗത്തേക്ക് നോക്കുവാൻപോലും തുനിയാതെ മാറത്തടിച്ചു നിലവിളിച്ചുകൊണ്ടു ചുങ്കക്കാരൻ സ്വയം ദൈവത്തിന് അടിമപ്പെടുന്നതു ദൈവത്തിന്റെ സ്നേഹവും മഹത്വവും തിരിച്ചറിഞ്ഞപ്പോഴാണ്. എന്നാൽ സ്വർഗ ത്തേയ്ക്ക് നോക്കി സ്വന്തം മഹത്വം ഘോഷിക്കുന്ന പരീശൻ ദൈവ ത്തിന്റെ മഹത്വം കാണുന്നില്ല. അയാൾക്ക് ദൈവമുമ്പാകെ സ്വയം അർപ്പി ക്കുവാനും കഴിയുന്നില്ല.

നമുക്ക് നൽകപ്പെട്ടിരിക്കുന്ന ദൈവസാദൃശ്യത്തിലൂടെ അഥവാ പുത്രത്വത്തിലൂടെ ദൈവം സ്വയം നമുക്ക് ദാനമായി നൽകിയിരിക്കുന്നു. സ്വയം തീരുമാനങ്ങൾ എടുക്കുവാനുള്ള ദൈവതുല്യമായ സ്വാതന്ത്ര്യം നാം ദുരുപയോഗപ്പെടുത്തും എന്ന് ദൈവത്തിന് നന്നായി അറിയാം. ആദം അനുസരണക്കേട് കാണിക്കും എന്ന് അറിഞ്ഞുകൊണ്ടു തന്നെയാണ് അതിനുള്ള സ്വാതന്ത്ര്യവും നൽകി ദൈവം ആദമിനെ തോട്ടത്തിൽ ആക്കുന്നത്. ജീവിതാനുഭവങ്ങളിൽ നിന്നു പാഠങ്ങൾ പഠിച്ചു പക്വത നേടി വളരാനും, പശ്ചാത്തപിച്ച് മുടിയൻപുത്രനെപ്പോലെ തിരികെ വരാനും ആണ് മനുഷ്യനെക്കുറിച്ച് ദൈവം ആഗ്രഹിക്കുന്നത്. ഒരു അടിമയെപ്പോലുള്ള അനുസരണമല്ല, സ്വമനസാലെ ഹൃദയപൂർവ്വമുള്ള അനുസരണമാണ് നമ്മിൽ നിന്നു ദൈവം ആഗ്രഹിക്കുന്നത്.

ദൈവത്തോട് അനുസരണക്കേട് കാട്ടാനും ദൈവത്തെ ധിക്കരിക്കാനും ഉള്ള സ്വാതന്ത്ര്യം ദൈവം നമുക്ക് നൽകിയിരിക്കുന്നു. സ്വാതന്ത്ര്യം നേരാംവണ്ണം ഉപയോഗിക്കണമെങ്കിൽ അനുഭവജ്ഞാനം വേണം. അനുഭവജ്ഞാനം നേടി പക്വതയിലേക്ക് വളരാനുള്ള നമ്മുടെ പഠനവേദിയാണ് ഈ ലോകം. തന്നെത്തന്നെ നമുക്ക് നൽകുന്ന ഈ ദൈവസ്നേഹം കണ്ടു കഴിയുമ്പോൾ പിന്നെ നമുക്ക് ഒന്നേ ചെയ്യാനുള്ളു: സ്നേഹപൂർവ്വം ദൈവത്തിന്റെ പാദങ്ങളിൽ നമ്മെത്തന്നെ അർപ്പിക്കുക.

# 4

# ആരോഗ്യം വ്യാധിഗ്രസ്തർക്കും

നമ്മുടെ ശരീരത്തിന്റെ ആരോഗ്യം പരിപാലിക്കുന്നതിനായി നാം പല കാര്യങ്ങളും ചെയ്യുന്നുണ്ട്. പതിവായി വ്യായാമം ചെയ്യുന്നു. ശരീരവും വസ്ത്രവും വീടും പരിസരവും ശുചിയായി സൂക്ഷിക്കുന്നു. സമീകൃതമായ ആഹാരം ആവശ്യത്തിന് ഭക്ഷിക്കുന്നു. പതിവായി ആവശ്യത്തിന് ഉറങ്ങുന്നു. മാത്രവുമല്ല എന്തെങ്കിലും അസുഖം ഉണ്ടെന്ന് തോന്നിയാൽ അതിനു വേണ്ട ചികിത്സ തേടുന്നു. ഈ കാര്യങ്ങളെല്ലാം മുറയ്ക്ക് ചെയ്യുന്നതുകൊണ്ടാണ് നമ്മുടെ ശരീരം സാമാന്യം ആരോഗ്യത്തോടെ ഇരിക്കുന്നത്. ഇതിൽ ഏതെങ്കിലും ഒന്നു തെറ്റിച്ചാൽ ആരോഗ്യം താറുമാറായതു തന്നെ.

നമ്മുടെ ശരീരത്തേക്കാൾ എത്രയോ പ്രധാനമാണ് നമ്മുടെ ഉള്ളിലുള്ള മനസ്സ്. മനസ്സിന്റെ ഒരു വാഹനം മാത്രമാണ് ശരീരം. ശരീരത്തെപ്പോലെ മനസ്സിനും വ്യായാമം ആവശ്യമുണ്ട്. ശരീരത്തെപ്പോലെ മനസ്സിനെയും വൃത്തിയായി സൂക്ഷിക്കേണ്ടതുണ്ട്. ശരീരത്തിന് ഉറക്കം എന്നതുപോലെ മനസ്സിനും വിശ്രമം ആവശ്യമാണ്. മനസ്സിനും വേണം ആഹാരം. അസുഖമുണ്ടെങ്കിൽ മനസ്സിനും വേണം ചികിത്സ.

മനസിന്റെ ശുദ്ധീകരണത്തെപ്പറ്റി പറയുമ്പോൾ ഒരു സംഭവം ഓർമ വരുന്നു. ഈയിടെ ഞാൻ ഒരു സ്വപ്നം കണ്ടു. ഒരു പരീക്ഷ അടുത്തു വരുന്നുണ്ടെന്നും അതിനു ഞാൻ വേണ്ടപോലെ ഒരുങ്ങിയിട്ടില്ലെന്നും ഉള്ള ഒരു ഭയം — അതായിരുന്നു എന്റെ സ്വപ്നം. ഉണർന്നപ്പോൾ ഏതു പരീക്ഷയെപ്പറ്റിയായിരുന്നു എന്റെ സ്വപ്നം എന്ന് ഓർക്കാൻ ശ്രമിച്ചു. ഈ അടുത്ത കാലത്തൊന്നും അങ്ങനെ ഒരു പരീക്ഷ എഴുതിയതായി ഓർക്കാൻ കഴിഞ്ഞില്ല. അങ്ങനെ ഒരു പരീക്ഷ വരുന്നതിനെപ്പറ്റിയും അറിവില്ല. പിന്നെ ഏതു പരീക്ഷയെപ്പറ്റിയായിരുന്നു സ്വപ്നം? എന്റെ ബാല്യത്തിൽ ഞാൻ എഴുതിയ ഏതോ പരീക്ഷയെപ്പറ്റി എനിക്കുണ്ടായിരുന്ന ഒരു അങ്കലാപ്പാണ് അനേക വർഷങ്ങൾക്കു ശേഷം ഒരു സ്വപ്നമായി പുറത്തുവന്നിരിക്കുന്നത് എന്നാണ് ഞാൻ അനുമാനിക്കുന്നത്. അങ്ങനെയെങ്കിൽ ഞാൻ അറിയാത്ത എന്തെല്ലാം ഭയങ്ങളും നിരാശകളും അങ്കലാപ്പുകളും എന്റെ മനസ്സിന്റെ അടിത്തട്ടിൽ ഞാൻ അറിയാതെ കിടപ്പുണ്ടാവും? കാര്യക്ഷമതയോടെ പ്രവർത്തിക്കുന്നതിൽ നിന്നു ഇവയെല്ലാം എന്റെ മനസ്സിനെ തടയുകയായിരുന്നിരിക്കണം.

മനസ്സിനെ ആരോഗ്യത്തോടെ പരിരക്ഷിക്കുന്നതിന് നമ്മുടെ

പൂർവ്വികർ വളരെ പ്രാധാന്യം നൽകിയിരുന്നു. അത് ലക്ഷ്യമാക്കി അവർ വികസിപ്പിച്ചെടുത്ത ഒരു വ്യായാമ-ശുദ്ധീകരണ പദ്ധതിയാണ് നമ്മുടെ ആരാധന എന്നു കരുതുന്നതിൽ തെറ്റില്ല. ആരാധന കൂദാശ (ശുദ്ധീകരണം) ആകുന്നു. ശരീരത്തിന്റെയല്ല, മനസ്സിന്റെ ശുദ്ധീകരണം.

ഒരു dishwasher പോലെയാണ് നമ്മുടെ ദൈവാലയം എന്നു സങ്കല്പിക്കുക. അഴുക്കായ പാത്രങ്ങൾ ഒരു dishwasher ൽ അടുക്കി വയ്ക്കുന്നു. അല്പം സോപ്പ് പൊടിയിട്ട് dishwasher പ്രവർത്തിപ്പിക്കുന്നു. ഏതാണ്ട് അര മണിക്കൂർ കഴിയുമ്പോൾ അതിനുള്ളിലെ പാത്രങ്ങൾ എല്ലാം വൃത്തിയായിരിക്കും. നാം ദൈവാലയത്തിലേക്ക് വരുന്നത് അഴുക്കായ പാത്രങ്ങളെപ്പോലെയാണ്. അഴുക്ക് നമ്മുടെ മനസ്സിലാണ്. "ദൈവമേ നിർമ്മലമായൊരു ഹൃദയം എന്നിൽ സൃഷ്ടിച്ച് സ്ഥിരമായോരാത്മാവിനെ എന്നിൽ പുതുക്കണമേ" എന്ന പ്രാർത്ഥനയോടെ നാം നമ്മുടെ ബോധവിചാരഹൃദയങ്ങളെ ദൈവസന്നിധിയിൽ അർപ്പിക്കുമ്പോൾ ഏതാണ്ട് ഒന്നുരണ്ടു മണിക്കൂറുകൾ നീണ്ട കൂദാശപ്രക്രിയയുടെ ഒടുവിൽ ഹൃദയശുദ്ധിയുള്ളവരായി നാം പുറത്തുവരുന്നു. മനുഷ്യമനസ്സുകളെ ശുദ്ധീകരിക്കുന്ന ഒരു mindwasher ആണ് ദൈവാലയം. മനുഷ്യമനസ്സുകളെ ശുദ്ധീകരിക്കുന്ന മഹാപ്രക്രിയയാണ് കൂദാശ.

ഒരു ബാർബറുടെ മുമ്പിൽ തല നിശ്ചലമാക്കി വച്ചുകൊടുക്കുന്നതുപോലെ, നമ്മുടെ മനസ്സിനെ ദൈവമുമ്പാകെ നിശ്ചലമാക്കി വച്ചു കൊടുക്കേണ്ടതാണ്. എന്നാലേ ശുദ്ധീകരണം നടക്കൂ. അവിടെയും ഇവിടെയും പറന്നു നടക്കുന്ന മനസ്സിന് ശുദ്ധീകരണം സംഭവിക്കുകയില്ല. അതാണ് ശുശ്രൂഷകൻ സ്തൗമെൻകാലോസ് പറഞ്ഞു നമ്മെ ഓർമ്മിപ്പിക്കുന്നത്. ഈ ഗ്രീക്കു പ്രയോഗത്തിന് 'നിൽക്കാം നന്നായ്' എന്നാണ് അർത്ഥം. ശരീരത്തിന്റെ നിൽപ്പ് അല്ല, മനസ്സിന്റെ നിൽപ്പ് ആണ് ഇവിടെ ഉദ്ദേശിക്കുന്നത്.

നിങ്ങൾ ഒരു ഡോക്ടറെ കാണാൻ ചെല്ലുന്നു എന്നു സങ്കൽപ്പിക്കുക. 'എന്താ വന്നത്' എന്നു ഡോക്ടർ ചോദിക്കുന്നു. 'ഏയ് എനിക്ക് അസുഖമൊന്നുമില്ല' എന്നാണ് നിങ്ങളുടെ മറുപടിയെങ്കിൽ ഡോക്ടർ എന്തു പറയും? 'പിന്നെ എന്തിനാണ് എന്റെ സമയം മെനക്കെടുത്താൻ ഇങ്ങോട്ട് വന്നത്' എന്നാവും. തനിക്ക് എന്തോ അസുഖമുണ്ട് എന്നു ബോധ്യമുള്ളവരാണ് ഒരു ഡോക്ടറുടെ അടുക്കൽ വരുന്നത്. അതുപോലെ തന്റെ മനസ്സിന് അശുദ്ധി ഉണ്ട് എന്നു ബോധ്യമുള്ളവരാണ് അതിന്റെ ശുദ്ധീകരണത്തിനായി ദൈവസന്നിധിയിൽ വരുന്നത്. ആ ബോധ്യം ഇല്ലാതെ ദൈവസന്നിധിയിൽ എത്തിയാൽ അവർക്ക് ശുദ്ധീകരണം സംഭവിക്കുകയില്ല. അതിന്റെ നല്ല ഉദാഹരണമാണ് ഒരു പരീശനും ചുങ്കക്കാരനും

ദൈവസന്നിധിയിൽ എത്തുന്ന കഥ. 'പാപിയായ എന്നോടു കരുണയുണ്ടാകണമേ' എന്ന് ചുങ്കക്കാരൻ പ്രാർത്ഥിച്ചു. തന്റെ മനസ്സിൽ അശുദ്ധി ഉണ്ട് എന്ന ബോധ്യം അയാൾക്ക് ഉണ്ടായിരുന്നു. അതുകൊണ്ട് അയാൾ ശുദ്ധീകരിക്കപ്പെട്ടു. താൻ ഒരു നീതിമാൻ ആണെന്ന് അവകാശപ്പെട്ട പരീശനു തന്റെ മനസ്സിൽ അശുദ്ധി ഉണ്ട് എന്ന ബോധ്യം ഇല്ലായിരുന്നു. അതുകൊണ്ട് ശുദ്ധീകരണം സംഭവിക്കാതെ അയാൾ വീട്ടിലേക്കു മടങ്ങി. മനസ്സിൽ അശുദ്ധിയുണ്ട് എന്ന ബോധ്യത്തിൽ നിന്നാണ് കുറിയേലായിസോൻ (നാഥാ ചെയ് കരുണ) എന്ന പ്രാർത്ഥന ഉയരുന്നത്. ചുങ്കക്കാരന്റെ പ്രാർത്ഥനയാണ് അത്. മുടിയനായ പുത്രന്റെ പ്രാർത്ഥനയും അത് തന്നെ. ഈ പ്രാർത്ഥനയുടെ വികസിതരൂപമാണ് 'അൻപുടയോനെ' എന്ന് ആരംഭിക്കുന്ന പ്രാർത്ഥനാഗാനം.

അൻപുടയോനെ നിൻ വാതിൽ മുട്ടുന്നു ദാസർ നാദം
ആവശ്യത്താൽ യാചിക്കും അടിയാരെ തള്ളീടല്ലേ
അലിവോടു ശിക്ഷിച്ചടിയാരെ അരിശം നീക്കിക്കാക്കണമേ
വാതിൽ തുറന്നീ പ്രാർത്ഥനയിൻ നാദം കേട്ടേകീടണമേ.

മനസിന് ശുദ്ധീകരണം സംഭവിക്കണമെങ്കിൽ വേണ്ടപോലെ ആരാധനയിൽ സംബന്ധിക്കണം. ആരാധനയിൽ സംബന്ധിക്കുമ്പോൾ പ്രധാനമായും രണ്ടു കാര്യങ്ങളിലാണ് ശ്രദ്ധിക്കേണ്ടത്. ഒന്ന്, മനസ് നിശ്ചലമാക്കി ദൈവസന്നിധിയിൽ അർപ്പിക്കണം. രണ്ട്, തന്റെ മനസ്സിൽ അശുദ്ധി ഉണ്ട് എന്ന ബോധ്യം വേണം.

# 5

# ബോധവിചാരഹൃദയങ്ങൾ ദൈവസന്നിധിയിൽ

മാലാഖമാർ ദൈവസന്നിധിയിൽ നിൽക്കുന്നതുപോലെ ദൈവസന്നിധിയിൽ നിന്നു ദൈവത്തെ സ്തുതിക്കുന്നതിനാണ് ആരാധന എന്നു സാധാരണ പറയാറുള്ളത്. ദൈവസാന്നിധ്യം അനുഭവിച്ചറിയുവാനും ദൈവികരാകുവാനും ഉള്ള അവസരമാണ് ഇത്. ദൈവത്തോട് സംസാരിക്കുന്നതും ദൈവത്തിന് പറയാനുള്ളത് ശ്രദ്ധിച്ച് കേൾക്കുന്നതും ആരാധനയുടെ ഭാഗമാണ്. ദൈവത്തോട് സംസാരിക്കുന്നതാണ് പ്രാർത്ഥനയെങ്കിൽ ദൈവശബ്ദത്തിന് കാതോർക്കുന്നത് ധ്യാനമാണ്. അങ്ങനെ പ്രാർത്ഥനയും ധ്യാനവും ആരാധനയുടെ ഭാഗങ്ങളാണ്.

വ്യക്തിയായും സമൂഹമായും നാം ദൈവസന്നിധിയിൽ എത്താറുണ്ട്. വ്യക്തിയായി ആരാധനയ്ക്കെത്തുമ്പോഴും നാം നമ്മുടെ സമൂഹത്തെ പ്രതിനിധാനം ചെയ്തുകൊണ്ടാണ് എത്തുന്നത്. ഒരു സമൂഹം ദൈവസന്നിധിയിൽ എത്തുമ്പോൾ സർവമനുഷ്യകുലത്തെയും സർവസൃഷ്ടിയെയും പ്രതിനിധാനം ചെയ്തുകൊണ്ടാണ് എത്തുന്നത്. നമ്മുടെ ആരാധന ഒരു സമൂഹയോഗാഭ്യാസമാണെന്ന് അഭിവന്ദ്യനായ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി അഭിപ്രായപ്പെട്ടിട്ടുണ്ട്.

എന്താണ് നമുക്ക് ദൈവത്തോട് സംസാരിക്കാനുള്ളത്? നാം എപ്പോഴും ദൈവത്തിന് മഹത്വം ചൊല്ലുന്നു. 'പാപിയായ എന്നോടു കരുണയുണ്ടാകണമേ' എന്നു മുടിയൻപുത്രനോടു ചേർന്ന് നാം അനുതപിക്കുന്നു. 'അങ്ങയുടെ ഒരു ദാസനായി എന്നെ സ്വീകരിക്കണമേ' എന്നു സ്വയം സമർപ്പിക്കുന്നു. നാം ഉൾപ്പെട്ടിരിക്കുന്ന സമൂഹത്തിനും, നമ്മുടെ ഓർമ്മയിലുള്ള വാങ്ങിപ്പോയവർക്കും, സർവ മനുഷ്യകുലത്തിനും, സർവ സൃഷ്ടിക്കും നന്മയുണ്ടാകുവാൻ നാം അപേക്ഷിക്കുന്നു.

### ധ്യാനം

എങ്ങനെയാണ് ദൈവശബ്ദത്തിന് കാതോർക്കുന്നത്? നമ്മുടെ അഞ്ചു ഇന്ദ്രിയങ്ങളും അടച്ച്, ചിന്തകൾ കയറിയിറങ്ങാതെ നമ്മുടെ മനസ്സിനെയും അടച്ച് നമ്മുടെ ശ്രദ്ധ കേന്ദ്രീകരിക്കുമ്പോൾ നമ്മുടെ ഉൾക്കണ്ണുകളും ഉൾചെവികളും പ്രവർത്തനക്ഷമമാകും. നാം ദർശനങ്ങൾ കാണും. ദൈവശബ്ദം കേൾക്കും. 'നമ്മുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ദൈവസന്നിധിയിൽ ഇരിക്കണം' എന്നു വൈദികൻ ഉദ്ബോധി

പ്പിക്കുമ്പോൾ ഇതാണ് ഉദ്ദേശിക്കുന്നത്. ഇടയ്ക്കിടെ ശുശ്രൂഷകൻ 'സ്തൗമൻകാലോസ്' എന്നു പറയുന്നത് നമ്മുടെ മനസ്സ് ദൈവസന്നിധിയിൽ നന്നായി നിൽക്കണം എന്ന് ഓർമ്മിപ്പിക്കുവാനാണ്.

മനസ് അപ്രകാരം ഏകാഗ്രമാകുമ്പോൾ ശുദ്ധീകരണവും സംഭവിക്കുന്നു. ഓളങ്ങളില്ലാത്ത ഒരു ജലാശയത്തിൽ സൂര്യന്റെ പ്രതിച്ഛായ കാണുന്നതുപോലെ, വികാരവിചാരങ്ങളുടെ ഓളങ്ങളില്ലാത്ത മനസ്സിൽ ദൈവത്തിന്റെ പ്രതിച്ഛായ കാണാനാവും. അതുകൊണ്ടാവണം 'ഹൃദയശുദ്ധിയുള്ളവർ ദൈവത്തെ കാണും' എന്ന് യേശുതമ്പുരാൻ അരുളിയത്.

മോഹങ്ങളാകുന്ന കുതിരകൾ നമ്മുടെ മനസ്സുമായി പായുമ്പോൾ, അവയിൽ നിന്നു മനസ്സിനെ രക്ഷിക്കാനുള്ള മാർഗ്ഗമാണ് ധ്യാനം. കുറ്റബോധങ്ങളിൽ നിന്നും പരാജയബോധങ്ങളിൽ നിന്നും മറ്റും മനസ്സിനെ രക്ഷിക്കുന്നതും ധ്യാനമാണ്. ഭാവിയെക്കുറിച്ചുള്ള അങ്കലാപ്പുകളിൽ നിന്നു രക്ഷ നേടുന്നതും ധ്യാനം വഴിയാണ്. എല്ലാ വികാരവിചാരങ്ങളിൽ നിന്നും സ്വതന്ത്രമാക്കി മനസിനെ നിശ്ചലമാക്കി നിർത്തുന്നതാണ് ധ്യാനം.

സങ്കീർത്തനങ്ങളിൽ പലയിടത്തും ധ്യാനനിരതരായി ഇരിക്കുന്നതിനെപ്പറ്റി വായിക്കാം. അവങ്കലേക്കു നോക്കിയവർ പ്രകാശിതരായി (34:5). മാൻ നീർത്തോടിനായി കാംക്ഷിക്കുന്നതുപോലെ ദൈവമേ എന്റെ ആത്മാവ് നിന്നോടു ചേരുവാൻ കാംക്ഷിക്കുന്നു (42:1). ഒരു കാര്യം മാത്രം ഞാൻ അപേക്ഷിക്കുന്നു.... യഹോവയുടെ മനോഹരത്വം കാണ്മാനും അവന്റെ മന്ദിരത്തിൽ ധ്യാനിപ്പാനും..... (27:4).

ജപമാല ഉപയോഗിച്ച് പ്രാർത്ഥനകൾ ആവർത്തിച്ച് ചൊല്ലുന്ന രീതി കത്തോലിക്കാ സഭയിലുണ്ട്. ഇത് മനസ്സിനെ ഏകാഗ്രമാക്കുന്ന ഒരു വ്യായാമമാണ്. ഗ്രീക്ക് ഓർത്തഡോക്സ് സഭകളിൽ 'കർത്താവേ ഞങ്ങളോടു കരുണ ചെയ്യണമേ' (കുറിയേലായിസോൻ) എന്ന പ്രാർത്ഥന ആവർത്തിച്ച് ചൊല്ലുന്ന രീതിയുണ്ട്. ഇവാഞ്ചലിക്കൽ സഭകളിലും പെന്റെകോസ്റ്റൽ സഭകളിലും ആരാധനാവേളയിൽ, നിന്നോ ഇരുന്നോ ഗാനങ്ങൾ ആലപിക്കുമ്പോൾ മനസ് ഗാനാലാപനത്തിൽ ലയിപ്പിക്കാൻ ശ്രമിക്കാറുണ്ട്. ഇതും ധ്യാനമാണ്. മനസ്സിനെ നിയന്ത്രണത്തിൽ നിർത്തുക എന്ന ലക്ഷ്യത്തോടെയുള്ള വിവിധ വ്യായാമങ്ങൾ ക്രിസ്തുമതത്തിൽ മാത്രമല്ല, മറ്റെല്ലാ മതങ്ങളിലുമുണ്ട്.

ഒരു ചിത്രത്തിൽ മനസ്സിരുത്തി നോക്കിയശേഷം കണ്ണടച്ച് ആ ചിത്രം മനസ്സിൽ വ്യക്തമായി കാണാൻ ശ്രമിക്കുന്നത് ഒരു നല്ല മനോവ്യായാമമാണ്. ചെവിയിൽ വന്നലയ്ക്കുന്ന ശബ്ദങ്ങൾ, മൂക്കിൽ വരുന്ന

ഗന്ധങ്ങൾ, നാക്കിൽ അനുഭവപ്പെടുന്ന രുചികൾ ഇവയിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നത് വളരെ പൗരാണികമായ ഒരു വ്യായാമമാണ്.

**മനോനിയന്ത്രണം**

മനുഷ്യമനസ്സിന് പല ഘടകങ്ങളുണ്ട് എന്ന തിരിച്ചറിവിൽ നിന്നാണ് ഞങ്ങളുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ദൈവസന്നിധിയിൽ ഇരിക്കുന്നു എന്നു നാം ഏറ്റുപറയുന്നത്. ചിന്താശക്തി, ഇച്ഛാശക്തി എന്നിങ്ങനെ വിവിധ ശക്തികൾ മനശ്ശക്തിയിൽ ഉൾപ്പെടുന്നതായി കരുതപ്പെടുന്നു.

ഒരു കാറ് ഓടിക്കുവാൻ അറിയുക എന്നതിൽ വിവിധ അറിവുകളും കഴിവുകളും ഉൾപ്പെടുന്നുണ്ട്. ആവശ്യാനുസരണം ആക്സിലറേറ്ററിൽ ചവുട്ടി വേഗത വർദ്ധിപ്പിക്കാനും ആവശ്യാനുസരണം ബ്രേക്കിൽ ചവുട്ടി വേഗത കുറയ്ക്കാനും കാറ് നിർത്താനും അറിയണം. ആവശ്യാനുസരണം ഇടത്തോട്ടും വലത്തോട്ടും തിരിക്കാൻ അറിയണം. ഗിയർ ആവശ്യാനുസരണം മാറ്റാൻ അറിയണം. മറ്റ് ആളുകൾക്ക് സിഗ്നലുകൾ കൊടുക്കാൻ അറിയണം. ലൈറ്റ് പലതരത്തിൽ ഇടാൻ അറിയണം. വൈപ്പർ ഇടാൻ അറിയണം. ഇതെല്ലാം കൂടാതെ, റോഡിലിറക്കി ഓടിക്കുന്നതിന് അതാത് സ്ഥലങ്ങളിലെ റോഡ് നിയമങ്ങൾ അറിഞ്ഞിരിക്കണം. സുരക്ഷിതമായി ഓടിക്കുന്നതിന് ആവശ്യമായ തീരുമാനങ്ങൾ എടുക്കാൻ കഴിയണം.

ഒരു കാറോടിക്കുന്നതിനേക്കാൾ വളരെ സങ്കീർണമായ ഒന്നാണ് നമ്മുടെ ജീവിതയാത്ര. ഒട്ടേറെ അറിവുകളും കഴിവുകളും ഉണ്ടെങ്കിലേ നേരായ പാതയിലൂടെ അപകടങ്ങൾ കഴിവതും കുറച്ചു നമുക്ക് ജീവിതയാത്ര ചെയ്യാൻ കഴിയൂ. ഒരു കാറിനുള്ളതുപോലെയുള്ള ഒരു യന്ത്രം നമ്മുടെ ഉള്ളിലുണ്ട് — നമ്മുടെ മനസ്സ്. അത് വേണ്ടപോലെ പ്രവർത്തിപ്പിക്കാനുള്ള അറിവും കഴിവുമാണ് നമുക്ക് ആദ്യം വേണ്ടത്.

ആവശ്യമുള്ളപ്പോൾ ആവശ്യമുള്ള കാര്യങ്ങൾ ചിന്തിക്കാനും കുറേനേരം ഒന്നും ചിന്തിക്കാതെയിരിക്കുവാനും നമുക്ക് കഴിയണം. കണ്ട ചിന്തകൾക്കെല്ലാം കയറിയിറങ്ങി നിരങ്ങാനുള്ളതല്ല നമ്മുടെ മനസ്സ്. മനസ്സിൽ വരുന്ന ചിന്തകളെല്ലാം അപ്പോൾ തന്നെ വായിലൂടെ പുറത്തു വന്നുകൂടാ. പ്രകടിപ്പിക്കേണ്ട ചിന്തകൾ മാത്രം വേണ്ടവരോടു വേണ്ടപ്പോൾ വേണ്ടപോലെ പ്രകടിപ്പിക്കാൻ നമുക്ക് കഴിയണം.

ആവശ്യമുള്ളതുപോലെ ആവശ്യമുള്ളപ്പോൾ മാത്രം പ്രകടിപ്പിക്കേണ്ടതാണ് നമ്മുടെ വികാരങ്ങൾ. വേണ്ടപ്പോൾ വികാരങ്ങളിൽ നിന്നു വിമുക്തമാകാനും മനസ്സിന് കഴിയണം. അസ്ഥാനത്തുള്ള വികാരപ്രക

ടനംപോലെ അപകടകാരിയാണ് വേണ്ടപ്പോൾ വേണ്ടതരത്തിലുള്ള വികാരം വേണ്ട അളവിൽ പ്രകടിപ്പിക്കാൻ കഴിയാതെ പോകുന്നതും. ഉദാഹരണത്തിന്, കോപിക്കേണ്ടപ്പോൾ കോപിക്കാനും അല്ലാത്തപ്പോൾ കോപം അടക്കാനും നമുക്ക് കഴിയണം.

ഇത് പറയുമ്പോൾ എന്റെ മനസ്സിൽ വരുന്നത് മാർത്തയുടെ കാര്യമാണ്. മാർത്തയ്ക്ക് സ്വന്തം സഹോദരി മറിയയോടു കോപം വന്നു. എന്നാൽ അവൾക്ക് തന്റെ മനസിനെ നിയന്ത്രണത്തിലാക്കി ആ കോപത്തെ സഹോദരിയുടെ നേരെ വേണ്ടതുപോലെ പ്രകടിപ്പിക്കുവാൻ കഴിഞ്ഞില്ല. മനസ്സിൽ ഉയർന്നു പൊങ്ങിയ വികാരം അവളെ നിയന്ത്രിച്ചു. അവൾ തന്റെ കോപം പ്രകടിപ്പിച്ചത് ഇക്കാര്യത്തിൽ നിരപരാധിയായിരുന്ന ഒരു അതിഥിയുടെ നേർക്കാണ്. മാർത്തയുടെ മനസ്സ് അവളുടെ നിയന്ത്രണത്തിലല്ല എന്ന് അവളെ പറഞ്ഞു മനസ്സിലാക്കാൻ യേശുതമ്പുരാൻ ശ്രമിച്ചു. അവളുടേത് കലങ്ങിമറിഞ്ഞ് കിടക്കുന്ന മനസ്സാണെന്നും അവൾ പലതിനെച്ചൊല്ലി വിചാരപ്പെടുന്നുണ്ടെന്നും യേശുതമ്പുരാൻ പറഞ്ഞു.

ആവശ്യമുള്ളപ്പോൾ വേണ്ടരീതിയിലുള്ള തീരുമാനങ്ങൾ എടുക്കാനും എടുത്ത തീരുമാനത്തിൽ ഉറച്ചുനിൽക്കാനും നമുക്ക് കഴിയണം. എടുത്ത തീരുമാനത്തിന്റെ ഫലം എന്തുതന്നെ ആയിരുന്നാലും അത് സഹിക്കാനും നേരിടാനുമുള്ള മനക്കരുത്തും ധൈര്യവും ഉണ്ടാവണം.

നമ്മുടെ ധാരണകളുടെ അടിസ്ഥാനത്തിലാണ് നമ്മുടെ ചിന്തകളും വാക്കുകളും പ്രവൃത്തികളും എന്ന് നാം അറിഞ്ഞിരിക്കണം. നമ്മുടെ ധാരണകൾ തെറ്റോ ശരിയോ ആകാം എന്നും അറിയണം. പുതിയ അറിവുകളുടെ അടിസ്ഥാനത്തിലും മറ്റുള്ളവരുടെ ധാരണകളുമായി താരതമ്യപ്പെടുത്തിയും നമ്മുടെ ധാരണകളെ നിരന്തരം പരിശോധിച്ചുകൊണ്ടിരിക്കണം. തെറ്റെന്നു അറിയുന്നവയെ പൊളിച്ചുനീക്കുകയും വേണം.

ഇങ്ങനെ നമ്മുടെ മനസ്സ് എന്ന യന്ത്രം പൂർണ്ണമായും നമ്മുടെ നിയന്ത്രണത്തിലാകണം. അതിന്റെ ഉപയോഗത്തിൽ നാൾക്കുനാൾ നാം കൂടുതൽ വൈദഗ്ദ്ധ്യം നേടണം. അഴുക്കും തുരുമ്പും പിടിക്കാതെ അതിനെ വൃത്തിയായി സൂക്ഷിക്കണം. നാൾക്കുനാൾ അത് കൂടുതൽ ബലപ്പെട്ടുകൊണ്ടിരിക്കണം. നിർഭാഗ്യവശാൽ മനസ്സിന് നമ്മുടെ പൂർവികർ നൽകിയിരുന്ന പ്രധാന്യം ഇന്ന് നാം നൽകുന്നില്ല. മനസ്സിന്റെ സമഗ്രമായ വികാസത്തിനു നമ്മുടെ പൂർവികർ ഉപയോഗിച്ചിരുന്ന ഒരു മാർഗ്ഗമാണ് ആരാധന.

മനസ്സിനെ ബോധപൂർവ്വം ഏകാഗ്രമാക്കി നിർത്തുവാനുള്ള ശ്രമം ആരാധനയുടെ ഭാഗമാണ്. മനസ്സിനെ നിർവീര്യവും ബലഹീനവും

ആക്കുന്ന വൈറസുകൾ പോലെയുള്ള വികാരവിചാരങ്ങളിൽ നിന്നു മന സ്സിനെ മുക്തമാക്കുന്നതും ആരാധനയുടെ ഭാഗമാണ്.

ഇച്ഛാശക്തിയെ ബലപ്പെടുത്തുന്ന വ്യായാമമാണ് ആഹാരം വെടി ഞ്ഞുള്ള ഉപവാസം. ദീർഘനേരം മൗനമായിരിക്കുന്നതും ഇച്ഛാശക്തിയെ ബലപ്പെടുത്തുന്നു.

പാപിയെ വിശുദ്ധനാക്കി മാറ്റുന്ന വ്യായാമമാണ് ആരാധന എന്നറി യുമ്പോൾ നമുക്ക് അതിൽ ഹൃദയപൂർവ്വം സംബന്ധിക്കുവാൻ കഴിയുന്നു. വിശുദ്ധർ എന്ന് നാം ആദരിക്കുന്ന എല്ലാവരും അപ്രകാരം പതിവായ ആരാധനാവ്യായാമത്തിലൂടെ വിശുദ്ധരായവരാണ്. ഇരുണ്ട ഭൂതകാല മില്ലാത്ത വിശുദ്ധനോ ശോഭനമായ ഭാവിയില്ലാത്ത പാപിയോ ഇല്ല. ഏത് പാപിയെയും വിശുദ്ധനാക്കി മാറ്റുവാൻ ആരാധനയ്ക്ക് കഴിയുന്നു.

## ഇടവിടാതെ പ്രാർത്ഥിപ്പിൻ

സഖേർ എന്ന തൂലികാനാമമുള്ള വന്ദ്യനായ വൈദികൻ ഇങ്ങനെ എഴുതുന്നു: “പ്രാർത്ഥിക്കുക എന്ന ആശയത്തിന് വൻ പിന്തുണയുണ്ട്. എന്നാൽ പ്രാർത്ഥിക്കുക എന്ന പ്രവൃത്തിക്ക് അധികം ആളുകളില്ല. ... ആത്മാവ് ദൈവസന്നിധിയിൽ സ്വസ്ഥത നേടുന്ന പ്രാർത്ഥനയാണ് ഹൃദ യത്തിന്റെ പ്രാർത്ഥന.”

നമ്മുടെ ഹൃദയം ദൈവഹൃദയത്തോട് ചേർന്നിരിക്കുന്നതാണ് പ്രാർ ത്ഥന. ഹൃദയൈക്യത്തിലാണ് പ്രാർത്ഥനയുടെ ശക്തിയും ഗുണവും മേന്മ യും. നമ്മുടെ ചുണ്ടിൽ നിന്നുയരുന്ന ശബ്ദങ്ങളും വാക്കുകളും ഹൃദ യത്തിന്റെ പ്രകടനങ്ങളാകുമ്പോഴാണ് അവയ്ക്കു അർത്ഥമുണ്ടാകുന്നത്. ഹൃദയത്തിൽ നിന്നുത്ഭവിക്കാതെ ചുണ്ടിൽ നിന്നു മാത്രം വരുന്ന ശബ്ദ ങ്ങൾ പ്രാർത്ഥനയല്ല. അവ ഒരിക്കലും ദൈവസന്നിധിയിൽ എത്തുകയു മില്ല.

ഹൃദയത്തിൽ നിന്നല്ലാത്ത പ്രാർത്ഥനയ്ക്ക് ജീവനില്ല. ഹൃദയത്തിൽ നിന്നുയരുന്ന പ്രാർത്ഥന മാത്രമേ ദൈവസന്നിധിയിൽ എത്തുകയുള്ളു. വലിയ നോമ്പിലെ ഒരു പ്രാർത്ഥനയിൽ ‘ബലഹീനങ്ങളായ ചിറകുക ളുള്ള പ്രാർത്ഥന ദൈവസന്നിധിയിലേക്ക് ഉയരുകയില്ല’ എന്നു പറഞ്ഞി രിക്കുന്നത് ഈ അർത്ഥത്തിലാണ് മനസിലാക്കേണ്ടത്.

ഹൃദയപൂർവ്വം സ്നേഹിക്കുന്ന ഒരാളുടെ സാമീപ്യം നാം വളരെ ഇഷ്ട പ്പെടുന്നതുപോലെ, ദൈവത്തോടുള്ള ഹൃദയപൂർവ്വമായ സ്നേഹം കാരണമാണ് ദൈവസാമീപ്യം നമുക്ക് ആനന്ദമേകുന്നത്. അങ്ങയുടെ ആലയത്തിൽ ഒരു ദിവസം പാർക്കുന്നത് വേറെ ഒരായിരം ദിവസത്തേ ക്കാൾ നല്ലതാകുന്നു എന്നു ഭക്തകവി പാടുന്നത് ഈ അർത്ഥത്തിലാണ്

നാം മനസ്സിലാക്കുന്നത് (സങ്കീ. 84:10). തന്റെ പിതാവിനോടു സ്നേഹവും ബഹുമാനവും ഉണ്ടായപ്പോൾ പിതാവിന്റെ സാമീപ്യത്തിൽ ഒരു ദാസ നായിട്ടെങ്കിലും കഴിയുവാൻ മുടിയൻ പുത്രൻ താൽപര്യപ്പെടുന്നു. ദൈവ ത്തോടുകൂടെ നടന്ന ഒരാളെപ്പറ്റിയും ദൈവത്തിന്റെ സ്നേഹിതൻ എന്നു വിളിക്കപ്പെട്ട ഒരാളെപ്പറ്റിയും വേദപുസ്തകത്തിന്റെ താളുകളിൽ നാം വായിക്കുന്നു. ദൈവത്തിന്റെ കൂടാരത്തിൽ പാർക്കുന്നതിനെക്കുറിച്ചും ദൈവാലയത്തിന്റെ വാതിൽ കാവൽക്കാരനെങ്കിലും ആകാൻ കഴിയുന്ന മഹാഭാഗ്യത്തെക്കുറിച്ചും ഭക്തകവികൾ സ്വപ്നം കണ്ടു.

ദൈവഹൃദയത്തോട് ചേർന്ന് ജീവിക്കുന്നതാണ് ആരാധനാജീവിതം. ശബ്ദങ്ങൾക്കോ വാക്കുകൾക്കോ അവിടെ വലിയ പ്രസക്തിയില്ല. ശബ്ദ ങ്ങൾക്കും വാക്കുകൾക്കും പ്രസക്തിയുണ്ടാകുന്നത് അവ ദൈവഹൃദയ ത്തോട് ചേർന്നുള്ള ജീവിതത്തിനു പ്രേരകമാകുമ്പോഴാണ്. അതിന്റെ പ്രകടനമാകുമ്പോഴാണ്. 'അപ്പാ ഞാൻ അങ്ങയോട് പാപം ചെയ്തു' എന്ന മുടിയൻ പുത്രന്റെ വാക്കുകൾ അവന്റെ പശ്ചാത്താപഭാരത്താൽ നീറിയ ഹൃദയത്തിന്റെ പ്രകടനമായിരുന്നു. സ്വർഗ്ഗത്തേക്ക് നോക്കുവാൻ പോലും കഴിയാതെ മാറത്തടിച്ചു നിലവിളിച്ച ചുങ്കക്കാരന്റെ പ്രാർത്ഥ നയും അവന്റെ ഹൃദയത്തിന്റെ പ്രകടനമായിരുന്നു.

ഹൃദയത്തിൽ നിന്നുയരാതെ ചുണ്ടിൽ നിന്നു മാത്രം പുറപ്പെടുന്ന ശബ്ദങ്ങൾ പ്രാർത്ഥനയല്ല, ആരാധനയല്ല. അത് ദൈവത്തെ വഞ്ചിക്ക ലാണ്. മറ്റുള്ളവരെ വഞ്ചിക്കലാണ്. സ്വയം വഞ്ചിക്കലുമാണ്. സത്യസന്ധ മായ ആരാധന ഹൃദയത്തിൽ നിന്ന് ഉയരുന്നതാണ്. സത്യസന്ധമായ ആരാധന സത്യസന്ധമായ ജീവിതത്തിനു അടിസ്ഥാനമാകും. 'യഹോവേ നിന്റെ കൂടാരത്തിൽ ആർ പാർക്കും' എന്ന ചോദ്യത്തിന് ഭക്തകവി സംശ യലേശമെന്യേ ഇങ്ങനെ മറുപടി നൽകുന്നു: 'ഹൃദയപൂർവ്വം സത്യം സംസാരിക്കുന്നവൻ' (സങ്കീ. 15).

'ഇടവിടാതെ പ്രാർത്ഥിപ്പിൻ' എന്നു പൗലോസ് അപ്പോസ്തോലൻ ഉപദേശിക്കുമ്പോൾ അദ്ദേഹം ഉദ്ദേശിക്കുന്നത് എപ്പോഴും നമ്മുടെ ചുണ്ടു കൾ ചലിച്ചുകൊണ്ടിരിക്കണമെന്നല്ല. എപ്പോഴും വായിൽ നിന്നു വാക്കു കൾ വന്നുകൊണ്ടിരിക്കണമെന്നുമല്ല. എപ്പോഴും നമ്മുടെ ഹൃദയം ദൈവ ഹൃദയത്തോട് ചേർന്നിരിക്കണം എന്നാവണം അദ്ദേഹം ഉദ്ദേശിച്ചത്. ചേർന്നിരിക്കുന്ന ഹൃദയങ്ങൾ തമ്മിൽ എപ്പോഴും ആശയവിനിമയം നട ക്കുന്നുണ്ട്. ശബ്ദങ്ങൾ കൊണ്ടുള്ള ആശയവിനിമയം അതിന്റെ ഒരു ചെറിയ ഭാഗം മാത്രമാണ്.

പ്രഭാതത്തിൽ കിടക്ക വിട്ട് എഴുന്നേൽക്കുന്നത് ദൈവത്തോടു കൂടെ യാവണം. പകൽനേരത്തെ ജീവിതം ദൈവത്തോട് കൂടെയുള്ള നടപ്പാ

വണം. രാത്രിയിലെ ഉറക്കം ദൈവത്തിന്റെ കരങ്ങളിൽ അവിടുത്തെ ഹൃദയത്തോട് ചേർന്നാവണം. അതാണ് ഇടവിടാതെയുള്ള പ്രാർത്ഥന. അതാണ് അർത്ഥവത്തായ ആരാധനാജീവിതം. അതിനു ദൈവംതമ്പുരാൻ നമ്മെ സഹായിക്കട്ടെ!

# 6

# യേശുതമ്പുരാന്റെ ഭാഷ

നമ്മുടെ വേദപുസ്തകത്തിലെ പഴയനിയമം രചിക്കപ്പെട്ടത് എബ്രായ ഭാഷയിലാണ്. എന്നാൽ യേശുതമ്പുരാന്റെ കാലമായപ്പോഴേക്കും അത് ഒരു മൃതഭാഷയായി കഴിഞ്ഞിരുന്നു. അതിന്റെ ഒരു സഹോദരീഭാഷ യായ ആരാമ്യഭാഷയാണ് അക്കാലത്ത് അന്നാട്ടിൽ പ്രചാരത്തിലുണ്ടാ യിരുന്നത്. അരാം നാട് പിൽക്കാലത്ത് സുറിയ എന്ന് അറിയപ്പെട്ടപ്പോൾ ആരാമ്യഭാഷ സുറിയാനി എന്ന് അറിയപ്പെട്ടു. സുറിയാനി ഭാഷയുടെ മഹത്വത്തെപ്പറ്റി സുറിയാനി ഭാഷാപണ്ഡിതനായ വന്ദ്യനായ കണിയാ മ്പറമ്പിൽ കുര്യൻ കോറെപ്പിസ്കോപ്പാ ഇപ്രകാരം എഴുതിയിരിക്കുന്നു:

“നമ്മുടെ കർത്താവ് സംസാരിച്ചിരുന്ന ഭാഷ, വിശുദ്ധ ദൈവമാതാവും ശ്ലീഹന്മാരും സംസാരിച്ചിരുന്ന ഭാഷ, വിശുദ്ധ വേദപുസ്തകരചനയിൽ ഉപയോഗിച്ചിരുന്ന മൂന്ന് ഭാഷകളിൽ ഒന്ന്. .... മാർ അപ്രേം, മാർ യാക്കോബ് മുതലായവരുടെ ഗദ്യപദ്യകൃതികൾ, എല്ലാം ഈ ഭാഷയി ലത്രേ” (വി. കുർബാന ഗീതങ്ങൾ, മർക്കോസ് മാർ കൂറിലോസ്. അവ താരിക).

നമ്മുടെ ആരാധനക്രമങ്ങൾ ആദ്യമായി രചിക്കപ്പെട്ടത് സുറിയാനി യിലും ഗ്രീക്കിലും ഒക്കെയാണ്. ഈ മൂലഭാഷകളിൽ നിന്നു നമ്മുടെ സമകാലിക ഭാഷകളിലേക്ക് തർജമ ചെയ്തപ്പോൾ നിരന്തരമായി ഉപ യോഗിക്കുന്ന ചില പ്രയോഗങ്ങൾ ഭാഷാന്തരം ചെയ്യാതെ അതേപടി നില നിർത്തി. ആമ്മീൻ, ബാറെക്മോർ, കുറിയേലായിസോൻ തുടങ്ങിയ ചില പ്രയോഗങ്ങളാണ് അവ. നമ്മുടെ ആരാധനക്രമം ഏത് ഭാഷകളിൽ ഉണ്ടായി എന്ന് ഈ വാക്കുകൾ നമ്മെ ഓർമ്മിപ്പിക്കുന്നു. മാത്രവുമല്ല, നമ്മുടെ ആരാധനക്രമത്തിന്റെ പൗരാണികതയെക്കുറിച്ചും അവ നമ്മെ ബോധമുള്ളവരാക്കുന്നു. കാലം ചെയ്ത അഭിവന്ദ്യനായ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ‘ശുശ്രൂഷാ സംവിധാന സഹായി’യിൽ (പേജ് 21-24) ഇവയുടെ അർത്ഥം വിശദമാക്കിയിട്ടുണ്ട്.

ഇക്കഴിഞ്ഞ നൂറ്റാണ്ടുകളിൽ റോമൻ കത്തോലിക്കർ കൊണ്ടുവന്ന ചില പോർട്ടുഗീസ് വാക്കുകളും നമ്മുടെ നാട്ടിൽ പ്രചാരത്തിലുണ്ട്. അൾത്താര, കപ്പേള, പാതിരി, വികാരി, കുമ്പസാരം തുടങ്ങിയവ അക്കൂ ട്ടത്തിൽപെടും.

എന്തിനാണ് ആരാധനയിൽ ഇത്രയേറെ മൂലഭാഷാപ്രയോഗങ്ങൾ എന്നു ചിലർക്കെങ്കിലും സംശയം തോന്നാം. മൂലഭാഷാപ്രയോഗങ്ങൾ

ആരാധനയിൽ മാത്രമല്ല, വേദപുസ്തകത്തിലും ധാരാളമുണ്ട്. യേശു തമ്പുരാനും മറ്റുള്ളവരും ഉപയോഗിച്ചിട്ടുള്ള ആരാമ്യ ഭാഷയിലുള്ള ചില പദപ്രയോഗങ്ങൾ അതേപോലെ സുവിശേഷങ്ങളിൽ കാണാം. ചില ഉദാ ഹരണങ്ങൾ ഇവിടെ ചേർക്കുന്നു.

തലീഥ കൂമി = ബാലേ എഴുന്നേൽക്ക (മർക്കോസ് 5:41).

എഫ്ഫാഥ = തുറക്കട്ടെ (മക്കോസ് 7:34).

ഏലി ഏലി ലെമ്മ ശബക്താനി = എന്റെ ദൈവമേ എന്റെ ദൈവമേ എന്തുകൊണ്ട് എന്നെ കൈവിട്ടു? (മത്താ 27:46).

ഏലോഹ്, ഏൽ (എബ്രായ, ആരാമ്യ), ആലോഹൊ (സുറിയാനി ഉച്ചാരണം), അല്ലാഹു (അറബി ഉച്ചരാണം) = ദൈവം.

ആബാ = പിതാവ് (മർക്കോസ് 14:16).

രാക്ക = തലയിൽ ഒന്നുമില്ലാത്തവൻ (മത്തായി 5:22).

മാമോൻ = ധനം (മത്തായി 6:24, ലൂക്കോസ് 16:9–13).

റബ്ബീ (എബ്രായ) റബോനി (ആരാമ്യ) = എന്റെ ഗുരോ (മത്താ 26:25, യോഹ. 20:16).

കൊർബാൻ (എബ്രായ), കൊർബാന (ആരാമ്യ ഉച്ചാരണം), കുർബോനൊ (പടിഞ്ഞാറൻ സുറിയാനി ഉച്ചാരണം), കുർബ്ബാന (കിഴക്കൻ സുറിയാനി ഉച്ചാരണം), കുർബാനി (അറബി, ഉർദു ഉച്ചാരണം) = ദൈവാലയത്തിൽ അർപ്പിക്കുന്ന കാഴ്ച, ബലി (മർക്കോസ് 7:24).

മാറാനാഥ = കർത്താവേ വരണമേ (1 കൊരി. 16:22).

വ്യക്തിനാമങ്ങൾ മൂലഭാഷയിലാണ്.

ബർതലോമായി = തലോമായിയുടെ മകൻ (മത്തായി 10:3).

തലോമായി = ഉഴവുന്നവൻ.

ബറബ്ബാസ് = പിതാവിന്റെ പുത്രൻ (മത്തായി 27:16).

ബർത്തിമായ് = വേശ്യയുടെ പുത്രൻ (മർക്കോസ് 10:46).

ബർശബ്ബാസ് = ശബത്തിന്റെ പുത്രൻ (അപ്പോ. 1:23).

ബോവനേർഗസ് = ഇടിമുഴക്കത്തിന്റെ മക്കൾ (മർക്കോസ് 3:17).

കേഫാസ് (ആരാമ്യ) പെത്രോസ് (ഗ്രീക്ക്) = പാറ (യോഹ. 1:42).

തോമ (ആരാമ്യ) ദിദിമസ് (ഗ്രീക്ക്) = ഇരട്ട (യോഹ. 11:16).

സ്ഥലപ്പേരുകൾ മൂലഭാഷയിലാണ്.

ഗാത്ശ്മാനി (ആരാമ്യ) ഗെത്സെമെനെ (ഗ്രീക്ക് ഉച്ചാരണം) = എണ്ണ ആട്ടുന്ന സ്ഥലം (മത്തായി 26:36).

ഗുൽഗാൽത്ത (ആരാമ്യ) ഗോൽഗോഥ (ഗ്രീക്ക് ഉച്ചാരണം).

കൽവാറിയ (ലാറ്റിൻ) = തലയോട് (മർക്കോസ് 15:22).

ഹ്കെൽദ്മ (ആരാമ്യ) അക്കെൽദാമ (ഗ്രീക്ക് ഉച്ചാരണം) = രക്തനിലം (അപ്പോ. 1:19).

ആരാധനയിൽ മൂലഭാഷാപ്രയോഗം നല്ലതു തന്നെ എന്നതിൽ രണ്ടു പക്ഷമില്ല. എന്നാൽ ചിലപ്പോഴെങ്കിലും ഈ വാക്കുകളുടെ ഭാഷാന്തരം ഉപയോഗിക്കുന്നത് നന്നായിരിക്കും. ഈ വാക്കുകൾ വെറും ശബ്ദങ്ങളായിപ്പോകാതെ, നമ്മുടെ ഹൃദയങ്ങളിൽ നിന്നുയരുന്നതിന് ഭാഷാന്തരം സഹായിക്കും. ഉദാഹരണത്തിന് സ്തൗമെൻകാലോസ് എന്നു പറയുന്നതിന് പകരം ഇടയ്ക്കിടെ "നിൽക്കാം നന്നായ്" (Let us stand well) എന്നിങ്ങനെ നമുക്ക് മനസ്സിലാകുന്ന ഭാഷയിലും പറയുന്നതു പ്രയോജനകരമാവും. പ്രായമുള്ളവരേക്കാൾ ഇത് സഹായിക്കുന്നത് കുട്ടികളെയാണ്. പൗലോസ് അപ്പോസ്തോലൻ കൊരിന്ത്യർക്ക് എഴുതിയ ലേഖനത്തിൽ അർത്ഥവത്തായ ഒരു ചോദ്യം ചോദിക്കുന്നുണ്ട്. ഒരാൾ ആത്മാവു കൊണ്ട് അന്യഭാഷയിൽ ദൈവത്തിന് സ്തോത്രം ചെയ്യുമ്പോൾ അത് ഗ്രഹിക്കാത്ത മറ്റുള്ളവർ എങ്ങനെ ആ പ്രാർത്ഥനയ്ക്ക് ആമേൻ പറയും? (1 കൊരി. 14:13-16). അതുകൊണ്ട് അന്യഭാഷ ഉപയോഗിക്കുന്നതോടൊപ്പം അത് മനുഷ്യർക്ക് മനസ്സിലാകുന്നവിധത്തിൽ വ്യാഖ്യാനിച്ചു കൊടുക്കുകയും വേണം എന്നാണ് അപ്പോസ്തോലൻ നിർദ്ദേശിക്കുന്നത്. ഈ നിർദ്ദേശം നമ്മുടെ കാലഘട്ടത്തിൽ വളരെ പ്രസക്തമാണ്. മനുഷ്യർക്ക് മനസ്സിലാകാത്ത എന്തു തന്നെ ആരാധനയിൽ ഉപയോഗിച്ചാലും അതെല്ലാം ആരാധനയിൽ പങ്കെടുക്കുന്ന സാധാരണക്കാർക്ക് മനസ്സിലാക്കിക്കൊടുക്കേണ്ട ചുമതല ആരാധനയ്ക്ക് നേതൃത്വം നൽകുന്നവർക്കുണ്ട്.

എന്നാൽ മൂലഭാഷയും അതിനുശേഷം നമുക്ക് മനസിലാകുന്ന ഭാഷയും ഉപയോഗിക്കുന്നത് ചിലപ്പോൾ കേൾക്കാറുണ്ട്.

ഉദാഹരണത്തിന്: ആഹൈൻ ഹാബീബൈൻ - എന്റെ സഹോദരരും വൽസലരുമേ...

മറ്റൊന്ന്: ബാറേക് ഉ കാദേശ് വക്സോ - വാഴ്ത്തി ശുദ്ധീകരിച്ചു മുറിച്ച്.

രണ്ടും ഒന്നിന് പുറകെ ഒന്നായി പറഞ്ഞാൽ മൂലഭാഷയിൽ പറഞ്ഞത് മറ്റെന്തോ ആണെന്ന് കേൾക്കുന്നവർക്ക് തോന്നാം.

ആരാധനയിൽ നാം ഉപയോഗിക്കുന്ന ചില മൂലഭാഷാപ്രയോഗങ്ങളും അവയുടെ ഇംഗ്ലീഷിലും മലയാളത്തിലുമുള്ള മൊഴിമാറ്റങ്ങളുമാണ് താഴെ ക്കൊടുത്തിരിക്കുന്നത്. ഇവ മാറി മാറി ഉപയോഗിക്കുന്നത് നന്നായിരിക്കും.

1. ആമ്മീൻ. Let it be so. അങ്ങനെ തന്നെ.

2. ബാറെക്മോർ. Bless my Lord. വാഴ്ത്തുക നാഥാ.

3. സ്തൗമെൻകാലോസ്. Let us stand well. നിൽക്കാം നന്നായ്.

4. കുറിയേലായിസോൻ (ഗ്രീക്ക്) മോറാൻ എസ് റാഹേം അലൈൻ (സുറിയാനി). O Lord, have mercy upon us. നാഥാ ചെയ് കരുണ.

5. ഹല്ലേൽ ഉ യാഹ് (എബ്രായ) ശുബ്ഹോ ലോക് ആലോഹൊ (സുറിയാനി). Glory/praise to Yahweh/God. ദൈവത്തിന് മഹത്വം/ സ്തുതി.

6. ശുബഹോ ല ആബോ ല ബ്രോ വ ല റൂഹോ കാദീശൊ. Glory be to the Father, Son, and Holy Spirit. സ്തുതി താതനും സുതനും പരിശു ദ്ധാത്മാവിന്നും.

7. മെൻഓലം വാദാമോ ല ഓലം ഒൽമീൻ ആമ്മീൻ. Let it be so from the beginning and for ever. ആകണമങ്ങനെ ആദിമുതൽ ഇന്നും എന്നേയ്ക്കും.

8. മൊർയോ റാഹേം അലൈൻ വ് ആദാറൈൻ - O Lord, Have mercy on us and help us. കർത്താവേ കാരുണ്യം ചെയ്തു സഹായിക്ക ണമേ.

ഇവയിൽ ആദ്യത്തെ നാല് പദപ്രയോഗങ്ങളെ നമുക്ക് ഒന്നു അടുത്തു കാണാം. അവയുടെ അർത്ഥവും പ്രസക്തിയും ഉപയോഗവും മനസ്സി ലായാൽ കുറെക്കൂടി അർത്ഥവത്തായി നമുക്ക് അവ ഉപയോഗിക്കാൻ സാധിക്കും.

### 1. ആമ്മീൻ

ആരാധനയിൽ വളരെയേറെ ഉപയോഗിക്കപ്പെടുന്ന ഒരു പ്രയോഗമാണ് ആമ്മീൻ. എബ്രായഭാഷയിലെ ആമേൻ സുറിയാനിയിലും അറബിയിലും ഒക്കെ അമ്മീൻ ആയി മാറി. ഈ പദം ലോകത്തിലെ എല്ലാ ക്രൈസ്ത വസഭകളും ഉപയോഗിക്കുന്നുണ്ട്. കൂടാതെ യഹൂദമതത്തിലും ഇസ്ലാം മതത്തിലും ഈ പദം ഉപയോഗിക്കുന്നുണ്ട് എന്നാണ് ഞാൻ മനസ്സിലാ ക്കുന്നത്.

ആരാധനയിൽ വൈദികൻ ചൊല്ലുന്ന പ്രാർത്ഥനയ്ക്ക് പ്രതിവാക്യമായാണ് ജനം മിക്കപ്പോഴും ആമ്മീൻ പറയുന്നത്. അങ്ങനെ തന്നെ, അത് ഞങ്ങൾ സമ്മതിക്കുന്നു, അത് സത്യം തന്നെ എന്നൊക്കെയാണ് അതിന്റെ അർത്ഥം.

ജനം, വൈദികൻ, ശുശ്രൂഷകൻ എന്നിങ്ങനെ മൂന്നുതരം ആളുകളാണ് ആരാധനയിൽ പങ്കെടുക്കുന്നത്. ഈ വിഭജനത്തിൽ നിന്നു വൈദികരും ശുശ്രൂഷകരും അല്ലാത്തവരാണ് ജനം എന്നൊരു തെറ്റിദ്ധാരണ ഉണ്ടാകാം. എന്നാൽ വാസ്തവം അതല്ല. വൈദികരും ശുശ്രൂഷകരും ജനത്തിന്റെ ഭാഗമാണ്. ജനം ഒരു മനുഷ്യസമൂഹമാണ്. വൈദികർ, ശുശ്രൂഷകർ എന്നീ മനുഷ്യവ്യക്തികൾ ആ സമൂഹത്തിലെ അംഗങ്ങൾ ആണ്. വൈദികരല്ലാത്ത ജനത്തെ കുറിക്കുന്നതിന് ഇംഗ്ലീഷിൽ lay people എന്നും മലയാളത്തിൽ അൽമായക്കാർ എന്നും പറയാറുണ്ട്. എന്നാൽ ആരാധനയിലെ ജനം എല്ലാവരും ഉൾപ്പെട്ട ദൈവജനമാണ്.

ദൈവത്തെ ആരാധിക്കുന്നത് ദൈവജനമാണ്. വൈദികൻ ദൈവജനത്തെ പ്രതിനിധാനം ചെയ്തുകൊണ്ട് പ്രാർത്ഥന ചൊല്ലുക മാത്രമാണു ചെയ്യുന്നത്. എല്ലാവരും കൂടി ചൊല്ലുന്നതിന് പകരം ഒരാൾ മാത്രം ചൊല്ലുകയും, അതിന്റെ ഒടുവിൽ എല്ലാവരും ചേർന്ന് 'ആമ്മീൻ' പറഞ്ഞ് 'അത് അങ്ങനെ തന്നെ' എന്നു സമ്മതിക്കുകയും ചെയ്യുന്നു. വൈദികൻ ജനത്തിൽ നിന്നു മാറിനിൽക്കുന്ന ആളല്ല, മറിച്ച് ജനത്തിന്റെ ഭാഗമായി അവർക്ക് നേതൃത്വം നൽകുന്ന ആളാണ്. വായ് സംസാരിക്കുന്നതു ശരീരത്തിനു മുഴുവനും വേണ്ടി ആയതുപോലെ ഒരു ജനസമൂഹത്തിന്റെ വായ് എന്ന നിലയിലാണ് വൈദികൻ പ്രാർത്ഥനകൾ ചൊല്ലുന്നത്.

തന്റെ സെക്രട്ടറി എഴുതി ടൈപ്പ് ചെയ്ത ഒരു എഴുത്തിന്റെ താഴെ ഒരു ഓഫീസർ ഒപ്പ് വയ്ക്കുമ്പോൾ അത് അയാളുടെ എഴുത്തായി മാറുന്നു. അയാളുടെ ഒപ്പ് ഇല്ലാതെ ആ എഴുത്ത് പോയാൽ ആ എഴുത്ത് അയാളുടേത് ആണെന്ന് വരികയില്ല. ഒരു എഴുത്തിന്റെ അടിയിൽ ഉള്ള ഒപ്പ് പോലെയാണ് ഒരു പ്രാർത്ഥനയുടെ ഒടുവിലുള്ള ആമ്മീൻ. ഒരാൾ പ്രാർത്ഥന ചൊല്ലുകയും ജനം ആമ്മീൻ പറയുകയും ചെയ്യുന്ന സന്ദർഭങ്ങളിൽ ഇങ്ങനെയാണ് അതിന്റെ അർത്ഥം.

ഒരു വാചകം അവസാനിച്ചു എന്നു കാണിക്കുവാൻ വേണ്ടി ഒരു പൂർണവിരാമം (full stop) ഇടുന്നതുപോലെ, ഒരു പ്രാർത്ഥന അവസാനിച്ചു എന്നു കാണിക്കുവാൻവേണ്ടി ഒരു 'ആമ്മീൻ' പറയാറുണ്ട്. ജനം ഒരുമിച്ച് പ്രാർത്ഥിക്കുന്ന പ്രാർത്ഥനയുടെ ഒടുവിൽ 'ആമ്മീൻ' പറയുന്നത് ഈ അർത്ഥത്തിലാണ്.

വിശ്വാസപ്രമാണം മുമ്പ് ഒരു ശുശ്രൂഷകൻ മാത്രം ചൊല്ലുകയും ഓരോ ഭാഗത്തിന്റെയും ഒടുവിൽ 'ആമ്മീൻ' പറഞ്ഞ് ജനം അത് തങ്ങളുടേതെന്ന് സമ്മതിക്കുകയും ചെയ്തിരുന്നു. എന്നാൽ ഇപ്പോൾ വിശ്വാസപ്രമാണം എല്ലാവരും ചേർന്ന് ചൊല്ലുന്ന രീതി സർവ്വസാധാരണമായിരിക്കുന്നു. അതിന്റെ ഒടുവിൽ 'ആമ്മീൻ' പറയുന്നത് അത് അവസാനിച്ചു എന്നു കാണിക്കുവാൻ മാത്രമാണ്.

അതുപോലെ കർത്തൃപ്രാർത്ഥന, കൃപ നിറഞ്ഞ മറിയമേ എന്നീ പ്രാർത്ഥനകൾ എല്ലാവരുംചേർന്ന് ചൊല്ലുന്നതാണെങ്കിലും അവയ്ക്കൊടുവിൽ 'ആമ്മീൻ' പറയുന്നുണ്ട്. പ്രാർത്ഥന അവസാനിച്ചു എന്നു മാത്രമാണ് അവിടെ ആ പദം സൂചിപ്പിക്കുന്നത്.

ആമ്മീൻ എന്ന പദത്തിന്റെ രണ്ട് അർത്ഥങ്ങളാണ് ഇവിടെ നാം കണ്ടത്. ഒരാൾ ചൊല്ലുന്ന പ്രാർത്ഥനയ്ക്ക് ജനം 'ആമ്മീൻ' പറയുമ്പോൾ അതിന് ഒരു ഒപ്പ് ഇടുന്നതുപോലെയുള്ള അർത്ഥമാണ്. എന്നാൽ ജനം ചൊല്ലുന്ന പ്രാർത്ഥനയ്ക്കൊടുവിൽ 'ആമ്മീൻ' പറയുന്നതിന് ഒരു പൂർണ്ണവിരാമത്തിന്റെ അർത്ഥമേ ഉള്ളൂ.

### 2. ബാറെക്മോർ

'ബാറെക്മോർ' എന്ന സുറിയാനി വാക്കിന് "കർത്താവേ വാഴ്ത്തണമേ" എന്ന അർത്ഥമാണ് നാം സാധാരണ കേൾക്കാറുള്ളത്. ബാറെക് എന്നുവച്ചാൽ വാഴ്ത്തുക (bless). മോർ എന്നു വച്ചാൽ 'എന്റെ കർത്താവ്.' ഈ വാക്ക് ഉപയോഗിക്കുന്ന വിവിധ സന്ദർഭങ്ങളെപ്പറ്റി മനസ്സിലാക്കിയാൽ കുറെക്കൂടി അർത്ഥവത്തായി ഈ വാക്ക് ഉപയോഗിക്കാൻ നമുക്ക് സാധിക്കും.

സാധാരണ നാം കർത്താവ് എന്നു വിളിക്കുന്നത് ദൈവത്തെ/യേശുതമ്പുരാനെ ആണ്. അതുകൊണ്ട് നമ്മുടെ ആരാധനയിലും മോർ എന്ന പ്രയോഗം ദൈവത്തെ/യേശുതമ്പുരാനെ കുറിച്ചാണെന്ന് നാം ധരിച്ചുപോകും. എന്നാൽ വാസ്തവം അതല്ല. മോർ (lord) എന്നു മനുഷ്യരെയും വിളിക്കാറുണ്ട്. മെത്രാപ്പോലീത്താമാരുടെ പേരിൽ മോർ ഉണ്ട്. മോർ എന്ന പ്രയോഗത്തിന്റെ സ്ത്രീലിംഗമാണ് മൊർത്ത് (Lady). വിശുദ്ധ കന്യകമറിയാമിനെ മൊർത്ത്മറിയം എന്നു വിളിക്കുന്നുണ്ടല്ലോ. ബാറക് മോർ എന്ന പ്രയോഗത്തിൽ മോർ എന്നു വിളിക്കുന്നത് ദൈവത്തെ/യേശുതമ്പുരാനെ അല്ല, മറിച്ച് ആരാധനയുടെ പ്രധാന കാർമികനെയാണ്. ഒന്നിലധികം കാർമികരുള്ളപ്പോൾ ഒരാൾ മറ്റൊരാളെ മോർ എന്നു സംബോധന ചെയ്യാറുണ്ട്.

ആര് ആരോട് എപ്പോൾ ബാറെക്മോർ പറയുന്നു എന്നതാണ് ഓരോ

സന്ദർഭത്തെക്കുറിച്ചും നമുക്ക് മനസ്സിലാക്കാനുള്ളത്. ആരാധനയിൽ പ്രധാനമായും നാലു സന്ദർഭങ്ങളിലാണ് ബാറെക്മോർ പറയുന്നത്.

1. പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി (ശുബഹോ ലാബോ) എന്ന ത്രിത്വസ്തുതിവചനം വൈദികൻ പറയുന്നതിന് മുമ്പായി ജനം ബാറെക്മോർ പറയുന്നു.

"പിതാവിനു പുത്രൻ മൂലം പരിശുദ്ധാത്മാവിനാൽ സ്തുതി" എന്ന നാലാം നൂറ്റാണ്ടിലെ അറിയൂസ് പക്ഷക്കാരുടെ സ്തുതിവചനം പ്രചാരത്തിലായപ്പോൾ, അതിനു ബദലായി, "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി" എന്നതാണ് ശരിയായ സ്തുതിവചനം (Orthodox) എന്നു പിതാക്കന്മാർ പഠിപ്പിച്ചു. Orthodox എന്ന പേരിന്റെ ഉത്ഭവം അതാണ്. Orthos എന്നാൽ ഗ്രീക്കു ഭാഷയിൽ നേരായ/ശരിയായ എന്നർത്ഥം. doxa എന്നാൽ സ്തുതി. ഈ സ്തുതിവചനത്തിന് ഇത്രമേൽ പ്രാധാന്യമുള്ളതുകൊണ്ട് ഇത് ചൊല്ലുമ്പോഴെല്ലാം വൈദികൻ ജനത്തിന്റെ നേരെ തിരിഞ്ഞ് കുരിശ് അടയാളം (റൂശ്മ) വരച്ച് ജനത്തെ അനുഗ്രഹിക്കുകയും ജനം കുരിശ് വരച്ച് അനുഗ്രഹം സ്വീകരിക്കുകയും ചെയ്തിരുന്നു. അതുകൊണ്ടാവണം അതിനു മുമ്പായി നാഥാ ഞങ്ങളെ വാഴ്ത്തണമേ അഥവാ അനുഗ്രഹിക്കണമേ എന്ന അർത്ഥത്തിൽ ജനം ബാറെക്മോർ എന്നു പറഞ്ഞിരുന്നത്.

2. കൗമായിൽ വൈദികൻ കർത്തൃപ്രാർത്ഥന ചൊല്ലുന്നതിന് മുമ്പായി ജനം 'ബാറെക്മോർ' പറയുന്നു. "നാഥാ അവിടുന്ന് ഈ പ്രാർത്ഥന ചൊല്ലി ഞങ്ങളെ അനുഗ്രഹിക്കണമേ" എന്ന അർത്ഥമാണ് അതിനുള്ളത് എന്ന് അനുമാനിക്കാം. വിശുദ്ധ കുർബാനയിൽ കർത്തൃപാർത്ഥന ചൊല്ലുന്ന സമയത്ത് വൈദികൻ, മറ്റൊരു വൈദികൻ സന്നിഹിതനാണെങ്കിൽ, ആ പ്രാർത്ഥന ചൊല്ലാൻ ബാറക്മോർ പറഞ്ഞു ക്ഷണിക്കാറുണ്ട്. "ആചാര്യാ, അവിടുന്നു ഈ പ്രാർത്ഥന ചൊല്ലി ഞങ്ങളെ അനുഗ്രഹിച്ചാലും" എന്നാവും അപ്പോൾ അതിന്റെ അർത്ഥം.

3. ആരാധനയുടെ ഒടുവിലും മറ്റ് സന്ദർഭങ്ങളിലും നാം വൈദികന്റെ കൈ ചുംബിക്കുന്നു/മുത്തുന്നു. ഈ സമയത്ത് "നാഥാ എന്നെ അനുഗ്രഹിക്കേണമേ" എന്ന അർത്ഥത്തിൽ നാം ബാറെക്മോർ പറയുകയും, അതിനു വൈദികൻ "ദൈവം അനുഗ്രഹിക്കട്ടെ (ആലോഹൊ ന്ബാറേക്)" എന്നു മറുപടി പറയുകയും ചെയ്യുന്നു.

4. ശുശ്രൂഷകൻ ജനത്തിനു ഒരു അറിയിപ്പ് നൽകുന്നതിന് മുമ്പായി ബാറെക്മോർ പറയുന്നു. ഉദാഹരണത്തിന്, "ബാറെക്മോർ, ഭയത്തോടും വിറയലോടും നാം സൂക്ഷിക്കണം." "ആചാര്യാ, അങ്ങയുടെ അനുഗ്രഹത്തോടെ/അനുമതിയോടെ ഞാൻ ഈ അറിയിപ്പ് നൽകട്ടെ"

എന്ന് അനുവാദം ചോദിക്കുകയാവണം ഈ സന്ദർഭത്തിൽ 'ബാറെക്മോർ' പറയുന്നതിന്റെ അർത്ഥം. ശുശ്രൂഷകരുടെ അഭാവത്തിൽ വൈദികൻ തന്നെ ചെയ്യേണ്ടിവരുന്ന ജോലികളാണ് ശുശ്രൂഷകർ ചെയ്യുന്നത്. വൈദികനെ പ്രതിനിധാനം ചെയ്തുകൊണ്ട് വൈദികന് പകരമാണ് ശുശ്രൂഷകർ ജനത്തിന് അറിയിപ്പുകൾ നൽകുന്നതും വേദപുസ്തകത്തിൽ നിന്നു വായിക്കുന്നതും.

ബാറെക് എന്ന സുറിയാനി വാക്കിന് മറ്റെന്തെങ്കിലും അർത്ഥമുണ്ടോ എന്ന് അന്വേഷിച്ചപ്പോൾ എന്റെ മനസ്സിലെത്തിയത് വിശുദ്ധ കുർബ്ബാനയിൽ വൈദികൻ അപ്പവീഞ്ഞുകൾ വാഴ്ത്തുന്ന സന്ദർഭമാണ്. 'ബറേക് ഉ കാദേശ് വക്സോ' എന്നീ സുറിയാനി വാക്കുകൾ 'വാഴ്ത്തി ശുദ്ധീകരിച്ചു മുറിച്ച്' എന്നിങ്ങനെ മലയാളത്തിലും പറയും. യേശുക്രിസ്തുവിന്റെ മാതൃക പിൻതുടർന്ന് അപ്പവീഞ്ഞുകൾ വാഴ്ത്തുകയാണ് പുരോഹിതൻ ചെയ്യുന്നത്. യേശുക്രിസ്തു അപ്പം വാഴ്ത്തിയതെങ്ങനെ എന്നറിയാൻ ഞാൻ വേദപുസ്തകത്തിന്റെ താളുകൾ മറിച്ചു നോക്കി.

യേശു അപ്പം എടുത്തു വാഴ്ത്തി മുറിച്ച് ശിഷ്യന്മാർക്ക് കൊടുത്തു (മത്തായി 26:26).

താൻ അപ്പമെടുത്ത് സ്തോത്രം ചെയ്തു മുറിച്ച് അവർക്ക് കൊടുത്തു (ലൂക്കോസ് 22:19).

വാഴ്ത്തി എന്നു വിശുദ്ധ മത്തായി പറയുന്നിടത്ത് വിശുദ്ധ ലൂക്കോസ് സ്തോത്രം ചെയ്തു എന്നു പറഞ്ഞിരിക്കുന്നു. ആഹാരത്തിനായി ദൈവത്തിന് നന്ദി പറയുന്നതും ആഹാരം വാഴ്ത്തുന്നതും ഒന്നു തന്നെ എന്നു സാരം. ഇവിടെ ബാറെക് എന്ന വാക്കിന് നന്ദി പറയുക എന്നും അർത്ഥമുണ്ട് എന്ന് അനുമാനിക്കാം.

അങ്ങിനെയെങ്കിൽ ജനത്തിന് ഒരു അറിയിപ്പ് നൽകുന്നതിന് മുമ്പായി ബാറെക്മോർ പറയുന്നതിന്റെ അർത്ഥം ഇങ്ങനെ മനസ്സിലാക്കാം. "ആചാര്യാ, അങ്ങേയ്ക്കു വേണ്ടി ഈ അറിയിപ്പ് നൽകുവാൻ എന്നെ അനുവദിച്ചതിന് നന്ദി."

### 3. സ്തൗമെൻകാലോസ്

സ്തൗമെൻകാലോസ് ഗ്രീക്കുഭാഷയിൽ നിന്നാണ് വന്നിരിക്കുന്നത്. 'സ്തൌമൻ' എന്നാൽ 'നിൽക്കണം' എന്നും 'കാലോസ്' എന്നാൽ 'നന്നായി' എന്നും അർത്ഥമാക്കാം. അപ്പോൾ സ്തൗമെൻകാലോസ് എന്നാൽ 'നിൽക്കാം നന്നായ്' (Let us stand well) എന്ന് അർത്ഥമാക്കാം.

നമ്മുടെ ആരാധന വികസിച്ചു വരുന്ന കാലത്ത് ശുശ്രൂഷക്കാർ ഇല്ലാ

യിരുന്നു എന്നു വേണം അനുമാനിക്കാൻ. ഇന്ന് ശുശ്രൂഷക്കാർ ചെയ്യുന്ന ജോലികൾ അന്ന് വൈദികൻ തന്നെ ചെയ്തിരുന്നിരിക്കണം. കിഴക്കോട്ട് തിരിഞ്ഞു പ്രാർത്ഥിക്കുന്നതിനിടയിൽ വൈദികൻ പടിഞ്ഞാറോട്ടു തിരിഞ്ഞു ജനങ്ങൾക്ക് ചില നിർദ്ദേശങ്ങൾ നൽകിയിരുന്നു എന്ന് അനുമാനിക്കാം. എന്നാൽ പിൽക്കാലത്ത് ജനങ്ങൾക്ക് നിർദേശം നൽകുന്ന ജോലി ശുശ്രൂഷക്കാർ ഏറ്റെടുത്തു. നന്നായി നിൽക്കണം, തമ്മിൽ തമ്മിൽ സമാധാനം കൊടുക്കണം, തല കുനിക്കണം, അട്ടഹസിച്ച് (ഉറക്കെ) പറയണം, കർത്താവിനോടു നാം പ്രാർത്ഥിക്കണം തുടങ്ങിയ നിർദ്ദേശങ്ങളാണ് ശുശ്രൂഷക്കാർ നൽകുന്നത്.

ഇവയുടെ കൂട്ടത്തിൽ ഏറ്റവും അധികം ആവർത്തിക്കുന്ന നിർദ്ദേശം 'നന്നായി നിൽക്കണം' എന്നുള്ളതാണ്. പ്രധാനപ്പെട്ട സന്ദർഭങ്ങളിൽ ഈ നിർദ്ദേശം അൽപംകൂടി വിസ്തരിച്ചു പറയുന്നുണ്ട്.

ഏവൻഗേലിയോൻ വായനയ്ക്ക് മുമ്പ്: "നാം അടക്കത്തോടും, ഭയത്തോടും, വണക്കത്തോടും ചെവി കൊടുത്ത് നമ്മുടെ മുമ്പാകെ വായിക്കപ്പെടുന്ന വിശുദ്ധ ഏവൻഗേലിയോനിലെ ദൈവത്തിന്റെ ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ കേൾക്കണം."

വിശ്വാസപ്രമാണം ചൊല്ലുന്നതിന് മുമ്പ്: "ദിവ്യജ്ഞാനം ശ്രദ്ധിച്ചുകൊണ്ടു നാം എല്ലാവരും നല്ലവണ്ണം നിന്നു ബഹുമാനപ്പെട്ട വൈദികന്റെ പ്രാർത്ഥന ഏറ്റുചൊല്ലണം."

അപ്പവീഞ്ഞുകൾ വാഴ്ത്തുന്നതിന് മുമ്പായി: "സഹോദരങ്ങളേ നാം എല്ലാവരും ഭംഗിയോടും ഭയത്തോടും വണക്കത്തോടും വെടിപ്പോടും വിശുദ്ധിയോടും സ്നേഹത്തോടും സത്യവിശ്വാസത്തോടും ദൈവഭക്തിയോടും കൂടെനിന്നു ബഹുമാനപ്പെട്ട ഈ വൈദികന്റെ കൈകളാൽ നമ്മുടെ മുമ്പാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഭയങ്കരവും പരിശുദ്ധവുമായ ഈ കുർബാനയിൽ സൂക്ഷിക്കണം. എന്തെന്നാൽ നാം എല്ലാവർക്കും വേണ്ടി ജീവനുള്ള ബലിയെ സകലത്തിന്റെയും ഉടയവനായ പിതാവാം ദൈവത്തിന് നിരപ്പിലും സമാധാനത്തിലും അണയ്ക്കുന്നു."

ശുശ്രൂഷകൻ പറയുന്നതു കൂടാതെ ഈ നിർദ്ദേശം വൈദികൻ തന്നെ കൂടുതൽ വ്യക്തമായും ശക്തിയായും ആവർത്തിക്കുന്നു: "ഈ നാഴികയിൽ നമ്മുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും മേലിൽ പിതാവാം ദൈവത്തിന്റെ വലതുഭാഗത്ത് പുത്രൻതമ്പുരാൻ ഇരിക്കുന്ന ഇടമായ മഹോന്നതങ്ങളിൽ തന്നെ ആയിരിക്കണം."

പരിശുദ്ധാത്മാവിന്റെ ആവാസത്തിനായി പ്രാർത്ഥിക്കുന്നതിനു മുമ്പായി: "എന്റെ വാത്സല്യമുള്ളവരേ, ജീവനുള്ള പരിശുദ്ധ റൂഹാ സ്വർ

ഗ്ഗമാകുന്ന മേലുള്ള ഉയരങ്ങളിൽ നിന്നു പ്രതാപത്തോടുകൂടി ഇറങ്ങി വയ്ക്കപ്പെട്ടിരിക്കുന്ന ഈ പരിശുദ്ധ കുർബാനമേൽ പൊരുന്നി ആവസിച്ചു അതിനെ ശുദ്ധീകരിക്കുന്ന ഈ നാഴിക എത്ര ഭയങ്കരവും ഈ സമയം എത്ര ഭ്രമിക്കത്തക്കതുമാകുന്നു. നിങ്ങൾ അടക്കത്തോടും ഭയത്തോടും നിന്നുകൊണ്ട് പ്രാർത്ഥിപ്പിൻ."

വിശുദ്ധ കുർബാന പടിഞ്ഞാറോട്ടു എഴുന്നെള്ളിക്കുന്നതിന് മുമ്പായി: "ഭയത്തോടും വിറയലോടും നാം സൂക്ഷിക്കണം."

മുകളിൽ പറഞ്ഞിരിക്കുന്നതെല്ലാം 'സ്തൗമെൻകാലോസ്' അഥവാ 'നന്നായി നിൽക്കണം' എന്ന നിർദ്ദേശത്തിന്റെ വികസിത രൂപങ്ങളാണ്. ശരീരത്തിന്റെ നിൽപ്പിനേക്കാൾ പ്രധാനം മനസ്സിന്റെ നിൽപ്പാണ്. മനസ്സിന്റെ എല്ലാ ഭാഗങ്ങളും — ബോധവും, വിചാരവും, ഹൃദയവും — ഭംഗിയോടും ഭയത്തോടും വണക്കത്തോടും വെടിപ്പോടും വിശുദ്ധിയോടും സ്നേഹത്തോടും സത്യവിശ്വാസത്തോടും ദൈവഭക്തിയോടും കൂടെ ദൈവസന്നിധിയിൽ നിൽക്കണം എന്നാണ് 'നന്നായി നിൽക്കണം' എന്നു പറയുമ്പോൾ ഉദ്ദേശിക്കുന്നത്.

നിരനിരയായി നിൽക്കുന്ന സൈന്യത്തോട് attention പറയുമ്പോൾ ഉദ്ദേശിക്കുന്നതെന്തോ, ഏതാണ്ട് അത് തന്നെയാണ് 'സ്തൗമെൻകാലോസ്' കൊണ്ട് ഉദ്ദേശിക്കുന്നത് എന്നു പറയാം. ദൈവസന്നിധിയിൽ സ്വർഗ്ഗസൈന്യം നിൽക്കുന്നതുപോലെ ഭയഭക്തിബഹുമാനങ്ങളോടും അതീവ ശ്രദ്ധയോടും ജാഗ്രതയോടും കൂടി വേണം നാമും നിൽക്കുവാൻ എന്നാണ് അതിന്റെ അർത്ഥം.

ഒരു ബാർബറുടെ മുമ്പിൽ നമ്മുടെ തല നിശ്ചലമാക്കി വച്ച് കൊടുത്തെങ്കിലേ അയാൾക്ക് നമ്മുടെ മുടി വേണ്ടപോലെ കത്രിക്കാൻ സാധിക്കൂ. അതുപോലെ നമ്മുടെ ബോധവിചാരഹൃദയങ്ങൾ നിശ്ചലമാക്കി ദൈവമുമ്പാകെ വെച്ചു കൊടുത്തെങ്കിലേ ദൈവത്തിന് അവയെ ശുദ്ധീകരിച്ചു നിർമലമാക്കാൻ കഴിയൂ. നമ്മുടെ ബോധവിചാരഹൃദയങ്ങളെ നിശ്ചലമാക്കി ഏകാഗ്രമാക്കി ദൈവസന്നിധിയിൽ വയ്ക്കാൻ നമുക്ക് സാധിക്കണം. അതിനു ബോധപൂർവ്വമായ ഒരു ശ്രമം ആവശ്യമാണ്. അതാണ് ശുശ്രൂഷകൻ 'സ്തൌമെൻകാലോസ്' പറഞ്ഞു നമ്മെ ഓർമ്മിപ്പിക്കുന്നത്. മനുഷ്യമനസ് എത്ര ചഞ്ചലമാണെന്ന് നമ്മുടെ ആരാധനാക്രമം രചിച്ച പിതാക്കന്മാർ മനസ്സിലാക്കിയിരുന്നു എന്നു വേണം കരുതാൻ. അതുകൊണ്ടാവണം ഇത്രയധികം പ്രാവശ്യം സ്തൗമെൻകാലോസ് ആവർത്തിച്ചിരിക്കുന്നത്.

ശുശ്രൂഷകൻ 'സ്തൌമെൻകാലോസ്' പറയുമ്പോൾ ജനം പ്രതിവാക്യമായി പറയുന്നത് 'കുറിയേലായിസോൻ' എന്നാണ്. ചുങ്കക്കാരന്റെ

പ്രാർത്ഥനയാണ് ഇത്. 'നന്നായി നിൽക്കുക' എന്നു പറഞ്ഞാൽ ചുങ്ക ക്കാരന്റെ ഭാവത്തോടെ നിൽക്കുക എന്നും അർത്ഥമാക്കാം. പരീശന്റെ ഭാവത്തോടെയുള്ള നിൽപ്പ്, നല്ല നിൽപ്പല്ല.

### 4. കുറിയേലായിസോൻ

'കുറിയേലായിസോൻ' എന്ന ഗ്രീക്കു പ്രയോഗത്തിന് "കർത്താവേ ഞങ്ങളോട് കരുണ ചെയ്യണമേ" എന്നാണ് അർത്ഥം. സുറിയാനിയിൽ 'മോറാൻ എസ്രാഹെം അലൈൻ.' ഇംഗ്ലീഷിൽ 'O Lord, Have Mercy upon us.'

നമ്മുടെ ആരാധനയിലെ ഏറ്റവും പ്രധാനപ്പെട്ട പ്രാർത്ഥനയാണ് 'കുറിയേലായിസോൻ.' ശുശ്രൂഷകൻ 'കർത്താവിനോടു നാം പ്രാർത്ഥി ക്കണം' എന്ന് ആഹ്വാനം ചെയ്യുമ്പോൾ ജനം പ്രാർത്ഥിക്കുന്നത് 'കുറി യേലായിസോൻ' എന്നാണ്. അതുപോലെ ശുശ്രൂഷകൻ 'സ്തൌമെൻ കാലോസ്' പറയുമ്പോഴും ജനം 'കുറിയേലായിസോൻ' എന്നു പ്രാർത്ഥി ക്കുന്നു. 'കുറിയേലായിസോൻ' മൂന്നു പ്രാവശ്യം ആവർത്തിക്കുന്ന പല സന്ദർഭങ്ങളുണ്ട്. വലിയ നോമ്പിലെ ഉച്ചനമസ്ക്കാരത്തോടനുബന്ധിച്ച് 'കുറിയേലായിസോൻ' നാല്പതു പ്രാവശ്യം ചൊല്ലി കുമ്പിടുന്നു.

ദൈവസന്നിധിയിൽ വരുമ്പോഴെല്ലാം നമ്മുടെ നാവിൽ നിന്നു ഉയ രേണ്ട പ്രാർത്ഥനയാണ് ഇത്. മുടിയനായപുത്രൻ ഈ പ്രാർത്ഥനയോ ടെയാണ് പിതാവിന്റെ അടുക്കലേക്ക് വരുന്നത്. താൻ ഉത്തരവാദിത്വമി ല്ലാത്തവനും മുടിയനും ഒക്കെ ആണെന്ന് അവന് നല്ല ബോധ്യമുണ്ട്. പിതാവ് നല്ലവനും സ്നേഹസമ്പന്നനും ആണെന്നും അവന് ബോധ്യ മുണ്ട്. ആ വീട്ടിൽ ഇനി തനിക്ക് യാതൊരു സ്ഥാനവുമില്ലെന്നും പിതാ വിന്റെയോ മറ്റു കുടുംബാംഗങ്ങളുടെയോ സ്നേഹത്തിനും കരുതലിനും തനിക്ക് അർഹതയില്ലെന്നും അവന് ഉത്തമബോധ്യമുണ്ട്. ആ ബോധ്യ ത്തിന്റെ അടിസ്ഥാനത്തിലാണ് അവൻ കരുണയ്ക്കുവേണ്ടി യാചിക്കു ന്നത്.

എന്നാൽ അവന്റെ ജ്യേഷ്ഠൻ അതിൽ നിന്നും തികച്ചും വ്യത്യസ്ത മായാണ് പെരുമാറുന്നത്. തനിക്ക് നീതി കിട്ടണമെന്നാണ് അവൻ പിതാ വിനോടു ആവശ്യപ്പെടുന്നത്. തന്നെത്തന്നെ നീതിമാനായി കാണുന്ന അയാൾ അനുജനെ നിശിതമായി കുറ്റപ്പെടുത്തുന്നു. അവനെ സ്വീകരി ച്ചതിന്റെ പേരിൽ അപ്പനെയും അയാൾ കുറ്റപ്പെടുത്തുന്നു. ധാരാളം ആളു കൾ ദൈവസന്നിധിയിൽ വരുന്നത് ഈ ജ്യേഷ്ഠനെപ്പോലെയാണ്. അവർ മറ്റുള്ളവരെയും ദൈവത്തെയും നിശിതമായി വിമർശിക്കുകയും കുറ്റ പ്പെടുത്തുകയും ചെയ്യുന്നു. സ്വയം നീതിമാന്മാരായി അവതരിപ്പിക്കുന്ന അവർ ദൈവകരുണയ്ക്കു വേണ്ടി യാചിക്കുകയില്ല.

എന്നാൽ നാം എപ്പോഴും ദൈവസന്നിധിയിൽ വരേണ്ടത് മുടിയൻ പുത്രനെപ്പോലെയാണ്. കരുണയ്ക്കു വേണ്ടി യാചിക്കുകയല്ലാതെ നീതി ആവശ്യപ്പെടുവാൻ നമുക്ക് എന്ത് അർഹത? മുടിയനായപുത്രന് സുബോധം വന്നപ്പോഴാണ് അവൻ പിതാവിന്റെ അടുക്കലേക്ക് തിരികെ പോകുന്നതും പിതാവിന്റെ കരുണയ്ക്കായി യാചിക്കുന്നതും. സുബോധമുള്ളവരുടെ പ്രാർത്ഥനയാണ് 'കുറിയേലായിസോൻ.'

ഈ വ്യത്യാസമാണ് ഒരു പരീശനും ചുങ്കക്കാരും പ്രാർത്ഥിക്കുന്ന കഥയിലും നാം കാണുന്നത്. പരീശൻ സ്വയം ചുങ്കക്കാരനോട് താരതമ്യം ചെയ്തു. താൻ നല്ലവൻ ആണെന്ന് സമർത്ഥിക്കുന്നു. അയാൾ കരുണ യാചിക്കുന്നില്ല. ചുങ്കക്കാരനാകട്ടെ, 'പാപിയായ എന്നോടു കരുണ തോന്നണമേ' എന്നു പ്രാർത്ഥിക്കുക മാത്രം ചെയ്യുന്നു. ദൈവസന്നിധിയിൽ വരുവാൻ രണ്ടു വിധങ്ങൾ മാത്രമേയുള്ളു. ഒന്നുകിൽ പരീശനെപ്പോലെ ദൈവത്തെ കുറ്റപ്പെടുത്തിക്കൊണ്ടും സ്വയം നീതീകരിച്ചും കൊണ്ട് വരിക അല്ലെങ്കിൽ ചുങ്കക്കാരനെപ്പോലെ ദൈവത്തെ നീതീകരിച്ചും സ്വയം കുറ്റപ്പെടുത്തിക്കൊണ്ടും വരിക. ചുങ്കക്കാരന്റെ മാർഗം തെരഞ്ഞെടുക്കുവാൻ യേശുതമ്പുരാൻ നമ്മെ പഠിപ്പിച്ചു.

താൻ ഒരു രോഗിയാണ് എന്നു സമ്മതിച്ചു വൈദ്യന്റെ അടുക്കൽ എത്തുന്ന ആളെ വൈദ്യൻ ചികിത്സിക്കുന്നു. താൻ പൂർണ്ണ ആരോഗ്യവാനാണ് എന്നു പറഞ്ഞുകൊണ്ട് വൈദ്യന്റെ അടുക്കൽ എത്തുന്ന ആളെ വൈദ്യൻ എങ്ങനെ ചികിത്സിക്കാനാണ്? താൻ പാപിയാണെന്ന് സമ്മതിച്ച ചുങ്കക്കാരനെ ദൈവം ശുദ്ധീകരിച്ചു. എന്നാൽ താൻ ഒരു നീതിമാനാണ് എന്ന് അവകാശപ്പെട്ടുകൊണ്ട് വന്ന പരീശനെ എങ്ങനെ ശുദ്ധീകരിക്കാനാണ്? നാം ദൈവസന്നിധിയിലെത്തുന്നത് ശുദ്ധീകരണം (കൂദാശ) പ്രാപിക്കുവാൻ വേണ്ടിയാണ്. നമ്മിൽ അശുദ്ധി ഉണ്ടെന്ന് സമ്മതിച്ചാലേ ദൈവത്തിന് നമ്മെ ശുദ്ധീകരിക്കാനാവൂ. ആ സമ്മതമാണ് 'കുറിയേലായിസോൻ.'

### 5. ഹല്ലേലൂയ്യാ

പരിചയമുള്ള ഒരാളെ കാണുമ്പോൾ അഭിവാദ്യം ചെയ്യുന്നത് സാധാരണ മര്യാദയാണ്. നമസ്തേ, നമസ്ക്കാരം, സലാം, hello, Good Morning എന്നൊക്കെ അനുദിന ജീവിതത്തിൽ നാം സാധാരണ പറയാറുണ്ട്. ബന്ധങ്ങൾ വിഘടിതമായിപ്പോകാതെ അരക്കിട്ടുറപ്പിക്കുന്നതിനുള്ള ഒരു മാർഗ്ഗമാണ് ഇത്. നമ്മൾ സുഹൃദ്ബന്ധത്തിലാണ്. ഞാൻ നിങ്ങളുടെ നന്മ ആഗ്രഹിക്കുന്നു എന്നൊക്കെയുള്ള അർത്ഥങ്ങൾ അഭിവാദ്യത്തിനുണ്ട്.

എബ്രായഭാഷയിൽ ശാലോം എന്നായിരുന്നു ആളുകൾ പരസ്പരം

അഭിവാദ്യം ചെയ്തിരുന്നത്. 'നിങ്ങൾക്ക് സർവ ഐശ്വര്യങ്ങളും, സുഖവും, സന്തോഷവും, ആരോഗ്യവും, സമാധാനവും ഉണ്ടാകട്ടെ' എന്ന ആശംസയാണ് ശാലോം.

എന്നാൽ പ്രാർത്ഥനയ്ക്കായി ദൈവസന്നിധിയിൽ വരുമ്പോൾ ദൈവത്തെ എങ്ങനെ അഭിവാദ്യം ചെയ്യും? ദൈവത്തോട് ശാലോം പറയുന്നതു യുക്തിരഹിതമാണ്. ദൈവത്തിന് സന്തോഷവും ആരോഗ്യവും സമാധാനവും ഉണ്ടാകട്ടെ എന്ന് ആശംസിക്കുന്നതെങ്ങനെ? ദൈവമല്ലേ ഇവയുടെയെല്ലാം ഉറവിടം?

എബ്രായഭാഷയിൽ ദൈവത്തെ അഭിവാദ്യം ചെയ്തിരുന്നത് ഹല്ലേൽ എന്നു പറഞ്ഞുകൊണ്ടാണ്. ഹല്ലേൽ എന്ന വാക്കിന് മഹത്വം അഥവാ സ്തുതി എന്ന് അർത്ഥം. പ്രാർത്ഥനകളും കീർത്തനങ്ങളും ആരംഭിക്കുന്നതു ഹല്ലേൽ പറഞ്ഞുകൊണ്ടാണ്. യേശുവിന്റെ ജനന വാർത്ത അറിയിച്ച മാലാഖമാർ മനുഷ്യർക്ക് സമാധാനവും ദൈവത്തിന് മഹത്വവും പാടുന്നു (ലൂക്കൊസ് 2:14). വന്ദ്യനായ റ്റി. ജെ. ജോഷ്വാ അച്ചൻ തന്റെ ഒരു ലേഖനത്തിൽ (മലങ്കരസഭാ മാസിക, 2014 ജനുവരി) ഈ വിഷയം വിശദമാക്കിയിരിക്കുന്നു.

ഹല്ലേലൂയ്യ പിരിച്ചു പറഞ്ഞാൽ

ഹല്ലേൽ + ഉ + യാഹ് = Glory / praise to Yahweh. യഹോവയ്ക്ക് സ്തുതി/മഹത്വം.

സുറിയാനി ഭാഷയിൽ ഹല്ലേൽ എന്ന വാക്കിന് പകരം ശുബ്ഹോ എന്ന വാക്ക് ഉപയോഗിക്കുന്നു.

ശുബ്ഹോ ലോക് ആലോഹൊ.

Glory to you O God.

ശുബ്ഹോ ലൊക് മോറാൻ.

Glory to you our Lord.

'യഹോവയ്ക്ക്' എന്ന ദൈവനാമത്തിന്റെ സ്ഥാനത്ത് ക്രൈസ്തവസഭ 'പിതാവിനും, പുത്രനും, പരിശുദ്ധാത്മാവിനും' എന്ന് ഉപയോഗിക്കാൻ തുടങ്ങി.

ശുബ്ഹോ ല ആബോ ല ബ്രോ വ ല റൂഹോ കാദീശൊ.

Glory be to the Father Son and Holy Spirit.

സ്തുതി താതന്നും സുതനും പരിശുദ്ധാത്മാവിന്നും.

നാലാം നൂറ്റാണ്ടിൽ ഇതിനെ ശരിയായ അഥവാ നേരായ സ്തുതി എന്നു പിതാക്കന്മാർ വിളിച്ചു. 'പിതാവിനു പുത്രൻ മൂലം പരിശുദ്ധാത്മാവിനാൽ സ്തുതി' എന്ന അറിയോസു പക്ഷക്കാരുടെ സ്തുതിയിൽ നിന്നു വേർതിരിച്ചു കാണുവാനാണ് ഇതിനെ നേരായ സ്തുതി എന്നു പിതാക്കന്മാർ വിളിച്ചത്. ഗ്രീക്കിൽ 'നേരായ സ്തുതി' എന്ന അർത്ഥത്തിൽ അവർ ഉപയോഗിച്ച പ്രയോഗം Orthodox എന്നാണ്.

എന്താണ് ദൈവത്തെ മഹത്വപ്പെടുത്തുന്നതിന്റെ അർത്ഥവും പ്രസക്തിയും? ദൈവത്തിന് മഹത്വം എന്നു പറഞ്ഞാൽ ദൈവത്തേക്കാൾ മഹത്തായി ഒന്നും ഇല്ല എന്നു സമ്മതിക്കയാണ്. ധാരാളം ആളുകൾ ഏറ്റവും മഹത്തായി കാണുന്നത് അവരവരെത്തന്നെയാണ്. അവർ സ്വയം നീതീകരിക്കുന്നവരും സ്വാർത്ഥരുമാണ്. ഒരു സ്വാർത്ഥനായ വ്യക്തി സ്വയം ലോകത്തിന്റെ കേന്ദ്രമായി കാണുന്നു. ലോകം നിലനിൽക്കുന്നത് തന്നെ അയാൾക്കു വേണ്ടിയാണ് എന്നും അയാൾ കരുതുന്നു. ചുങ്കക്കാരന്റെയും പരീശന്റെയും കഥയിലെ പരീശൻ അങ്ങനെയുള്ള ഒരാളാണ്. അയാൾ സ്വയം മഹത്വം പാടുന്നു. ദൈവത്തെ മഹത്വപ്പെടുത്തുവാൻ അയാൾക്കു കഴിയുന്നില്ല. മറ്റു ചിലർ സമ്പത്തിനെയും സ്ഥാനമാനങ്ങളെയും സുഖസൗകര്യങ്ങളെയും മഹത്തായി കരുതുന്നവരാണ്. അങ്ങനെയുള്ള ചിലരെക്കുറിച്ചാണ് പൗലോസ് അപ്പോസ്തോലൻ ഒരിക്കൽ "അവരുടെ ദൈവം വയറ്" എന്നു പ്രസ്താവിച്ചത്. സമ്പത്തിനെ ചിലർ ദൈവമായി കണ്ടിരുന്നതുകൊണ്ടാണ് യേശുതമ്പുരാൻ "നിങ്ങൾക്ക് ദൈവത്തെയും മാമോനെയും (ധനദേവത) സേവിക്കാൻ സാധ്യമല്ല" എന്ന് അരുളിയത്. ഒരാൾ ഏറ്റവും മഹത്തായി കാണുന്നതെന്തോ അതാണ് അയാളുടെ ദൈവം.

ദൈവത്തെ സ്തുതിക്കുന്നത് സ്വയത്തെ ബലി കഴിക്കലാണ്. സ്വയത്തെ ബലിയർപ്പിച്ചുകൊണ്ടാണ് മുടിയൻപുത്രൻ തന്റെ പിതാവിനെ മഹത്വപ്പെടുത്തുന്നത്. സ്വയകേന്ദ്രീകൃതമായി ജീവിക്കുന്ന പരീശന് ദൈവത്തെ സ്തുതിക്കാൻ ആവില്ല. സ്വർഗം സ്വർഗമായിരിക്കുന്നത് അവിടെയുള്ള എല്ലാവരും ദൈവത്തെ മഹത്വപ്പെടുത്തുന്നതുകൊണ്ടാണ്. ഭൂമിയിലുള്ള എല്ലാവരും ദൈവത്തെ മഹത്വപ്പെടുത്താൻ ആരംഭിച്ചാൽ ഭൂമിയും സ്വർഗമാകും.

# 7

# സ്തുതിബലികളണച്ചേറിടുവിൻ

മലയാളത്തിൽ സ്തുതിയും സ്തോത്രവും പലപ്പോഴും പര്യായപദ ങ്ങളാണ്. എന്നാൽ ഇംഗ്ലീഷിൽ സ്തുതി Praise ആണ്. സ്തോത്രം thanks ആണ്. ഈ അർത്ഥവ്യത്യാസം കണക്കിലെടുത്തുകൊണ്ടു നമുക്ക് സ്തുതിസ്തോത്രങ്ങളെ അടുത്തു കാണാം.

ദൈവത്തെ സ്തുതിക്കുന്നതും ദൈവത്തിന് നന്ദി പറയുന്നതും വാസ്തവത്തിൽ ഒരു നാണയത്തിന്റെ രണ്ടു വശങ്ങളാണ്. സ്തുതിയി ല്ലാതെ നന്ദിയുണ്ടാവില്ല. നന്ദിയില്ലാതെ സ്തുതിയും. സ്തുതിയും സ്തോത്രവും മലയാളത്തിൽ സമാനാർത്ഥത്തിൽ ഉപയോഗിക്കുന്നതിന്റെ കാരണം ഇതാവാം.

### 1. നമുക്ക് ദൈവത്തെ സ്തുതിക്കാം

ആരാധനയുടെ പ്രധാന ഉള്ളടക്കം സ്തുതി ആണ്. ആരാധകർ ഒത്തുകൂടി തങ്ങളുടെ ആരാധനാമൂർത്തിയെ സ്തുതിക്കുന്നതാണ് ആരാ ധന. സ്തുതിക്കുന്നതിന് പുകഴ്ത്തുക, മഹത്വപ്പെടുത്തുക, വാഴ്ത്തുക എന്നും പറയും.

മഹത്തായി തോന്നുന്നതിനെയാണ് മനുഷ്യർ ആരാധിക്കുന്നത്. നടീ നടന്മാർക്കും കളിക്കാർക്കും ധാരാളം ആരാധകർ ഉണ്ട്. കൂടാതെ പാട്ടു കാർ, എഴുത്തുകാർ തുടങ്ങി ജീവിതത്തിന്റെ വിവിധ മേഖലകളിൽ മഹത്വം തെളിയിച്ചിട്ടുള്ളവരെയാണ് മനുഷ്യർ ആരാധിക്കുന്നത്. ബാല്യ ത്തിൽ മിക്കവർക്കും heroes ഉണ്ടാകാറുണ്ട്. അവരോടു തോന്നുന്ന ആരാ ധനാഭാവത്തെ hero worship എന്നു പറയാറുണ്ട്. ചെറുപ്പത്തിൽ ഒരാൾ ആരെയാണോ hero ആയി കണ്ടു ആരാധിക്കുന്നത് അയാളെപ്പോലെ ആകുന്നതാണ് ജീവിതലക്ഷ്യമാക്കുന്നത്.

ആളുകളെ മാത്രമല്ല, ജീവിതത്തിൽ മഹത്തായി തോന്നുന്ന എന്തി നെയും ആളുകൾ ആരാധിക്കാറുണ്ട്. ആരാധിക്കുന്നത് എന്തിനെയോ അതിനെ ജീവിതലക്ഷ്യമാക്കുകയും ചെയ്യും. സമ്പത്ത് മഹത്തായി തോന്നുന്നവർ അതിനെ ആരാധിക്കും. സ്ഥാനമാനങ്ങൾ മഹത്തായി തോന്നുന്നവർ അതിനെ ആരാധിക്കും. സുഖസൗകര്യങ്ങൾ മഹത്തായി തോന്നുന്നവർ അതിനെ ആരാധിക്കും.

പാട്ട് കേൾക്കാനും പാടാനും താൽപര്യമുള്ള ഒരാൾ യേശുദാസിനെ hero ആയി കണ്ട് ആരാധിച്ചു എന്നു വരാം. യേശുദാസ് ഒരു നല്ല പാട്ടു

കാരനാണ് എന്നു ചിന്തിക്കുകയും പറയുകയും ചെയ്യുമ്പോൾ അയാൾ യേശുദാസിനെ സ്തുതിക്കുകയാണ് അഥവാ മഹത്വപ്പെടുത്തുകയാണ് അഥവാ പുകഴ്ത്തുകയാണ്. യേശുദാസിന്റെ പാട്ടിന്റെ മേന്മ അറിയുന്ന ഒരാൾക്കേ യേശുദാസിനെ നല്ല പാട്ടുകാരൻ എന്നു മഹത്വപ്പെടുത്താൻ കഴിയൂ.

Sports-ൽ എനിക്കു തീരെ താല്പര്യമില്ല. ആരൊക്കെയാണ് വലിയ കളിക്കാരെന്ന് എനിക്ക് അറിഞ്ഞുകൂടാ. അങ്ങനെയുള്ള ഞാൻ ആരെ യെങ്കിലും കുറിച്ച് അയാൾ ഒരു നല്ല കളിക്കാരനാണ് എന്നു പറഞ്ഞു അയാളെ പുകഴ്ത്തുന്നതെങ്ങനെ? അതുപോലെ, ദൈവത്തെ അനുഭ വിച്ചു അറിഞ്ഞിട്ടില്ലാത്ത ഒരാൾക്ക് ദൈവത്തെ പുകഴ്ത്താനാവില്ല.

ജീവിതത്തിലെ കഷ്ടാനുഭവങ്ങൾ മുടിയൻപുത്രനെ സുബോധത്തി ലേക്ക് നയിച്ചു. സുബോധം വന്നു കഴിഞ്ഞപ്പോൾ തന്റെ പിതാവിന്റെ മഹത്വത്തെക്കുറിച്ച് ഒരു പുതിയ അവബോധമുണ്ടായി. തന്റെ യജമാ നൻ ഒരു വേലക്കാരൻ എന്ന നിലയിൽ തന്നോടു പെരുമാറുന്ന വിധത്തെ, തന്റെ പിതാവ് അദ്ദേഹത്തിന്റെ വേലക്കാരോടു പെരുമാറുന്ന വിധവു മായി താരതമ്യപ്പെടുത്തി തന്റെ പിതാവിന്റെ മഹത്വത്തെക്കുറിച്ച് അവൻ മനസ്സിലാക്കി. ആ അവബോധം അവനിൽ അനുതാപമുണ്ടാക്കി. പിതാ വിന്റെ അടുക്കൽ മടങ്ങിയെത്തി അവിടുത്തെ ഒരു അടിമയായി അവൻ സ്വയം സമർപ്പിക്കുന്നു.

അവന്റെ മൂത്ത സഹോദരനാകട്ടെ, പിതാവിനെ മാനിക്കുന്നില്ലെന്ന്, മാത്രമല്ല പിതാവിനെ അധിക്ഷേപിച്ചു സംസാരിക്കുകയും ചെയ്യുന്നു. പിതാവിന്റെ മഹത്വം മനസ്സിലാക്കാൻ അവന് അവസരം ഉണ്ടായില്ല. പിതാവിനേക്കാൾ മഹാനായിട്ടാണ് അവൻ സ്വയം കാണുന്നത്.

പരീശനും ചുങ്കക്കാരനും ദൈവസന്നിധിയിൽ പ്രാർത്ഥിക്കാനെത്തുന്ന കഥ ഇതിന് സമാന്തരമാണ്. ചുങ്കക്കാരൻ ദൈവത്തെ മഹത്വപ്പെടു ത്തുന്നു. പരീശനാകട്ടെ, സ്വയം പുകഴ്ത്തി സംസാരിക്കുന്നു. ദൈവത്തെ പുകഴ്ത്തുന്നുമില്ല.

ദൈവത്തിന്റെ മഹത്വം കാണുന്നവർ മാത്രമാണ് ദൈവത്തെ മഹത്വ പ്പെടുത്തുന്നത്. ധാരാളം ആളുകൾ സ്വയം മഹത്വപ്പെടുത്തുന്നവരാണ്. മറ്റനേകംപേർ സമ്പത്തിനെയും സ്ഥാനമാനങ്ങളെയും സുഖസൗകര്യ ങ്ങളെയും മഹത്വപ്പെടുത്തുന്നവരാണ്. ചുരുക്കം ചിലർ മാത്രമാണ് ദൈവ ത്തിന്റെ മഹത്വം കാണുന്നത്. ജീവിതാനുഭവങ്ങൾ സുബോധം വരു ത്തുമ്പോഴാണ് അവരുടെ ഉൾക്കണ്ണു തുറക്കുകയും ദൈവമഹത്വം കാണുകയും ചെയ്യുന്നത്.

ഏശായ പ്രവാചകനു ദൈവദർശനം ഉണ്ടായപ്പോഴാണ് അനുതാപമുണ്ടാകുന്നതും മാലാഖമാരോടൊപ്പം ദൈവത്തെ മഹത്വപ്പെടുത്താൻ തുടങ്ങുന്നതും. ഉയർന്ന സിംഹാസനത്തിൽ സർവാധികാരിയായി ഉപവിഷ്ടനായിരിക്കുന്ന സർവ്വേശ്വരനേക്കാൾ മഹാനായി മറ്റാരും ഇല്ലെന്നുള്ള അവബോധമാണ് അദ്ദേഹത്തെ രൂപാന്തരപ്പെടുത്തിയത്.

ദൈവത്തിന് മഹത്വം പാടുവാൻ നാം ദൈവാലയത്തിൽ ഒന്നിച്ചു കൂടുന്നു. നമ്മിൽ പലരും പരീശനെപ്പോലെ സ്വയം പുകഴ്ത്തുന്നവരാണ്. സ്വയം പുകഴ്ത്തുന്നവർക്ക് ദൈവത്തെ പുകഴ്ത്താനാവില്ല. അവർ മറ്റുള്ളവരുടെ മുമ്പിൽ ഭക്തിയുള്ളവരെന്നു നടിച്ച് ഉച്ചത്തിൽ സ്തുതിഗീതങ്ങൾ ആലപിച്ചെന്നു വരും. എന്നാൽ സ്തുതി അവരുടെ ചുണ്ടുകളിൽ നിന്നു മാത്രമാണു പുറപ്പെടുന്നത്. ഹൃദയത്തിൽ നിന്നല്ല.

ദൈവമല്ലാത്തതിനെ ദൈവമായി സങ്കല്പിച്ചു ജീവിക്കുന്ന ധാരാളം പേരുണ്ട്. മരീചികയെത്തേടിയാണ് അവർ അതിശീഘ്രം ഗമിക്കുന്നത്. അവരുടേത് നാശത്തിലേക്കുള്ള വിശാലമായ പാതയാണ്. ജീവങ്കലേക്കുള്ള പാത ഇടുക്കവും ഞെരുക്കവും ഉള്ളതാണ്. അത് കണ്ടെത്തുന്നവർ ചുരുക്കവും ആണ്.

### 2. നമുക്ക് ദൈവത്തിന് സ്തോത്രം ചെയ്യാം

ജീവിതത്തെ positive ആയോ negative ആയോ നമുക്ക് സമീപിക്കാം. അര കപ്പ് വെള്ളത്തെക്കുറിച്ച് ഇതിൽ അരക്കപ്പ് വെള്ളം ഉണ്ട് എന്നു പോസിറ്റീവ് ആയോ ഇതിൽ അരക്കപ്പ് വെള്ളമേ ഉള്ളു എന്ന് നെഗറ്റീവ് ആയോ പറയാം. പോസിറ്റീവ് ആയ സമീപനത്തിൽ നിന്നാണ് നന്ദി വരുന്നത്.

നമ്മുടെ പ്രതീക്ഷയാണ് നമ്മെ നിരാശപ്പെടുത്തുന്നത്. ഒരു കപ്പ് വെള്ളം പ്രതീക്ഷിച്ചിരിക്കുന്ന ആളെയാണ് അരക്കപ്പ് വെള്ളം നിരാശപ്പെടുത്തുന്നത്. എന്നാൽ കാൽക്കപ്പ് വെള്ളം പ്രതീക്ഷിച്ചിരിക്കുന്ന ആളെ അരക്കപ്പ് വെള്ളം സന്തോഷിപ്പിക്കുന്നു.

മറ്റുള്ളവരിൽ നിന്നു എപ്പോഴും നല്ല പെരുമാറ്റം മാത്രം പ്രതീക്ഷിച്ചിരുന്നാൽ അതിൽ നിന്നു വ്യത്യസ്തമായ ഒരു ചെറിയ പെരുമാറ്റം പോലും നമ്മെ നിരാശപ്പെടുത്തും. എന്നാൽ മറ്റുള്ളവരിൽ നിന്നു മോശമായ പെരുമാറ്റമാണ് നാം പ്രതീക്ഷിക്കുന്നതെങ്കിൽ മോശമായ പെരുമാറ്റങ്ങൾ നമ്മെ നിരാശപ്പെടുത്തുകയില്ല. നല്ല പെരുമാറ്റങ്ങൾ നമ്മെ വളരെ സന്തോഷിപ്പിക്കുകയും ചെയ്യും.

ദൈവം മാത്രമാണ് യഥാർത്ഥത്തിൽ നല്ലവൻ എന്നു നാം വിശ്വസിക്കുന്നുണ്ടെങ്കിൽ ദൈവമൊഴികെ ആരിൽ നിന്നും എപ്പോഴും തിന്മ

നമുക്ക് പ്രതീക്ഷിക്കാം. ആ സമീപനത്തിന്റെ ഫലമായി നമ്മുടെ മനോഭാവം (attitude) നമുക്ക് Positive ആയി സൂക്ഷിക്കാൻ കഴിയും. മറ്റുള്ളവരിലെ നന്മ എളുപ്പം തിരിച്ചറിയാനും നന്ദി പറയാനും അത് നമ്മെ സഹായിക്കുന്നു.

നിങ്ങളുടെ ഒരു സഹപ്രവർത്തകനിൽ നിന്നു നിങ്ങൾ എപ്പോഴും നന്മ മാത്രം പ്രതീക്ഷിക്കുന്നു എന്നു വയ്ക്കുക. അയാൾ ചെയ്യുന്ന നന്മകൾക്ക് നിങ്ങൾ നന്ദി പറയുന്നില്ല. അയാൾ വല്ല തിന്മയും ചെയ്തുപോയാൽ അത് നിങ്ങളെ വല്ലാതെ ദേഷ്യം പിടിപ്പിക്കുകയും ചെയ്യുന്നു. മറിച്ച് നിങ്ങൾ പ്രതീക്ഷിക്കുന്നത് തിന്മയാണെങ്കിലോ? അയാൾ ചെയ്യുന്ന തിന്മകളൊന്നും നിങ്ങളെ ദേഷ്യപ്പെടുത്തുകയില്ല. മാത്രമല്ല, അയാൾ ചെയ്യുന്ന നന്മകൾക്കെല്ലാം നിങ്ങൾ നന്ദി പറയുകയും ചെയ്യും.

ദൈവത്തിൽ നിന്ന് സുഖാനുഭവങ്ങൾ മാത്രം പ്രതീക്ഷിച്ചാൽ എന്താവും ഫലം? നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്ന കഷ്ടതകളും നിർഭാഗ്യങ്ങളും നമ്മെ വല്ലാതെ വിഷമിപ്പിക്കും. മാത്രമല്ല, ദൈവത്തോട് ഒന്നിനും നന്ദി പറയുകയുമില്ല. ദൈവത്തിൽ നിന്നു ദുഃഖങ്ങളും വേദനകളും പ്രതീക്ഷിച്ചാലോ? അവയൊക്കെ വരുമ്പോൾ നാം വിഷമിച്ചു ദൈവത്തെ പഴിക്കുകയില്ല. ദൈവം തരുന്ന സുഖാനുഭവങ്ങൾക്കെല്ലാം നാം നന്ദി പറയുകയും ചെയ്യും. ദൈവം നമുക്ക് തരുന്ന കഷ്ടാനുഭവങ്ങൾ വാസ്തവത്തിൽ തിന്മകളല്ല, ശാപങ്ങളുമല്ല, മറിച്ച് നമ്മെ കൂടുതൽ ബലപ്പെടുത്താൻ നമ്മെ സഹായിക്കുന്ന അവസരങ്ങളാണ് എന്ന് തിരിച്ചറിയുമ്പോൾ നാം അവയ്ക്കും ദൈവത്തിന് നന്ദി പറയും.

ഇയ്യോബിന്റെ ഭാര്യ ദൈവത്തിൽ നിന്നു സുഖവും സന്തോഷവും മാത്രമേ പ്രതീക്ഷിച്ചുള്ളു. അതുകൊണ്ടാണ് കഷ്ടാനുഭവങ്ങൾ അവരെ തളർത്തിക്കളഞ്ഞത്. ഇയ്യോബാകട്ടെ ദൈവത്തിൽ നിന്ന് സുഖവും ദുഃഖവും വരാം എന്ന് പ്രതീക്ഷിച്ചു. അതുകൊണ്ട് കഷ്ടാനുഭവങ്ങൾ അദ്ദേഹത്തെ തളർത്തിയില്ല. കഷ്ടതയുടെ നടുവിലും ഇയ്യോബ് ദൈവത്തിന് നന്ദി പറയുന്നു.

ഒരു പ്രഭു തന്റെ കാര്യവിചാരകരെ താലന്തുകൾ ഏൽപിക്കുന്ന കഥ യേശുതമ്പുരാൻ പറഞ്ഞത് ഇതുമായി ബന്ധപ്പെടുത്താം. ഒരാളെ അഞ്ചു താലന്തും, രണ്ടാമനെ രണ്ടു താലന്തും, മറ്റൊരാളെ ഒരു താലന്തും ഏൽപ്പിച്ച പ്രഭു ചില മാസങ്ങൾക്ക് ശേഷം രാജാവായി മടങ്ങി വന്നു. അഞ്ചു താലന്തു കിട്ടിയ ആൾ വ്യാപാരം ചെയ്ത്, അഞ്ചു പത്തായി വർദ്ധിപ്പിച്ചു തിരികെ ഏൽപ്പിച്ചു. രണ്ടു കിട്ടിയ ആൾ അത് നാലാക്കി വർദ്ധിപ്പിച്ചു. ഒന്നു കിട്ടിയ ആൾ ആ ഒരു താലന്ത് അതുപോലെ മടക്കി നൽകി. അത് അയാൾ സൂക്ഷിച്ചു വച്ചിരുന്നതല്ലാതെ ഒന്നും ചെയ്തില്ല.

പത്തു താലന്ത് തന്നയാളെ രാജാവ് പത്തു പട്ടണങ്ങളുടെ അധിപതിയാക്കി. നാലു താലന്തു തന്ന ആളെ രാജാവ് നാലു പട്ടണങ്ങളുടെ അധിപതിയാക്കി. അവരിരുവരും വിശ്വസ്തരും ഉത്തരവാദിത്തമുള്ളവരും ആണെന്ന് തെളിയിച്ച് കഴിഞ്ഞല്ലോ. ഒരു താലന്ത് മടക്കി നൽകിയവനെ രാജാവ് ജയിലിൽ അടച്ചു. അയാൾക്ക് അതുകൊണ്ട് വ്യാപാരം ചെയ്യാൻ മനസ്സില്ലായിരുന്നെങ്കിൽ അത് ബാങ്കിൽ ഇടാമായിരുന്നു എന്ന് രാജാവ് പറഞ്ഞു.

എന്തുകൊണ്ടാണ് ഈ കാര്യവിചാരകർ വ്യത്യസ്തമായി പെരുമാറുന്നത്? രണ്ടുപേർക്ക് positive attitude ഉണ്ടായിരുന്നു. മൂന്നാമന് ഉണ്ടായിരുന്നത് negative attitude ആണ്. മറ്റിരുവരെയും എന്തുകൊണ്ട് തന്നെ ഏൽപ്പിച്ചതിലധികം താലന്ത് ഏൽപ്പിച്ചു എന്ന ചോദ്യം അയാളെ അലട്ടി. തന്നെ വിശ്വസിച്ച് പ്രഭു ഇത്രയും വലിയ ഒരു സംഖ്യ ഏൽപ്പിച്ചല്ലോ എന്നു positive ആയി ചിന്തിക്കേണ്ടതിന് പകരം മറ്റുള്ളവരുമായി സ്വയം താരതമ്യപ്പെടുത്തി മറ്റുള്ളവരെ പ്രഭു വിശ്വസിക്കുന്ന അത്രയും തന്നെ വിശ്വസിക്കുന്നില്ല എന്ന് negative ആയി ചിന്തിച്ചു. ഈ നെഗറ്റീവ് ആയ ചിന്ത അയാളെ നിഷ്ക്രിയത്വത്തിലേക്കും നിരുത്തരവാദപരമായ പെരുമാറ്റത്തിലേക്കും നയിച്ചു.

ദൈവം നമുക്ക് തന്നിരിക്കുന്ന ശരീരം, മനസ്സ്, ആരോഗ്യം, കഴിവുകൾ, സമ്പത്ത്, ബന്ധുമിത്രാദികൾ ഇവയൊക്കെ നന്ദിപൂർവ്വം സ്വീകരിച്ചു കാര്യവിചാരബോധത്തോടെ നമുക്ക് ജീവിക്കാം. അല്ലെങ്കിൽ മൂന്നാമനെപ്പോലെ മറ്റുള്ളവരുമായി നമുക്കുള്ളത് താരതമ്യപ്പെടുത്തി നന്ദിയില്ലാതെയും ജീവിക്കാം. നന്ദിയുള്ള മനസ്സുണ്ടെങ്കിൽ നാം വിജയത്തിന്റെ പാതയിലാണ്. മനസ്സിൽ നന്ദിയില്ലെങ്കിൽ പരാജയത്തിന്റെ പാതയിലും.

നമുക്ക് ഉള്ളതും ഇല്ലാത്തതുമായ കാര്യങ്ങളെക്കുറിച്ച് വ്യക്തമായ ബോധ്യം ഉണ്ടാവണം. ഉള്ള കാര്യങ്ങൾ ദൈവം തന്നതാണെന്ന് മനസ്സിലാക്കുകയും അവയ്ക്കായി ദൈവത്തോട് നന്ദിയുള്ളവരായിരിക്കുകയും വേണം. അങ്ങനെ ചെയ്താൽ നാം അൽപത്തിൽ വിശ്വസ്തൻ എന്നു കണ്ട് ദൈവം നമ്മെ അധികത്തിന് വിചാരകരാക്കും. നമ്മുടെ കഴിവുകളും സമ്പത്തും നമുക്കുള്ളതെല്ലാം വർദ്ധിക്കാനിടയാകും. അതിനു പകരം നന്ദിയില്ലായ്മയും അസൂയയും ഒക്കെയാണ് നമുക്കുള്ളതെങ്കിൽ ഉള്ളതും ക്രമേണ ഇല്ലാതെയാകും.

## ആഹാരത്തിന് നന്ദി പറയാം

ഒരാൾ എന്തെങ്കിലും തരുന്നത് കൈനീട്ടി വാങ്ങുമ്പോൾ നന്ദി (thanks) പറയുന്നത് സാമാന്യ മര്യാദയാണ്. ദൈവം തരുന്ന ആഹാരം കൈനീട്ടി വാങ്ങുമ്പോളും നാം ആ സാമാന്യമര്യാദ കാണിക്കേണ്ടതുണ്ട്.

യേശുതമ്പുരാനാണ് ഇക്കാര്യത്തിൽ നമ്മുടെ മാതൃക. അവിടുന്നു ആഹാരത്തിനു മുമ്പ് സ്വർഗ്ഗത്തേക്ക് നോക്കി സ്തോത്രം ചൊല്ലിയ ശേഷം അപ്പം നുറുക്കിയതായി നാം വായിക്കുന്നുണ്ട് (മർക്കോസ് 6:41, ലൂക്കോസ് 22:19, യോഹന്നാൻ 6:11).

ഒറ്റയ്ക്കാണെങ്കിലും സമൂഹമായിട്ടാണെങ്കിലും ആഹാരം കഴിക്കുന്നതിന് മുമ്പ് കർത്താവിനു നന്ദി പറയുന്നതു ഒരു ശീലമാക്കുന്നത് നന്നായിരിക്കും. ഹൃദയത്തിൽ നിന്നു വേണം നന്ദി ഉയരുവാൻ. ചുണ്ടിൽ നിന്നു മാത്രം വരുന്ന നന്ദി കർത്താവിന്റെ ചെവിയിലെത്തുകയില്ല. ഒരു പൊതു സ്ഥലത്തുവച്ചാണ് ആഹാരം കഴിക്കുന്നതെങ്കിൽ നന്ദി ഹൃദയത്തിൽ നിന്നും മാത്രം ഉയർന്നാൽ മതി. ചുണ്ടിൽ നിന്നു ഉയരണമെന്നില്ല. പ്രാർത്ഥിക്കുന്നവരാണ് നാം എന്നു മറ്റുള്ളവരെ അറിയിക്കേണ്ട കാര്യമില്ലല്ലോ.

സമയത്തിന്റെ ലഭ്യതയനുസരിച്ച് നന്ദി പറച്ചിൽ ചുരുക്കുകയോ നീട്ടുകയോ ചെയ്യാം.

സമയം വളരെ കുറവാണെങ്കിൽ “കർത്താവേ ഈ ആഹാരത്തിന് നന്ദി”, ഇംഗ്ലീഷിൽ ‘Thank you, Lord for this food.’

സമയം അൽപ്പം കൂടി എടുക്കാമെങ്കിൽ “കർത്താവേ അവിടുന്നു തന്നിരിക്കുന്ന ഈ ആഹാരത്തിന് ഞങ്ങൾ നന്ദി പറയുന്നു.” ഇംഗ്ലീഷിൽ ‘Lord we thank you for this food that you have given us.’

സമയം കുറെക്കൂടി എടുക്കാമെങ്കിൽ: “ഞങ്ങളുടെ കർത്താവേ, അവിടുന്നു കാരുണ്യപൂർവ്വം ഞങ്ങൾക്കു നൽകിയിരിക്കുന്ന ഈ ആഹാരത്തിനായി ഞങ്ങൾ സർവ്വാത്മനാ നന്ദി അർപ്പിക്കുന്നു.” ഇംഗ്ലീഷിൽ “Our Lord we sincerely thank you for this food you have graciously given us.”

ഒരു ചെറിയ ഗാനം ചൊല്ലാൻ സമയമുണ്ടെങ്കിൽ ഇതുപോലെ ഒന്നു ചൊല്ലാം:

(അൻപുടയോനെ നിൻ വാതിൽ... എന്ന രീതിയിൽ)

കർത്താവേ കരുണാപൂർവം
നൽകിയതാമീയാഹാര-
ത്തിന്നായ് ഹൃദയത്തിൽ നിന്നും
നന്ദി കരേറ്റീടുന്നടിയാർ.

ഒരു പ്രാർത്ഥനയുടെ ഗുണം അതിന്റെ നീളത്തിലല്ല. അതുകൊണ്ടു നീണ്ട പ്രാർത്ഥനയ്ക്ക് ചുരുങ്ങിയ പ്രാർത്ഥനയേക്കാൾ ഗുണമോ മേന്മയോ ഇല്ല. പ്രാർത്ഥനയുടെ പിന്നിലുള്ള ആത്മാർത്ഥതയാണ് പ്രാർത്ഥനയുടെ ഗുണവും മേന്മയും നിർണയിക്കുന്നത്.

# 8

# കിന്നരമേന്തി സ്തോത്രം ചെയ്‌വാൻ

“ദൈവത്തെ അന്വേഷിക്കുന്നവർ ഉപയോഗിക്കേണ്ടത് കല, സാഹിത്യം, സംഗീതം ഇവയുടെ വഴിയാണ്, അക്കാദമിക വേദശാസ്ത്രത്തിന്റേതല്ല.” മലങ്കരസഭയിലെ ദാർശനിക പ്രതിഭയായ വന്ദ്യനായ കെ. എം. ജോർജ് അച്ചന്റെ വാക്കുകളാണിവ. 2014 ഓഗസ്റ്റ് മാസത്തിൽ Light of Truth എന്ന മാസികയ്ക്ക് നൽകിയ അഭിമുഖത്തിലാണ് അദ്ദേഹം ഇങ്ങനെ പ്രസ്താവിച്ചത്. ദൈവം മനുഷ്യബുദ്ധിക്ക് പ്രാപ്യമേയല്ല എന്നിരിക്കെ ബുദ്ധി കൊണ്ട് ദൈവത്തെ തേടുന്നത് വിഡ്ഢിത്തം എന്നല്ലാതെ എന്തു പറയാൻ. ദൈവശാസ്ത്രം (Theology) എന്ന വിജ്ഞാനശാഖ ഇക്കാലത്ത് ദൈവത്തെ തേടുന്നതിന് പ്രധാനമായും ഉപയോഗിച്ചു വരുന്നത് യുക്തിയുടെയും ബുദ്ധിയുടെയും ശാസ്ത്രത്തിന്റെയും ഒക്കെ വഴികളാണ്. ഇന്ന് ലോകത്തിലെ മിക്ക കോളജുകളിലും സെമിനാരികളിലും പഠിപ്പിക്കുന്ന ദൈവശാസ്ത്രം വളരെ ആക്ഷരികവും ശാസ്ത്രീയവുമാണ്. നമ്മുടെ പഞ്ചേന്ദ്രിയങ്ങൾക്കും ബുദ്ധിശക്തിക്കും അപ്രാപ്യമായ ദൈവത്തെ പ്രാപ്യമായ ഒരാളായി തെറ്റിദ്ധരിച്ചു നടത്തുന്ന പഠനങ്ങളാണ് ഇവ.

വിജ്ഞാനത്തിന്റെ വഴി നമ്മെ ദൈവത്തിൽ എത്തിക്കുകയില്ലെങ്കിൽ പിന്നെ ഉള്ളത് കല, സാഹിത്യം, സംഗീതം ഇവയുടെ വഴികളാണ്. ദൈവത്തെ നിർവചിക്കാനും ബുദ്ധിയിൽ ഒതുക്കാനും ഉള്ള ശ്രമങ്ങൾ ഉപേക്ഷിച്ച്, ദൈവത്തിലേക്ക് നമ്മെ നയിക്കുന്ന ചൂണ്ടുപലകകളും ദൈവത്തെ പ്രതിനിധാനം ചെയ്യുന്ന പ്രതീകങ്ങളും നൽകി അവ നമ്മെ സഹായിക്കുന്നു. അതുകൊണ്ടാണ് വിശുദ്ധരായ ആളുകൾ ദൈവത്തെക്കുറിച്ചുള്ള പ്രബന്ധങ്ങൾ രചിക്കുന്നതിന് പകരം പ്രാർത്ഥനകളും ഗാനങ്ങളും രചിക്കുകയും ദൈവികമായ ചിത്രങ്ങൾ (icon) വരയ്ക്കുകയും ദൈവമുമ്പാകെ സ്വയം മറന്ന് ഉന്മാദാവസ്ഥയിൽ നർത്തനമാടുകയും ഒക്കെ ചെയ്തത്.

വേദപുസ്തകത്തിൽ ദൈവത്തെക്കുറിച്ചുള്ള പഠനങ്ങളും പ്രബന്ധങ്ങളുമൊന്നും നാം കാണുന്നില്ല. ദൈവത്തെ സ്തുതിക്കുന്ന ഗാനങ്ങളും, ഉപമകളും, പുരാവൃത്തങ്ങളും, പ്രതീകങ്ങളും, ദൈവികരായി ജീവിച്ചവരുടെ കഥകളും ദൈവികമായ ജീവിതത്തെക്കുറിച്ചും ഒക്കെയാണ് അതിൽ കാണുന്നത്. അതുപോലെ കലയും, സാഹിത്യവും, സംഗീതവും ഒക്കെ സമ്മേളിക്കുന്ന കലാരൂപമാണ് നമ്മുടെ ആരാധനയ്ക്കുള്ളത്. ഒരു

പുരാണകഥ സ്റ്റേജിൽ ആംഗ്യങ്ങളും മുദ്രകളും ഒക്കെ ഉപയോഗിച്ച് കളിക്കുന്നതാണ് കഥകളി. ഈ കലാരൂപം ആസ്വദിക്കണമെങ്കിൽ അതിന്റെ പിന്നിലെ കഥ നന്നായി അറിയണം. മാത്രവുമല്ല, നടൻ ഉപയോഗിക്കുന്ന ആംഗ്യങ്ങളുടെയും മുദ്രകളുടെയും അർത്ഥം അറിയുകയും വേണം. ഇതൊക്കെ അറിയുന്ന ചുരുക്കം സഹൃദയർക്കേ കഥകളി ആസ്വദിക്കാനാവൂ. അല്ലാത്തവർ "കഥയറിയാതെ ആട്ടം കണ്ട്" ഒന്നും മനസ്സിലാകാതെ എഴുന്നേറ്റ് പോകേണ്ടി വരും.

വിശുദ്ധ കുർബ്ബാനയ്ക്കു ഇക്കാര്യത്തിൽ കഥകളിയോട് സമാനതയുണ്ട്. ലോകത്തെ മുഴുവൻ വാണരുളുന്ന ദൈവം മനുഷ്യനായ കഥയാണ് കുർബാനയുടെ വിഷയം. ഒന്നോ രണ്ടോ ആളുകൾ കളിക്കുകയും മറ്റുള്ളവർ കണ്ടുകൊണ്ടിരിക്കുകയുമല്ല. മറിച്ച് എല്ലാവരും അതിൽ ഭാഗഭാക്കുകളാകുന്നു. ആംഗ്യങ്ങളും, മുദ്രകളും മാത്രമല്ല, പല തരം ദൃശ്യങ്ങളും, ശബ്ദങ്ങളും ഗന്ധങ്ങളും, വസ്തുക്കളും, ഒരുമിച്ച് ഉപയോഗിച്ച് വ്യംഗ്യമായ അർത്ഥസമുച്ചയത്തെ അതിൽ പ്രകടമാക്കുന്നു. കഥയറിഞ്ഞാൽ മാത്രം പോരാ, അർത്ഥസമുച്ചയത്തെ പ്രകടമാക്കുന്ന പ്രതീകങ്ങളുടെ അർത്ഥവും അറിയണം. ഇതൊക്കെ അറിയാത്തവർ "കഥയറിയാതെ ആട്ടം കണ്ട്" ഒന്നും മനസ്സിലാകാതെ മടങ്ങേണ്ടി വരുന്നു.

കഥകളി പോലെ കണ്ടു രസിക്കാനുള്ള ഒരു കളിയല്ല കുർബാന. അഞ്ചു ഇന്ദ്രിയങ്ങൾ കൊണ്ട് മാത്രം കാണുന്ന ഈ ലോകമാണ് ആത്യന്തിക സത്യം എന്നു വിശ്വസിക്കാൻ കൂട്ടാക്കാതെ ഉൾക്കണ്ണ് എന്ന ആറാമത്തെ ഒരിന്ദ്രിയം കൊണ്ട് കാണപ്പെടാത്ത ലോകഭാഗത്തെക്കൂടി കണ്ട്, മിഥ്യയിൽ നിന്നും യാഥാർത്ഥ്യത്തിലേക്ക് ഉയരാനുള്ള ഒരു ശ്രമമായി കുർബാനയെ കാണാം. സങ്കൽപ്പത്തിന്റെ ചിറകുകളിലേറി യേശുതമ്പുരാൻ ജീവിച്ച പാലസ്തീൻ നാട്ടിലേക്കും ആദം ഹവ്വമാർ ജീവിച്ചിരുന്ന ഏദൻതോട്ടത്തിലേക്കും മാലാഖമാർക്കൊപ്പം ദൈവസന്നിധിയിലേക്കും നാം പറന്നുയരുന്നു. ഇപ്പോൾ ജീവിച്ചിരിക്കുന്നവർ മാത്രമല്ല മുമ്പ് ജീവിച്ചിരുന്നവരും ഇനി ജീവിക്കാനിരിക്കുന്നവരും ഇതിൽ പങ്കെടുക്കുന്നു. ഇങ്ങനെ ബോധപൂർവ്വം കുർബ്ബാനയിൽ പങ്കെടുക്കുന്നവർക്ക് പാപികളെ പരിശുദ്ധരാക്കുന്ന മഹാവിശുദ്ധകർമ്മമായി അത് അനുഭവപ്പെടുന്നു. അല്ലാത്തവർക്ക് അത് അതീവ വിരസവും സമയംകൊല്ലിയുമായ ഒരു കർമ്മാനുഷ്ഠാനമായി അനുഭവപ്പെടുന്നു.

ഹൃദയപൂർവ്വം അതിൽ പങ്കെടുക്കുന്നവരുടെ ഹൃദയങ്ങളെ ശുദ്ധീകരിക്കുന്ന മഹാകൂദാശയാണ് വിശുദ്ധ കുർബാന. സർവ്വേശ്വരനോടും സമസൃഷ്ടങ്ങളോടും ഏകീഭാവം രൂപപ്പെടുത്തുന്ന യോഗാഭ്യാസമാണ് ഇത് എന്നും പറയാം. അപ്രത്യക്ഷമായതിനെ പ്രത്യക്ഷമാക്കുന്ന ഈ മഹാ

കലാരൂപം പ്രതീകങ്ങളും ചിഹ്നങ്ങളും രൂപകങ്ങളും, ഉപമകളും ധാരാളമായി ഉപയോഗിക്കുന്നു.

രണ്ടു തലങ്ങളിലാണ് വിശുദ്ധ കുർബ്ബാന നടക്കുന്നത്. ഒന്ന്, നമ്മുടെ പഞ്ചേന്ദ്രിയങ്ങൾക്ക് പ്രത്യക്ഷമായ ബാഹ്യതലത്തിൽ. രണ്ട്, നമ്മുടെ ബോധവിചാരഹൃദയങ്ങൾക്ക് പ്രത്യക്ഷമായ ആന്തരതലത്തിൽ. കുർബാന യഥാർത്ഥത്തിൽ നടക്കുന്നത് ആന്തരതലത്തിലാണ്. കുർബാനയിൽ ബോധപൂർവ്വം പങ്കെടുക്കുന്നവർക്ക് മാത്രമേ അത് സംഭവിക്കുന്നുള്ളു. അല്ലാത്തവർ കുർബാനയുടെ ബാഹ്യരൂപത്തിൽ മാത്രം പങ്കാളികളാവുന്നു.

കുർബാനയുടെ ഇരുതലങ്ങളെക്കുറിച്ചും വേണ്ടപോലെയുള്ള അറിവുണ്ടെങ്കിലേ നമുക്ക് അതിൽ അർത്ഥവത്തായി പങ്കെടുക്കാൻ കഴിയൂ. നാം കാണുകയും കേൾക്കുകയും മണക്കുകയും രുചിക്കുകയും സ്പർശിക്കുകയും ചെയ്യുന്ന കാര്യങ്ങളാണ് ബാഹ്യതലത്തിലുള്ളത്. ദൈവാലയത്തെയും, കുർബാനയിൽ സംബന്ധിക്കുന്ന ആളുകളെയും അവർ ചെയ്യുന്ന പ്രവൃത്തികളെയും കാണുന്നു. നമ്മുടെ പ്രാർത്ഥനകളും ഗാനാലാപനവും, വേദപാരായണവും, മണിയടി ശബ്ദവും കേൾക്കുന്നു. സുഗന്ധധൂപം മണക്കുന്നു. അപ്പവീഞ്ഞുകൾ രുചിക്കുന്നു. പുരോഹിതൻ തലയിൽ കൈവച്ച് പ്രാർത്ഥിക്കുമ്പോഴും, കൈമുത്തുമ്പോഴും, പരസ്പരം കയ്യസൂരി കൊടുക്കുമ്പോഴും സ്പർശിക്കുന്നു.

ആരാധനയിൽ പഞ്ചേന്ദ്രിയങ്ങൾ കൊണ്ട് അറിയുന്ന കാര്യങ്ങൾ പ്രതീകങ്ങളാണ്. പഞ്ചേന്ദ്രിയങ്ങൾ കൊണ്ട് അറിയാൻ കഴിയാത്ത കാര്യങ്ങളെയാണ് അവ പ്രതിനിധാനം ചെയ്യുന്നത്. ദൈവാലയം ലോകത്തിന്റെ പ്രതീകമാണ്. കാണപ്പെടുന്ന ഭാഗം കൂടാതെ കാണപ്പെടാത്ത ഒരു ഭാഗവുമുണ്ട് ലോകത്തിൽ. തിരശീല കൊണ്ട് മറച്ച മദ്ബഹാ കാണപ്പെടാത്ത ലോകത്തെ പ്രതിനിധാനം ചെയ്യുന്നു. ഒരു ദൈവാലയത്തിൽ ഒരു സമയത്ത് ഒന്നിച്ചു കൂടുന്ന ജനം ഇപ്പോൾ ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരും ഇനി ജീവിക്കാനിരിക്കുന്നവരും ഉൾപ്പെടുന്ന സാർവത്രിക (കാതോലികം) സഭയെ പ്രതിനിധാനം ചെയ്യുന്നു. സഭ സർവമനുഷ്യവർഗ്ഗത്തെയും പ്രതിനിധാനം ചെയ്യുന്നു. മനുഷ്യവർഗമാകട്ടെ സർവസൃഷ്ടിയെയും പ്രതിനിധാനം ചെയ്യുന്നു.

ദൈവാലയത്തെ ഏദൻതോട്ടത്തിന്റെ പ്രതീകമായും കാണാം. മനുഷ്യർ ദൈവത്തോടൊപ്പം പ്രകൃതിയുമായി ഇണങ്ങി സന്തോഷത്തോടും സമാധാനത്തോടും കൂടെ വസിക്കുന്ന ഇടമാണ് ഏദൻതോട്ടം. കുഞ്ഞുങ്ങൾക്ക് ആദ്യമായി വിശുദ്ധ കുർബാന കൊടുക്കുന്നത് 'ഏദനിൽ ആദാം രുചിനോക്കാഞ്ഞ ജീവവൃക്ഷത്തിന്റെ ഫലം' എന്നു പറഞ്ഞുകൊണ്ടാണ്.

ത്രോണോസും വൈദികന്റെ വേഷങ്ങളും ഒക്കെ അലങ്കരിച്ചിരിക്കുന്നത് ഏദൻതോട്ടത്തെ അനുസ്മരിപ്പിക്കുന്ന പുഷ്പലതാദികളുടെ ചിത്രങ്ങൾ കൊണ്ടാണ്. ആഴ്ചയിൽ ഒരിക്കലെങ്കിലും ദൈവാലയത്തിലെത്തി ഏദൻ തോട്ടത്തിലെ ജീവിതം അനുഭവിക്കുകയും ആസ്വദിക്കുകയും ചെയ്യുന്നത് നാം കൂടുതൽ ദൈവീകരാകുന്നതിനും, നമ്മുടെ ഈ ലോകം തന്നെ ക്രമേണ ഏദൻതോട്ടമായി രൂപാന്തരപ്പെടുന്നതിനും മുഖാന്തരമാകും.

ധൂപാർച്ചന ആരാധനയിലെ അവിഭാജ്യ ഘടകമാണ്. മുകളിലേക്കുയരുന്ന പുക ദൈവസന്നിധിയിലേക്കുയരുന്ന നമ്മുടെ പ്രാർത്ഥനയെ പ്രതിനിധാനം ചെയ്യുന്നു. ദുർഗന്ധം മരണത്തിന്റെയെന്ന പോലെ കുന്തുരുക്കത്തിന്റെ സുഗന്ധം ജീവന്റെ പ്രതീകമാണ്. അഗ്നി കരിയെ രൂപാന്തരപ്പെടുത്തി ജ്വലിപ്പിക്കുന്നത് മനുഷ്യനെ ദൈവാത്മാവ് രൂപാന്തരപ്പെടുത്തി ജ്വലിപ്പിക്കുന്നതിന്റെ പ്രതീകമാണ്. ദൈവം പരിശുദ്ധൻ എന്ന് ഏറ്റുപറഞ്ഞുകൊണ്ടാണ് വൈദികൻ ധൂപം വാഴ്ത്തുന്നത്. പരിശുദ്ധനായ ദൈവത്തിന്റെ സാന്നിദ്ധ്യമാണ് മനുഷ്യനെ പരിശുദ്ധനാക്കുന്നത്.

ത്രോണോസ് ദൈവസിംഹാസനത്തെ പ്രതിനിധാനം ചെയ്യുന്നു. ത്രോണോസിന്റെ മുമ്പിൽ നിൽക്കുന്ന വൈദികൻ ദൈവത്തിന്റെ വലതുഭാഗത്ത് നിൽക്കുന്ന മഹാപുരോഹിതനായ ക്രിസ്തുവിനെ പ്രതിനിധാനം ചെയ്യുന്നു. ത്രോണോസിന്മേൽ ഇരിക്കുന്ന അപ്പവീഞ്ഞുകൾ മരണത്തോളം അനുസരണമുള്ളവനായി തന്നെത്തന്നെ ദൈവത്തിന് ബലിയായി അർപ്പിച്ച ക്രിസ്തുവിനെ പ്രതിനിധാനം ചെയ്യുന്നു. സഭ ക്രിസ്തുശരീരമായി ക്രിസ്തുവിന്റെ മരണത്തിൽ പങ്കാളിയാകുന്നതിനാൽ അപ്പവീഞ്ഞുകൾ സഭയുടെയും പ്രതീകമാകുന്നു. ക്രിസ്തുവിനോടു ചേർന്ന് സഭയും സ്വയം ബലിയായി സമർപ്പിക്കുന്നു.

ദൈവസിംഹാസനത്തിന്റെ ചുറ്റും പറക്കുന്ന മാലാഖമാരെയാണ് ശുഭ്രവസ്ത്രധാരികളായ ശുശ്രൂഷകർ പ്രതിനിധാനം ചെയ്യുന്നത്. വൈദികനെ പ്രതിനിധാനം ചെയ്തുകൊണ്ട് ശുശ്രൂഷകൻ ധൂപം വീശുകയും വൈദികനു വേണ്ടി ജനത്തിന് ചില നിർദ്ദേശങ്ങൾ നൽകുകയും മറ്റും ചെയ്യുന്നു. കൂടാതെ തുബ്ദേൻ, ലുത്തിനിയ എന്നിവ വൈദികന് പകരം ചൊല്ലുന്നു.

### ആരാധനയുടെ നാടകരൂപം

"The Holy Qurbana is intended to be a kind of drama, bringing before the eye, the mind, the soul all that our Christian faith means to us, all that God has done for us in Christ Jesus. But it is not just a drama that we look at, but a drama in which we take part, in which all these things become real to us." തടാകം ക്രിസ്തുശിഷ്യാശ്രമം സ്ഥാപിച്ച പണ്ഡിതനും പ്രാർത്ഥനാമനു

ഷ്യനുമായിരുന്ന പാക്കൻഹാം വാൽഷ് തിരുമേനിയുടെ വാക്കുകളാണ് ഇവ.

പാശ്ചാത്യലോകത്ത് നാടകം എന്ന കലാരൂപം ആദ്യമായി പ്രത്യക്ഷപ്പെടുന്നത് പ്രാചീന യവന സംസ്ക്കാരത്തിലാണ്. അതിന്റെ സ്വാധീനത്തിലാണ് പിൽക്കാലത്ത് ഭാരതത്തിൽ കാളിദാസൻ നാടകം രചിച്ചതെന്ന് പറയപ്പെടുന്നു. യവനനാട്ടിൽ നിന്നു വന്നത് എന്ന അർത്ഥത്തിലാവണം തിരശീലയെ യവനിക എന്നു വിളിച്ചത്. പ്രാചീന യവനദേശത്തെ ഏറ്റവും പ്രശസ്തനായ നാടകകൃത്ത് സോഫോക്ലിസ് ആയിരുന്നു. അദ്ദേഹത്തിന്റെ ഏറ്റവും പ്രശസ്തമായ നാടകം ഈഡിപ്പസ് രാജാവ് ആണ്. അത്യുന്നതങ്ങളിൽ നിന്ന് അത്യഗാധത്തിലേക്ക് പതിക്കുന്ന രാജാവിന്റെ കഥ കരളലിയിക്കുന്നതാണ്. തന്റേതല്ലാത്ത കുറ്റത്തിന്റെ ഉത്തരവാദിത്തം ചുമലിലേറ്റി ഈഡിപ്പസ് രാജാവ് സ്വയം അന്ധനാക്കുകയും നാടുകടത്തുകയും ചെയ്യുന്നു. ഈ നാടകം കണ്ടിട്ട് ചഞ്ചലഹൃദയരായല്ലാതെ ആർക്കും നാടകശാല വിട്ടു പോകാനാവില്ല. നാടകത്തിന്റെ ധർമം ഹൃദയശുദ്ധീകരണം (katharsis) ആണെന്ന് അരിസ്റ്റോട്ടിൽ പറഞ്ഞത് ഇതുപോലുള്ള മഹാദുരന്തനാടകങ്ങളെ കുറിച്ചാണ്. ഇത്തരം ദുരന്തനാടകങ്ങളെ അനുകരിച്ചാണ് പിൽക്കാലത്ത് ഷേക്സ്പിയർ അദ്ദേഹത്തിന്റെ മഹാദുരന്തനാടകങ്ങൾ (കിങ് ലിയർ, ഒഥല്ലൊ, ഹാംലെറ്റ്, മക്ബത്ത്) രചിച്ചത്.

തന്റേതല്ലാത്ത കുറ്റത്തിന്റെ ഉത്തരവാദിത്തം സ്വയം തോളിലേറ്റി അത്യുന്നതത്തിൽ നിന്നും അത്യഗാധത്തിലേക്ക് സ്വമനസാലെ പതിക്കുന്ന പ്രപഞ്ചരാജാവിന്റെ കഥയാണ് വിശുദ്ധ കുർബാനയുടെ വിഷയം. ചഞ്ചലഹൃദയരാകാതെ ആർക്കും ഈ നാടകത്തിൽ പങ്കെടുക്കാനാവില്ല. ബോധപൂർവ്വം ഇതിൽ പങ്കെടുക്കുന്ന ആരുടേയും ഹൃദയം ശുദ്ധീകരിക്കപ്പെടുകയും ചെയ്യും. ഇതിന്റെ ഒരു വികസിതരൂപമാണ് ദുഃഖവെള്ളി ആരാധന.

“നമ്മുടെ കർത്താവിന്റെ പരസ്യശുശ്രൂഷ, മരണം, പുനരുത്ഥാനം മുതലായ രക്ഷാമാർഗങ്ങളെ നാടകരൂപത്തിൽ അവതരിപ്പിക്കുന്നതാണ് വിശുദ്ധ കുർബാന. എന്നാൽ ഇപ്പോഴത്തെ നാടകങ്ങളിലെന്നപോലെ കുറേപ്പേർ അരങ്ങത്തും കുറേപ്പേർ വീക്ഷകരായി താഴെയും നിലകൊള്ളുവാനല്ല ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. വിശ്വാസികളെല്ലാവരും തന്നെ ഈ രക്ഷാനാടകത്തിൽ അരങ്ങത്താണ്. വീക്ഷകരായി മാലാഖമാരും വിശ്വാസികളായ സ്വർഗീയ ഗണങ്ങളുമുണ്ട്.” കാലം ചെയ്ത മഹാപണ്ഡിതനായ അഭിവന്ദ്യ പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ വാക്കുകളാണിവ.

“കർത്താവിന്റെ ജനനം, മാമോദീസാ, പരസ്യശുശ്രൂഷ, കഷ്ടാനുഭവം, മരണം, ഉയിർപ്പ്, സ്വർഗാരോഹണം തുടങ്ങിയ എല്ലാ സംഭവങ്ങളും ഒരു നാടകത്തിലെന്നപോലെ ഭാവനയെ ഭംഗിയായി തട്ടി ഉണർത്തത്തക്ക വണ്ണം അവതരിപ്പിച്ചിരിക്കുന്നു.” *ജീവനുള്ള ബലി* എന്ന പ്രശസ്ത വ്യാഖ്യാനഗ്രന്ഥത്തിൽ ശ്രീ. സി. കെ. വർഗീസ് പ്രസ്താവിക്കുന്നത് ഇങ്ങനെയാണ്.

യേശുക്രിസ്തുവിന്റെ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ വിശുദ്ധ കുർബാനയിൽ സ്മരിക്കുന്നുണ്ട്. വിശുദ്ധ കുർബാന പരസ്യമായി ആരംഭിക്കുന്നത് മരണമില്ലാത്ത ദൈവം മരണമുള്ള നമ്മെ മരണമില്ലാത്തവരാക്കുവാൻ മനുഷ്യനായി അവതരിച്ച കഥ ഒരു ഗീതമായി ചൊല്ലിക്കൊണ്ടാണ്. യേശുതമ്പുരാൻ സ്നാനമേറ്റപ്പോൾ സ്വർഗം തുറന്നതിനെയാണ് അപ്പോൾ തിരശീല മാറ്റുന്നതിലൂടെ നാം അനുസ്മരിക്കുന്നത്. വൈദികൻ സുവിശേഷം വായിക്കുമ്പോൾ നാം അനുസ്മരിക്കുന്നത് യേശുതമ്പുരാൻ തന്റെ നാട്ടിലെങ്ങും ദൈവരാജ്യം വന്നിരിക്കുന്നു എന്ന സുവിശേഷം പ്രഘോഷിച്ചുകൊണ്ട് യാത്ര ചെയ്തതാണ്. വൈദികൻ അപ്പവും വീഞ്ഞും വാഴ്ത്തുമ്പോൾ യേശുതമ്പുരാൻ തന്റെ ശിഷ്യരുമൊത്ത് പെസഹാ ഭക്ഷിച്ചതിനെ നാം സ്മരിക്കുന്നു. തുബ്ദേൻ എന്ന മധ്യസ്ഥ പ്രാർത്ഥനകൾ യേശുതമ്പുരാന്റെ മഹാപുരോഹിത പ്രാർത്ഥനയെ അനുസ്മരിപ്പിക്കുന്നു. അതിനുശേഷം വൈദികൻ അപ്പം നുറുക്കുന്നത് യേശുവിന്റെ കുരിശുമരണത്തെ അനുസ്മരിപ്പിക്കുന്നു. ആ സമയത്തുണ്ടായ സൂര്യഗ്രഹണത്തെ അനുസ്മരിക്കുവാനായി തിരശീല ഇടുന്നു. അതിനുശേഷം വൈദികൻ കാസായും പീലാസായും ആഘോഷിക്കുന്നത് യേശുതമ്പുരാന്റെ പുനരുത്ഥാനത്തെ അനുസ്മരിപ്പിക്കുന്നു. ഒടുവിൽ കാസായും പീലാസായുമായി വൈദികൻ പടിഞ്ഞാറോട്ടു വരുന്നത് യേശുതമ്പുരാന്റെ പുനരാഗമനത്തെ അനുസ്മരിപ്പിക്കുന്നു. അപ്പോഴും സ്വർഗം തുറക്കുന്നതിനെ അനുസ്മരിപ്പിച്ചുകൊണ്ട് തിരശീല മാറ്റുന്നു.

നമ്മുടെ പിതാക്കന്മാർ പൗരാണികകാലത്ത് നാടകരൂപത്തിലാണ് ആരാധനക്രമങ്ങൾ സൃഷ്ടിച്ചത്. ഈ നാടകത്തിൽ ഏറ്റവും അടിസ്ഥാനപരമായുള്ളത് ദൈവവും ദൈവജനവും തമ്മിലുള്ള സംസർഗമാണ്. ദൈവജനം ദൈവമുമ്പാകെ നിൽക്കുന്നത് വാങ്ങിപ്പോയവരും ഇനി ജനിക്കാനിരിക്കുന്നവരും ഉൾപ്പെടെയുള്ള സർവമനുഷ്യവർഗ്ഗത്തെയും അതിലൂടെ സർവസൃഷ്ടിയേയും പ്രതിനിധാനം ചെയ്തുകൊണ്ടാണ്. മഹാരാജാവിന്റെ സന്നിധിയിൽ ജനപ്രതിനിധികൾ എത്തുന്നതുപോലെയാണ് ദൈവജനം ദൈവസന്നിധിയിൽ എത്തുന്നത്. ക്രിസ്തു ദൈവസന്നിധിയിൽ നിൽക്കുന്നത് സർവ മനുഷ്യവർഗ്ഗത്തെയും സർവസൃഷ്ടിയേയും പ്രതിനിധാനം ചെയ്തുകൊണ്ടാണ്. ക്രിസ്തുശരീരമായി അതേ ധർമം

നിർവഹിക്കുകയാണ് സഭയുടെ ധർമ്മവും. ദൈവസന്നിധിയിൽ ക്രിസ്തു ശരീരമായി സഭ നിലകൊള്ളുന്നതിന്റെ ഒരു ദൃശ്യാവിഷ്ക്കാരമായി വിശുദ്ധ കുർബാനയെ കാണാം.

മഹാപുരോഹിതവേഷം അണിഞ്ഞ് നിൽക്കുന്ന വൈദികൻ മഹാ പുരോഹിതനായ യേശുതമ്പുരാന്റെ പ്രതീകമാണ്. കിഴക്കോട്ട് തിരിയു മ്പോൾ വൈദികൻ (ക്രിസ്തു) സർവ്വ മനുഷ്യവർഗ്ഗത്തിനും സർവ്വ സൃഷ്ടിക്കും വേണ്ടി ദൈവത്തോട് യാചിക്കുന്നു. 'എല്ലാ തെറ്റുകുറ്റങ്ങളും പൊറുത്ത് ലോകത്തോട് നിരപ്പാകണമേ' എന്നാണ് യാചിക്കുന്നത്. പടി ഞ്ഞാറോട്ടു ജനത്തിന്റെ നേരെ തിരിയുമ്പോൾ വൈദികൻ (ക്രിസ്തു) ദൈവത്തിനുവേണ്ടി മനുഷ്യനോടു സംഭാഷിക്കുന്നു. ദൈവത്തെക്കുറി ച്ചുള്ള തെറ്റിദ്ധാരണകൾ അകറ്റി ദൈവത്തോട് നിരപ്പാകണം എന്നാണ് മനുഷ്യനോടു പറയുന്നത്.

മുടിയനായ പുത്രന്റെ കഥയുടെ നാടകാവിഷ്ക്കാരമായും വിശുദ്ധ കുർബാനയെ കാണാം എന്ന് ശ്രീ. സി. കെ. വർഗീസ് അഭിപ്രായപ്പെ ടുന്നു. വൈദികൻ കറുത്ത വസ്ത്രം ധരിച്ച് 51-ാം സങ്കീർത്തനം ചൊല്ലി മദ്ബഹായിൽ പ്രവേശിക്കുന്നത് മുടിയൻപുത്രൻ അനുതപിച്ച് പിതാ വിന്റെ അടുക്കൽ എത്തുന്നതിനെ സൂചിപ്പിക്കുന്നു. ത്രോണോസ് മുത്തു ന്നത് പിതാവിന്റെ പാദങ്ങളെ ചുംബിക്കുകയാണ്. വൈദികൻ കൈ കഴുകി പൗരോഹിത്യവസ്ത്രങ്ങൾ ധരിക്കുന്നത് മുടിയൻപുത്രൻ കുളിച്ചു വിശേഷവസ്ത്രങ്ങൾ ധരിക്കുന്നതിനെ സൂചിപ്പിക്കുന്നു. തടിപ്പിച്ച കാള ക്കുട്ടിയെ അറുത്തുള്ള വിരുന്നാണ് വിശുദ്ധ കുർബാന.

# 9

# നിൻ വൃത്താന്തം വർണിപ്പാനെൻ വദനം പോരാ

നമ്മുടെ ആരാധനയുടെ മൂലഭാഷ സുറിയാനി ആണ്. നാല്, അഞ്ച്, ആറ് എന്നീ നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന ചില സഭാപിതാക്കന്മാരാണ് നമ്മുടെ ആരാധനയിലെ ഗാനങ്ങളും പ്രാർത്ഥനകളും രചിച്ചത്. ഈ വിഷയം വന്ദ്യനായ എം. പി. ജോർജ്ജച്ചൻ അദ്ദേഹത്തിന്റെ *സുറിയാനി സംഗീതം* എന്ന ഗ്രന്ഥത്തിൽ പരിചയപ്പെടുത്തിയിട്ടുണ്ട്.

മാർ അപ്രേം (306–373), മാർ ബാലായി, സെരൂഗിലെ മാർ യാക്കോബ് (451–521), ഏഡ്ലേസ്സയിലെ മാർ യാക്കോബ് (–708), ശെമവൂൻ കൂക്കോയോ, അന്ത്യോക്യയിലെ മാർ സേവേറിയോസ് (465–538) എന്നിവരുടെ തൂലികയിൽ നിന്നാണ് നമ്മുടെ ആരാധനയിലെ ഗാനങ്ങളും പ്രാർത്ഥനകളും രൂപമെടുത്തത്.

മലയാളത്തിൽ പദ്യങ്ങൾക്ക് മഞ്ചരി, കാകളി തുടങ്ങിയ വിവിധ വൃത്തങ്ങൾ ഉള്ളതുപോലെ സുറിയാനിയിലും വിവിധ വൃത്തങ്ങൾ ഉപയോഗിച്ചിരുന്നു. സുറിയാനിയിലെ വൃത്തങ്ങളെ മാത്രകളുടെ എണ്ണത്തെ അടിസ്ഥാനമാക്കി പല വകുപ്പിൽ പെടുത്താം.

1. അഞ്ചു മാത്രകൾ

ഉദാ: മറി/ യാ/ മിൻ/ സ്മര/ ണം.

2. ഏഴു മാത്രകൾ

ഉദാ. കർ/ ത്താ/ വേ/ കൃപ/ ചെ/ യ്യണ/ മേ

3. പന്ത്രണ്ടു മാത്രകൾ

ഉദാ. മ/ ശി/ ഹാ/ സ്കീ/ പ്പാ/ മൃതി/ കഷ്ടത/ കൾ/ ക്കായ്/ വ/ ന്നോ/ നെ.

മലയാളത്തിൽ കവിതകളെ ഭാവഗീതങ്ങൾ, കഥാഗാനങ്ങൾ, ഖണ്ഡകാവ്യങ്ങൾ, മഹാകാവ്യങ്ങൾ എന്നിങ്ങനെ തിരിക്കുന്നതുപോലെ ഉപയോഗത്തിന്റെയും ഉള്ളടക്കത്തിന്റെയും അടിസ്ഥാനത്തിൽ സുറിയാനിയിൽ കവിതകളെ പലതായി തിരിക്കാറുണ്ട്.

1. മെമ്ര = ആത്മീയ പ്രഭാഷണഗീതം.

2. മദറോശൊ = ഉപദേശഗീതം.

3. സൂഗീസോ = സംഭാഷണഗീതം. ഉദാ. കള്ളന്മാരുടെ സംവാദം.

4. എനിയോനോ = പ്രതിവാക്യം. ധ്യാനകീർത്തനം.

5. സേബൽസോ = ഗോവേണി, സ്വരങ്ങൾ.

6. മാനീസാ = സ്തുതിഗീതം.

7. മാവൂർബോ = സ്തുതിപ്പ്.

8. മസുമൂറാ = സങ്കീർത്തനം.

9. സുമോറോ = വേദവായനയ്ക്ക് മുമ്പായി ചൊല്ലുന്ന ഗീതം.

10. കുക്കിലിയോൻ (ഗ്രീക്ക്) – താഴെപ്പറയുന്ന നാലു തരം കവിതകൾ ആവർത്തിക്കുന്നവ.

11. പെസ്ഗോമോ = (text) സങ്കീർത്തനവാക്യങ്ങൾ അടിസ്ഥാനമാക്കിയ പദ്യങ്ങൾ.

12. എക്ബോ = ചരണം.

13. കോലോ = (ശബ്ദം) പാട്ട്.

14. ബോവൂസോ = അപേക്ഷ.

പ്രാർത്ഥനകളെ ഉള്ളടക്കം നോക്കി പലതരത്തിൽ തിരിക്കാറുണ്ട്.

1. തൂയോബാ = രഹസ്യമായ ഒരുക്ക ശുശ്രൂഷ.

2. പ്രൊമിയോൻ = മുഖവുര.

3. ഹൂസോയോ = പാപമോചന പ്രാർത്ഥന.

4. ലുത്തിനിയ (Latin) = വാക്യം പ്രതിവാക്യത്തിലുള്ള പ്രാർത്ഥന.

5. ഹൂത്തോമോ = സമാപന പ്രാർത്ഥന.

6. തുബ്ദേൻ = (എന്നാൽ വീണ്ടും) മദ്ധ്യസ്ഥ പ്രാർത്ഥന.

7. സെദ്റ = പ്രാർത്ഥനകളുടെ നിര.

8. സ്ലൂസോ = പ്രാർത്ഥന.

9. എത്രോ = ധൂപപ്രാർത്ഥന.

10. ത്ളോയിത്തോ = ശബ്ദം ഉയർത്തിയുള്ള പ്രാർത്ഥന.

## ആരാധനയിലെ അലങ്കാര പ്രയോഗങ്ങൾ

മക്കളിലപ്പൻ കൃപ ചെയ്വതു പോലെ
ഭക്തന്മാരിൽ ദൈവം കൃപ ചെയ്യും.

ദൈവം തന്റെ ഭക്തരോടു കരുണ കാട്ടുന്നതെങ്ങനെയാണ്? ഒരു അപ്പൻ തന്റെ മക്കളോടു കരുണ കാട്ടുന്നതുപോലെ. ഇവിടെ ഒരു അല

ങ്കാരപ്രയോഗമുണ്ട്. മലയാളത്തിൽ അതിനെ ഉപമ എന്നു വിളിക്കും. ഇംഗ്ലീഷിൽ similie എന്നും.

ഇതിനെ അലങ്കാരം എന്നു വിളിക്കുന്നത് തെറ്റിദ്ധാരണ ഉണ്ടാക്കും. ഒരു വീട് അലങ്കരിക്കുന്നത് അത്യന്താപേക്ഷിതമായ ഒരു കാര്യമല്ല. അലങ്കരിച്ചില്ലെങ്കിലും അവിടെ താമസിക്കാം. ആവശ്യത്തിന് സമയവും പണവും അതിൽ താൽപര്യവും ഉണ്ടെങ്കിൽ ചെയ്യേണ്ട ഒരു കാര്യമാണ് അലങ്കരിക്കൽ (decoration). എന്നാൽ ആലങ്കാരിക ഭാഷ (metaphorical language) ഒഴിവാക്കാൻ പറ്റുന്ന ഒരു കാര്യമല്ല. ഭാഷയെ മോടി പിടിപ്പിക്കലല്ല അതിന്റെ ധർമ്മം.

എത്യോപ്യയിലായിരുന്നപ്പോൾ ഞാൻ ഇഞ്ചറ കഴിച്ചിട്ടുണ്ട്. നിങ്ങൾ എത്യോപ്യയിൽ പോയിട്ടില്ലെങ്കിൽ അത് എന്താണെന്ന് നിങ്ങൾക്ക് മനസിലായി കാണുകയില്ല. തെഫ് എന്ന ധാന്യം കൊണ്ട് ഉണ്ടാക്കുന്ന ഒരു വലിയ ദോശയാണ് ഇഞ്ചറ. ഇപ്പോൾ നിങ്ങൾക്കറിയാം ഇഞ്ചറ എന്താണെന്ന്. കാരണം, നിങ്ങൾക്ക് പരിചിതമായ ദോശയോട് ഞാൻ അതിനെ ബന്ധപ്പെടുത്തി. ഇഞ്ചറ ഒരു ദോശ പോലെയാണ് എന്നാണ് ഞാൻ പറഞ്ഞത്. അവ രണ്ടും ഒന്നു തന്നെ എന്നല്ല, അവ രണ്ടും തമ്മിൽ സമാനതകളുണ്ട് എന്നേ ഉദ്ദേശിച്ചുള്ളു. രണ്ടിനും വൃത്താകൃതി ഉണ്ട്. ഉണ്ടാക്കുന്നവിധവും സമാനമാണ്. മറ്റ് കാര്യങ്ങളിൽ വ്യത്യസ്തമാണ്.

നിങ്ങൾക്ക് പരിചിതമല്ലാത്ത അഥവാ വേണ്ടത്ര പരിചിതമല്ലാത്ത ഒന്നിനെ നിങ്ങൾക്ക് പരിചയപ്പെടുത്തുവാൻ ഒരു മാർഗമേയുള്ളു. നിങ്ങൾക്ക് പരിചിതമായ എന്തിനോടെങ്കിലും അതു സമാനമാണെന്ന് ചൂണ്ടിക്കാണിക്കുക. നിങ്ങൾക്ക് പരിചിതമല്ലാത്ത ഇഞ്ചറ നിങ്ങൾക്ക് പരിചിതമാകുന്നത് അതിനെ നിങ്ങൾക്കു പരിചിതമായ ദോശയോട് സമാനമാണെന്ന് ചൂണ്ടിക്കാണിക്കുമ്പോഴാണ്.

ഉപമ (similie) ആണ് ഏറ്റവും അടിസ്ഥാനപരമായ അലങ്കാരം. പോലെ എന്ന വാക്ക് ഉപയോഗിച്ചാണ് പരിചിതമല്ലാത്ത ഒന്നിനെ പരിചിതമായ ഒന്നിനോട് ബന്ധപ്പെടുത്തുന്നത്. ആരാധനയിലും വേദപുസ്തകത്തിലും ഇത് വളരെയേറെ ഉപയോഗിക്കപ്പെട്ടിട്ടുണ്ട്.

താതനയച്ചു വചനമാം എന്നെ
കർഷകനെപ്പോൾ ഗബ്രിയേൽ വിതച്ചു
നല്ല നിലം തുല്യം മറിയം കൈക്കൊണ്ടാളുദരെ.

ഈ വരികളിൽ ഉപമ (similie) ഉപയോഗിച്ചിരിക്കുന്നത് ശ്രദ്ധിക്കുക. പോൽ, തുല്യം എന്നീ വാക്കുകൾ ഇവിടെ ഉപയോഗിച്ചിരിക്കുന്നത് 'പോലെ' എന്ന അർത്ഥത്തിലാണ്.

'യഹോവ എനിക്ക് ഒരു ഇടയനെപ്പോലെയാകുന്നു' എന്ന വാചകത്തിൽ ഉപമയുണ്ട്. അതിൽ നിന്നു 'പോലെ' എന്ന വാക്ക് മാറ്റി, 'യഹോവ എന്റെ ഇടയനാകുന്നു' എന്നാക്കിയാൽ അത് രൂപകമായി മാറി. യഹോവയും ഞാനും തമ്മിലുള്ള ബന്ധം രൂപകത്തിൽ ഉപമയോളം വ്യക്തമല്ല. എന്നാൽ ബന്ധത്തിന്റെ ദൃഢത രൂപകത്തിൽ കൂടുതലാണ്.

'പച്ചയായ പുൽപ്പുറങ്ങളിലേക്ക് യഹോവ എന്നെ നടത്തുന്നു' എന്ന വാചകത്തിൽ യഹോവയും ഞാനും തമ്മിലുള്ള ബന്ധം വ്യംഗ്യമായി ഇരിക്കുന്നതേയുള്ളു. 'യഹോവ തന്റെ തൂവലുകൾ കൊണ്ട് എന്നെ മറയ്ക്കുന്നു' എന്ന വാചകത്തിലും യഹോവയും ഞാനും തമ്മിലുള്ള ബന്ധം വ്യംഗ്യമാണ്. ഇതിൽ യഹോവ ഒരു തള്ളപക്ഷിയെപ്പോലെയാണ്. ഞാൻ ഒരു പക്ഷിക്കുഞ്ഞു പോലെയും.

അഞ്ചാം തുബ്ദേനിൽ പിതാക്കന്മാരെക്കുറിച്ച് പൊതുവെ 'ദൈവത്തെ ധരിച്ചവർ' എന്നു വിശേഷിപ്പിച്ചിരിക്കുന്നു. മാർ കൂറിലോസിനെ 'ഉന്നത ഗോപുരം' എന്നു വിളിച്ചിരിക്കുന്നു. മാർ സേവേറിയോസിനെ 'വിവേകമുള്ള വായ്, തൂണ്, പുഷ്പങ്ങൾ നിറഞ്ഞ മേച്ചിൽ സ്ഥലം' എന്നിങ്ങനെ പലവിധത്തിൽ വിശേഷിപ്പിച്ചിരിക്കുന്നു.

ഉപമ (similie) യെ ഒരു കഥയായി വികസിപ്പിക്കുമ്പോൾ അത് ദൃഷ്ടാന്തകഥ (parable) ആകുന്നു. മലയാള വേദപുസ്തകത്തിൽ അതിനെയും ഉപമ എന്നു വിളിച്ചിരിക്കുന്നത് ചിന്താക്കുഴപ്പം ഉണ്ടാക്കാം. 'യഹോവ എന്റെ ഇടയനാകുന്നു' എന്ന ഉപമയുടെ വികസിതരൂപമാണ് കാണാതെ പോയ ആടിന്റെ ദൃഷ്ടാന്തകഥ.

പ്രവാചകന്മാർ ദൃഷ്ടാന്തകഥകളെ ദൃശ്യവൽക്കരിച്ചിട്ടുള്ള സന്ദർഭങ്ങളുണ്ട്. ഡയോജനിസ് എന്ന ഗ്രീക്കു ചിന്തകൻ പട്ടാപ്പകൽ ഒരു വിളക്കുമായി നടന്നു, കാണുന്നവരെ സൂക്ഷിച്ചുനോക്കി, 'ഞാൻ ഒരു മനുഷ്യനെ അന്വേഷിക്കുകയാണ്' എന്നു പറഞ്ഞ കഥ പ്രസിദ്ധമാണ്. യിരമ്യാ പ്രവാചകൻ ഒരു നുകവും തോളിൽ വച്ച് തെരുവിലൂടെ നടന്ന ഒരു കഥയുണ്ട്. ഇതുപോലെ ഒരു വിദേശരാഷ്ട്രം നമ്മെ അടിമപ്പെടുത്താൻ പോകുന്നു എന്നു ജനങ്ങളെ ബോധ്യപ്പെടുത്താനായിരുന്നു അത്. യേശുതമ്പുരാൻ അത്തിയെ ശപിച്ചതും ദൈവാലയത്തെ ശുദ്ധീകരിച്ചതുമൊക്കെ അത്തരം ദൃശ്യവൽകൃത ദൃഷ്ടാന്തകഥകളായിരുന്നു എന്നു കരുതാൻ ന്യായമുണ്ട്. ഇസ്രായേൽ ജനത ഫലമില്ലാതായിപ്പോയാൽ ആ അത്തിവൃക്ഷം പോലെ ഉണങ്ങിപ്പോകും എന്നു കാണിക്കുകയായിരുന്നു. ഇസ്രായേൽജനത അതിന്റെ ഉത്തരവാദിത്തം വിസ്മരിച്ചു കൊള്ളസംഘമായി മാറിക്കഴിഞ്ഞിരിക്കുന്നതിനാൽ ദൈവം അവരെ നീക്കി ഒരു പുതിയ ഇസ്രായേലിനെ നിയമിക്കും എന്നു കാണിക്കുകയായിരുന്നു ദൈവാലയശുദ്ധീകരണത്തിലൂടെ.

യേശുവിന്റെ ജനനത്തെക്കുറിച്ച് പറയുമ്പോൾ വിരോധാഭാസം (irony) എന്ന അലങ്കാരം പലയിടത്തും ഉപയോഗിച്ചിട്ടുണ്ട്.

ഗിരിവാരിധിധരനാം നിന്നെ
കന്യകയാം മറിയാമേന്തി.

പർവതങ്ങളെയും സമുദ്രങ്ങളെയും വഹിക്കുന്ന ദൈവംതമ്പുരാനെ ഒരു പെൺകുട്ടി വഹിച്ചു എന്നതിലെ വിരോധാഭാസമാണ് ഈ വരികളിലെ വിഷയം.

ഹാശാ ആഴ്ചയിലെ ആരാധനയിൽ അലങ്കാരങ്ങൾ ധാരാളമുണ്ട്. ആത്മികമരണത്തെ ഒരു ഭീകരഭൂതമായി വ്യക്തിവൽക്കരിച്ചിരിക്കുന്നു (personified).

ദാസ്യത്തിൽ രക്ഷകനെപ്പോൽ മൃതസവിധം പൂണ്ടാൻ
ഭീയാർന്നു ഭീകരഭൂതം താൻ ദാസ്യം നീക്കി.

സൂര്യൻ, കടൽ, ഭൂമി, യേശുവിനെ കുരിശിച്ച മരം ഇവയെയെല്ലാം വ്യക്തിവൽക്കരിച്ചിരിക്കുന്നു.

ചൊല്ലുന്നു മരം കഷ്ടമെനിക്കെന്തുളവായ്
സൃഷ്ടീശനെയെൻമീതെ ഹാ കുരിശിച്ചാർ.

വിരോധാഭാസം (irony) ധാരാളമുണ്ട്.

ഇന്നാൾ സ്രാപ്പികൾ കാദീശ് കാദീശ്
എന്നേവം വാഴ്ത്തുന്നോനെ
തൂക്കുക തൂക്കുക എന്നാർത്തു കയ്യാപ്പാഗണം.

നാടകീയ വിരോധാഭാസവും (dramatic irony) ഉണ്ട് ഇവിടെ. യേശുവിനെ കുരിശിലേറ്റുന്നവർ യേശു ആരെന്നു അറിയുന്നില്ല. എന്നാൽ ഇതെല്ലാം കണ്ടുകൊണ്ടിരിക്കുന്ന മാലാഖമാരും, സൂര്യനും, കടലും, കരയുമെല്ലാം യേശു ആരെന്ന് അറിയുന്നു.

താനടിയേറ്റപ്പോൾ ലഗിയോൻ വിറ പൂണ്ടു
സ്രഷ്ടാവിനെ ധിക്കാരികൾ നിന്ദിച്ചതിനാൽ.

നമ്മുടെ വേദപുസ്തകത്തിലും ആരാധനയിലും അലങ്കാരപ്രയോഗങ്ങൾ ഉണ്ട് എന്ന തിരിച്ചറിവ് അവയെ അലങ്കാരങ്ങളായിത്തന്നെ കാണുവാൻ നമ്മെ സഹായിക്കും. അവയെ അലങ്കാരങ്ങളായി കാണാതെ ആക്ഷരികമായി കാണുന്നത് അപകടമാണ്. ഇതിന്റെ പല ഉദാഹരണങ്ങളുമുണ്ട് വേദപുസ്തകത്തിൽ. ഒരിക്കൽ 'പരീശന്മാരുടെ പുളിപ്പുമാവു (yeast) കരുതലോടെ സൂക്ഷിച്ചുകൊള്ളുവിൻ' എന്നു യേശുതമ്പുരാൻ

പറഞ്ഞപ്പോൾ ശിഷ്യന്മാർ അത് ആക്ഷരികമായി മനസ്സിലാക്കി (മത്തായി 16:5-12). പരീശന്മാരുടെ പഠിപ്പിക്കലുകളെയാണ് യേശുതമ്പുരാൻ പുളിപ്പുമാവിനോടു ഉപമിച്ചത്. നീ പുതുതായി ജനിക്കണം എന്ന് യേശു പറഞ്ഞത് നിക്കോദിമോസ് ആക്ഷരികമായി മനസ്സിലാക്കി. 'ഞാൻ വീണ്ടും അമ്മയുടെ വയറ്റിൽ എങ്ങനെ കടക്കും' എന്ന് അയാൾ ചോദിച്ചു (യോഹ. 3:3-4). യേശുതമ്പുരാനെ പിന്തുടരുമ്പോൾ ജീവിതത്തിലുണ്ടാകുന്ന മാറ്റം ഒരു പുതിയ ജനനം പോലെ വിപ്ലവാത്മകമാണ് എന്നാവണം യേശുതമ്പുരാൻ ഉദ്ദേശിച്ചത്. ആക്ഷരികമായി (literal) മനസ്സിലാക്കേണ്ടുന്ന കാര്യങ്ങൾ അങ്ങനെ മനസ്സിലാക്കുവാനും ആലങ്കാരികമായി (metaphorical) മനസിലാക്കേണ്ട കാര്യങ്ങൾ അങ്ങനെ മനസ്സിലാക്കുവാനും നമുക്ക് കഴിയണം.

# 10

# മറിയാമിൻ സ്മരണം

വിശുദ്ധ കന്യകമറിയാമും പരിശുദ്ധന്മാരും പൗരാണിക ക്രൈസ്തവ ആരാധനയിൽ സജീവരായി സന്നിഹിതരാണ്. അവർ നമ്മോടൊപ്പം ദൈവത്തെ മഹത്വപ്പെടുത്തുന്നതിൽ പങ്കുചേരുന്നു. നമ്മുടെ ബാഹ്യനയനങ്ങൾക്ക് അവർ അദൃശ്യരെങ്കിലും ആന്തരിക നയനങ്ങൾക്ക് അവർ ദൃശ്യരാണ്. അവരുടെ സാന്നിധ്യം അംഗീകരിക്കുകയും മാനിക്കുകയും അവരോടു ഞങ്ങൾക്കായി പ്രാർത്ഥിക്കണമെ എന്നു അഭ്യർത്ഥിക്കുകയും ചെയ്യുന്നത് നമ്മുടെ ആരാധനയുടെ അവിഭാജ്യ ഘടകമാണ്.

നമ്മുടെ ലോകത്തിന് കാണപ്പെടുന്ന ഭാഗം കൂടാതെ കാണപ്പെടാത്ത ഒരു ഭാഗം കൂടെയുണ്ടെന്ന് നാം മനസ്സിലാക്കുന്നതുകൊണ്ട് മരണം നമുക്ക് ജീവിതത്തിന്റെ അവസാനമല്ല. മരിക്കുമ്പോൾ ഒരാൾ നമുക്ക് കാണപ്പെടാതാവുന്നു എന്നേ ഉള്ളൂ. ബാഹ്യദൃഷ്ടികൾക്ക് കാണപ്പെടാതാവുന്നെങ്കിലും ആന്തരികദൃഷ്ടികൾക്ക് അവർ സജീവരായിരിക്കുന്നു. നമ്മുടെ ആന്തരിക നയനങ്ങൾ സജീവമാകുന്ന അവസരമാണ് ആരാധന. അപ്പോൾ നമ്മുടെ ബാഹ്യനേത്രങ്ങൾക്ക് അപ്രത്യക്ഷരായ എല്ലാവരും സജീവരായി നമ്മോടൊപ്പം ദൈവത്തെ ആരാധിക്കുന്നതായി നാം തിരിച്ചറിയുന്നു. മരിച്ചുപോയവരെ മണ്മറഞ്ഞവർ (മണ്ണിൽ മറഞ്ഞവർ) എന്നു വിളിക്കാറുണ്ട്. കണ്മറഞ്ഞവർ (കണ്ണിന് മറഞ്ഞവർ) എന്ന പ്രയോഗമാവും കുറേക്കൂടി അനുയോജ്യം.

നമ്മുടെ കണ്മറഞ്ഞവരിൽ ചുരുക്കം ചിലരെ പരിശുദ്ധർ എന്നു വിളിച്ച് നാം പ്രത്യേകം മാനിക്കുന്നു. വിജയകരമായ ജീവിതം നയിച്ച മഹാത്മാക്കളാണ് അവർ. സമ്പത്തിന്റെയും സുഖസൗകര്യങ്ങളുടെയും സ്ഥാനമാനങ്ങളുടെയും മരീചികകളിൽ ഭ്രമിക്കാതെ സർവേശ്വരനിൽ മാത്രം ദൃഷ്ടികളൂന്നി ജീവിതയാത്ര ചെയ്തു വിജയം നേടിയവരാണ് അവർ. നന്മയുടെ പക്ഷത്തു ധീരതയോടെ നിലകൊണ്ട് തിന്മയ്ക്കെതിരെ പോരാടിയ വില്ലാളിവീരന്മാരാണ് അവർ.

അവരാണ് നമ്മുടെ മാതൃകയും (role models), നേതാക്കളും, താരങ്ങളും (celebrities). അവരുടെ സന്തതസഹവാസം അവരെപ്പോലെ ജീവിതവിജയം നേടുവാൻ നമ്മെ പ്രാപ്തരാക്കും. നമ്മുടെ ലോകത്തിൽ താരങ്ങളായി മാനിക്കപ്പെടുന്നത് കളിക്കാരും നടീനടന്മാരും ഒക്കെയാണ്. അതിൽ നിന്നു വ്യത്യസ്തമായി പരിശുദ്ധർ നമ്മുടെ താരങ്ങളാകുമ്പോൾ നമ്മുടെ ജീവിതം നേരായ ഗതിയിലാണെന്ന് നമുക്ക് ഉറപ്പിക്കാം.

ദൈവഭക്തി ദിവ്യജ്ഞാനത്തിന്റെ ഉറവിടം (സുഭാഷിതങ്ങൾ 1:7) എന്ന് പൂർവകവി പാടി. മലയാളത്തിൽ ജ്ഞാനം എന്നും ഇംഗ്ലീഷിൽ wisdom എന്നും മൊഴിമാറ്റം ചെയ്തിരിക്കുന്നത് ഗ്രീക്കിലെ sophia എന്ന പദമാണ്. ഇന്ത്യയിലെ സരസ്വതിദേവിയെപ്പോലെ യവനസംസ്ക്കാരത്തിലെ ജ്ഞാനദേവതയാണ് സോഫിയ. 'സോഫിയയെ ഉയർത്തുക, അവൾ നിന്നെയും ഉയർത്തും' (സുഭാഷിതങ്ങൾ 4:8) എന്നും കവി പാടി. സോഫി യയെ ഉയർത്തിയവരാണ് വിശുദ്ധർ. അതിന്റെ ഫലമായി sophia അവരെ ഉയർത്തി. അവരെപ്പോലെ ദിവ്യജ്ഞാനത്തെ ഉയർത്തി ദൈവഭക്തിയുടെ മാർഗ്ഗത്തിൽ ചരിക്കുവാൻ തീരുമാനിച്ചിരിക്കുന്നവരാണ് നാമും.

പരിശുദ്ധരുടെ കൂട്ടത്തിൽ പ്രഥമസ്ഥാനം യേശുവിന്റെ അമ്മയ്ക്കു തന്നെ. പുരുഷന്മാരോടൊപ്പം സ്ത്രീകൾക്കും പരിശുദ്ധരാകാം എന്ന് ഇതിൽനിന്നും നാം മനസ്സിലാക്കുന്നു. കുടുംബജീവിതം വെടിഞ്ഞു സന്യാസജീവിതം പാലിക്കുന്നവർക്കേ പരിശുദ്ധരാകാൻ സാധിക്കൂ എന്ന ധാരണ മിഥ്യയാണെന്നും ആ അമ്മയുടെ ജീവിതത്തിൽ നിന്നു നാം മനസ്സിലാക്കുന്നു.

യേശുവിന്റെ അമ്മയുടെ ജീവിതം കല്ലും മുള്ളും നിറഞ്ഞതായിരുന്നു. വിവാഹം നിശ്ചയിച്ച പുരുഷനാൽ ഉപേക്ഷിക്കപ്പെടുവാനും പരസ്യമായി ഒരു പേപ്പട്ടിയെപ്പോലെ കല്ലെറിഞ്ഞു കൊല്ലപ്പെടുവാനുമുള്ള സാദ്ധ്യത യുണ്ടായിരുന്നു. തന്റെ പുത്രനെ നാട്ടുകാർ മറിയാമിന്റെ മകൻ എന്നു വിളിച്ചപ്പോൾ അവർ ആ അമ്മയെ ആക്ഷേപിക്കുകയായിരുന്നു. ജീവൻ വെടിഞ്ഞാലോ എന്നു തോന്നിയിട്ടുള്ള അവസരങ്ങളുണ്ട്. അപ്പോഴെല്ലാം തന്നെ നിലനിർത്തിയത് താൻ ദർശനത്തിൽ കണ്ട ദൈവദൂതന്റെ ഈ വാക്കുകളാണ്. "ദൈവം നിന്നോടുകൂടെ! സ്ത്രീകളിൽ നീ അനുഗ്രഹി ക്കപ്പെട്ടവൾ!" താൻ ശപിക്കപ്പെട്ടവളാണെന്നും ദൈവത്താൽ ഉപേക്ഷി ക്കപ്പെട്ടവളാണെന്നും ഉള്ള സംശയങ്ങളെയെല്ലാം ദൂരീകരിക്കുന്നതായി രുന്നു മാലാഖയുടെ വാക്കുകൾ. ദൈവത്തിലുള്ള ആശ്രയം ഒന്നു മാത്രം കൈമുതലാക്കി ആ അമ്മ ദൈവം നൽകിയ പൈതലിനെ വളർത്തി വലുതാക്കി. മകൻ തന്റെ സ്വന്തമല്ലെന്നും ദൈവം തന്നെ വളർത്താൻ ഏൽപ്പിച്ചിരിക്കുകയാണെന്നും ആ അമ്മയ്ക്ക് നന്നായി അറിയാമായി രുന്നു. തന്നെ ഏൽപ്പിച്ച ജോലി അമ്മ ഉത്തരവാദിത്വത്തോടെ ചെയ്തു. മകനെ ദൈവപൈതലായി ആ അമ്മ വളർത്തിയെടുത്തു. യേശുവിന് പന്ത്രണ്ടു വയസ്സുള്ളപ്പോൾ യെരൂശലേം ദൈവാലയത്തിൽ വച്ച് ആ അമ്മയ്ക്ക് മകനെ നഷ്ടപ്പെടേണ്ടതായിരുന്നു. തിരികെ കിട്ടിയെങ്കിലും കുറേ ദിവസങ്ങൾ നഷ്ടത്തിന്റെ വേദന ആ അമ്മ ചവച്ചിറക്കി. പ്രായമാ യിക്കഴിഞ്ഞപ്പോൾ എന്നന്നേക്കുമായി ആ മകൻ വീട് വിട്ടിറങ്ങിയതും അമ്മയ്ക്ക് വേദനയായി. ഒടുവിൽ തന്റെ മകൻ ഒരു കുറ്റവാളിയെപ്പോലെ ക്രൂശിൽ പിടഞ്ഞു മരിക്കുന്നതും ആ അമ്മയ്ക്ക് കാണേണ്ടി വന്നു.

ഇങ്ങനെ കഷ്ടതകളും വേദനകളും സന്തത സഹചാരികളായി മരണനിഴലിൻ താഴ്വരയിലൂടെ നീങ്ങിയപ്പോഴും ആ അമ്മ ദൈവത്തിലുള്ള ആശ്രയം കൈവിട്ടു കളഞ്ഞില്ല. ആ അമ്മയ്ക്ക് നമ്മോടു പറയാനുള്ളത് ഇതാണ്: നോക്കൂ, എന്തു തന്നെ വന്നാലും ദൈവം കൂടെയുണ്ട് എന്ന് അറിയുകയും ദൈവത്തിൽ സർവാത്മനാ ആശ്രയിക്കുകയും ചെയ്യണം. കഷ്ടതയോ പട്ടിണിയോ അപമാനമോ ദൈവത്തിൽ നിന്നു നിങ്ങളെ അകറ്റരുത്.

യേശുവിന്റെ അമ്മ നമുക്കെല്ലാം മാതൃകയാണ്. കഷ്ടതകൾ നേരിടുമ്പോൾ നമുക്ക് അമ്മയെ ഓർക്കാം. ജീവൻ വെടിയാം എന്നു തോന്നിപ്പോകുന്ന സന്ദർഭങ്ങളിൽ അമ്മയുടെ ഓർമ്മ നമ്മെ പിന്തിരിപ്പിക്കട്ടെ.

മാതാവേ പരിശുദ്ധന്മാരേ,
ഞങ്ങൾക്കായ് പ്രാർത്ഥിക്കേണമേ!

# 11

# സൽക്രിയകൾക്കു മനഃശുദ്ധ്യാ

മനുഷ്യൻ ഒരു റോബോട്ട് പോലെയാണ്. ഉള്ളിലുള്ള ഒരു പ്രോഗ്രാമിനെ അടിസ്ഥാനമാക്കിയാണ് മനുഷ്യന്റെ പ്രവൃത്തികളും. എന്നാൽ ഒരു റോബോട്ടിൽ നിന്നു പല കാര്യങ്ങളിലും മനുഷ്യൻ വ്യത്യസ്തനാണ്. ഒരിക്കൽ ഒരു പ്രോഗ്രാം റോബോട്ടിന്റെ ഉള്ളിൽ സ്ഥാപിച്ചാൽ (install ചെയ്താൽ) അതിന്റെ അടിസ്ഥാനത്തിലായിരിക്കും റോബോട്ടിന്റെ പ്രവർത്തനം. അതിന്റെ നിർമ്മാതാവ് വ്യത്യസ്തമായ ഒരു പ്രോഗ്രാം അതിൽ install ചെയ്താൽ അതിന്റെ പ്രവർത്തനം മാറും. മനുഷ്യനാകട്ടെ, തന്റെ ഉള്ളിലുള്ള പ്രോഗ്രാമിൽ മാറ്റം വരുത്താൻ കഴിവുള്ള ഒരു റോബോട്ടാണ്.

ഇങ്ങനെ സ്വന്തം പ്രോഗ്രാമിൽ വരുത്തുന്ന മാറ്റങ്ങൾ നന്മയ്ക്കോ തിന്മയ്ക്കോ മുഖാന്തിരമാകാം. അനുഭവങ്ങളിൽ നിന്നു പാഠങ്ങൾ ഉൾക്കൊണ്ട് നന്മതിന്മകളെ തിരിച്ചറിഞ്ഞു തിന്മകളെ വിട്ടു നന്മയുടെ പാതയിലൂടെ ചരിക്കുകയാണ് ആവശ്യം.

മനുഷ്യൻ ഭൂമി അഥവാ പ്രകൃതി എന്ന വലിയ ഒരു ജീവിയുടെ ഭാഗമാണ്. ആ ജീവി പ്രവർത്തിക്കുന്നത് അതിന്റെ പ്രോഗ്രാമിന്റെ അടിസ്ഥാനത്തിലാണ്. പ്രകൃതിയുടെ പ്രോഗ്രാമിന് എതിരാകാതെ അതിനോടു ചേർന്ന് പോകുന്ന പ്രോഗ്രാം മാത്രമേ മനുഷ്യൻ ഉണ്ടാക്കാവൂ. അല്ലാത്ത ഒരു പ്രോഗ്രാം മനുഷ്യൻ രൂപീകരിക്കുകയും അതിന്റെ അടിസ്ഥാനത്തിൽ പ്രവർത്തിക്കുകയും ചെയ്താൽ, അത് നാശത്തിന് കാരണമാകും. ലോകം എന്ന മഹാജീവിയുടെ ഭാഗമാണ് ഭൂമി. ലോകത്തിന് അതിന്റേതായ ഒരു പ്രോഗ്രാമുണ്ട്. ആ പ്രോഗ്രിനോടു ചേർന്നുപോകാത്ത ഒരു പ്രോഗ്രാമും ലോകത്തിലുള്ള ഒരു ജീവിക്കും ഉണ്ടാകാൻ പാടില്ല.

ലോകത്തിന്റെ പ്രോഗ്രാം കണ്ടെത്താനുള്ള ശ്രമത്തിലാണ് നമ്മുടെ ശാസ്ത്രവും തത്ത്വചിന്തയും. ലോകത്തിന്റെ പ്രോഗ്രാമിനെ ഗ്രീക്കു ചിന്തയിൽ 'ലോഗോസ്' എന്നു വിളിച്ചിരുന്നു. അങ്ങനെയാണ് ശാസ്ത്രശാഖകൾക്ക് logy എന്ന് അവസാനിക്കുന്ന പേരുകൾ വന്നത്. ഉദാഹരണത്തിന് Biology എന്നു പറഞ്ഞാൽ logos of bios (ജീവജാലങ്ങളുടെ പ്രോഗ്രാം) എന്ന് അർത്ഥം.

ലോകത്തിന്റെ പ്രോഗ്രാമിനു നമ്മുടെ പൂർവികർ കൊടുത്ത പേര് ദൈവഹിതം അഥവാ ദൈവനിയമം എന്നാണ്. ലോകത്തിന്റെ സ്രഷ്ടാവ് തന്നെയാണ് ലോകത്തിന്റെ പ്രോഗ്രാമും ഉണ്ടാക്കിയിരിക്കുന്നത് എന്ന

അർത്ഥത്തിലാണ് അത്. ദൈവനിയമം ലംഘിക്കുന്നത് നാശകാരണമാവും എന്ന് നാം മനസ്സിലാക്കുന്നത് ആ അർത്ഥത്തിലാണ്.

ഇതാണ് ആദമിന്റെയും ഹവ്വായുടെയും കഥയുടെ വിഷയം. ഏദൻ തോട്ടം പ്രവർത്തിക്കുന്നത് അതിന്റെ പ്രോഗ്രാമിന്റെ അടിസ്ഥാനത്തിലാണ്. ഏദൻതോട്ടത്തിന്റെ സ്രഷ്ടാവ് തന്നെയാണ് അതിനുള്ള പ്രോഗ്രാമും നൽകിയിരിക്കുന്നത്. ആ തോട്ടത്തിന്റെ ഭാഗമെന്ന നിലയിൽ മനുഷ്യനും ആ തോട്ടത്തിന്റെ പ്രോഗ്രാമിനോടു ചേർന്ന് വേണം ജീവിക്കാൻ. തോട്ടത്തിന്റെ പ്രോഗ്രാമിൽ നിന്നു വ്യത്യസ്തമായ ഒരു പ്രോഗ്രാം മനുഷ്യനു ഉണ്ടാകുന്നത് നാശകാരണമാണ്. അങ്ങനെയുള്ള ഒരു പ്രോഗ്രാം മനുഷ്യൻ ഉണ്ടാക്കുന്നതിന്റെ ഫലമായി മനുഷ്യബന്ധങ്ങൾ താറുമാറാകുന്നു. മാത്രമല്ല മനുഷ്യനു തോട്ടത്തിൽ നിന്നു പുറത്തു പോകേണ്ടതായും വരുന്നു.

ലോകം 100% ദൈവം നൽകിയിരിക്കുന്ന പ്രോഗ്രാമിനു വിധേയമായി പ്രവർത്തിക്കുമ്പോൾ അതിനു സ്വർഗം എന്നു പേര് വിളിക്കാം. എന്നാൽ ആ ആദർശലോകത്തിൽ നിന്നു വളരെ അകലെയാണ് നമ്മുടെ യഥാർത്ഥ ലോകം. മനുഷ്യനിർമ്മിതമായ ഒട്ടനവധി വികല പ്രോഗ്രാമുകൾ നമ്മുടെ ലോകത്തെ ഒരു നരകമാക്കി മാറ്റിയിരിക്കുന്നു.

ലോകത്തെ സ്വർഗമാക്കി മാറ്റുന്നതിന് നമുക്ക് എന്തു ചെയ്യാൻ കഴിയും? വികലമായ പ്രോഗ്രാമുകളുടെ അടിസ്ഥാനത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന നമ്മെത്തന്നെ നമുക്ക് reprogram ചെയ്യേണ്ടതുണ്ട്. സ്രഷ്ടാവിന്റെ പ്രോഗ്രാമിനോടു ചേർന്നുപോകാതെ എല്ലാ മനുഷ്യനിർമ്മിത പ്രോഗ്രാമുകളെയും uninstall ചെയ്ത്, സ്രഷ്ടാവിന്റെ പ്രോഗ്രാം തന്നെ അതിന്റെ സ്ഥാനത്ത് install ചെയ്യണം.

അനേക നൂറ്റാണ്ടുകൾ കൊണ്ട് മനുഷ്യജീവിതത്തെ പ്രവർത്തിപ്പിക്കുന്ന വികലമായ പ്രോഗ്രാമുകളെ ഒറ്റയടിക്ക് uninstall ചെയ്യാൻ സാധ്യമല്ല. നീണ്ട കാലത്തെ നിരന്തരവും ബോധപൂർവവുമായ പരിശ്രമം കൊണ്ടേ ഒരു വ്യക്തിയുടെ ജീവിതത്തിൽ ഇത് സാധ്യമാകൂ. ഒരു സമൂഹത്തിന്റെ ജീവിതത്തിലാകുമ്പോൾ ദശാബ്ദങ്ങളോ നൂറ്റാണ്ടുകളോ വേണ്ടി വരും.

ദൈവരാജ്യത്തിൽ കടക്കുന്നതിന് പുതുതായി ജനിക്കണം എന്ന് യേശുതമ്പുരാൻ പഠിപ്പിച്ചു. 100% സ്രഷ്ടാവിന്റെ (ദൈവത്തിന്റെ) പ്രോഗ്രാം അനുസരിക്കുന്ന വ്യവസ്ഥിതിയാണ് സ്വർഗരാജ്യം. അതിൽ കടക്കണമെങ്കിൽ നമ്മുടെ പ്രോഗ്രാമിൽ സമൂലമായ മാറ്റം വന്നേ തീരൂ. അതൊരു പുതു ജനനമാണ്. അത് മാനസാന്തരമാണ്. മനസ്സിന്റെ മാറ്റം പ്രോഗ്രാമിന്റെ മാറ്റമാണ്.

വികലമായ പ്രോഗ്രാമുകളെ uninstall ചെയ്യാനും സ്രഷ്ടാവിന്റെ പ്രോഗ്രാം install ചെയ്യാനും നമ്മുടെ പൂർവ്വികർ നമുക്ക് ഒരു മാർഗ്ഗം ഉണ്ടാക്കിത്തന്നിട്ടുണ്ട് — ആരാധന.

കമ്പ്യൂട്ടറുകൾ networked ആയി പരസ്പരം ആശയവിനിമയം നടത്താറുണ്ട്. ലോകത്തിലുള്ള കമ്പ്യൂട്ടറുകൾ world wide web എന്ന ലോക network ന്റെ ഭാഗമായിരിക്കുന്നതുകൊണ്ടാണ് നമുക്ക് ഇന്റർനെറ്റിൽ നിന്ന് ഏത് വിവരങ്ങളും ഉടനടി ലഭിക്കുന്നത്. ചലിക്കുന്ന കമ്പ്യൂട്ടറുകൾ എന്ന നിലയിൽ റോബോട്ടുകൾക്കും നെറ്റ്വർക്ക് ആകാം. മനുഷ്യർക്ക് തമ്മിലും അത്തരം ഒരു നെറ്റ്വർക്ക് ഉണ്ട്. ഒരു തരം telepathic ആശയവിനിമയം മനുഷ്യർ തമ്മിൽ നടക്കുന്നുണ്ട്. നമുക്കും നമ്മുടെ സ്രഷ്ടാവിനും ഇടയിൽ നടക്കുന്നതും അത്തരം ഒരു telepathic ആശയവിനിമയം ആണ്. ഒരു ജനസമൂഹം ഒരുമിച്ച് ഏകാഗ്രതയോടെ ആരാധിക്കുമ്പോൾ അവർ തമ്മിലും അവരും സ്രഷ്ടാവും തമ്മിലും telepathic ആശയവിനിമയം നടക്കും. അങ്ങനെ നമ്മുടെ സ്രഷ്ടാവുമായി connect ചെയ്യുമ്പോഴാണ് നമ്മുടെ original manufacturer's program നമ്മിൽ reinstall ചെയ്യപ്പെടുന്നത്.

100 ശതമാനം സ്രഷ്ടാവിന്റെ പ്രോഗ്രാമിനോടു ചേർന്ന് ജീവിച്ച ആളാണ് യേശുക്രിസ്തു. ഇക്കാര്യത്തിൽ യേശുക്രിസ്തുവിനെ അനുഗമിക്കുന്നവരാണ് ക്രിസ്ത്യാനികൾ. അവർ ക്രിസ്തുവിനോടു ഒന്നായി ചേർന്ന് സ്രഷ്ടാവിന്റെ പ്രോഗ്രാം തന്നെ തങ്ങളുടെ പ്രോഗ്രാം ആക്കുന്നു. ആരാധനയിലൂടെ തങ്ങളുടെ ജീവിതത്തെ ദൈവത്തിന്റെ പ്രോഗ്രാമിനോടു അടുത്തു വരുത്തിയിട്ടുള്ള ആളുകൾ വിശുദ്ധർ എന്ന് അറിയപ്പെടുന്നു.

# 12

# പരിശുദ്ധൻ നീ പരിശുദ്ധൻ

നമ്മുടെ കുടുംബത്തെയും ഇടവകയെയും നാടിനെയും രാജ്യ ത്തെയും ലോകത്തെയും എങ്ങനെ നമുക്ക് സ്വർഗ്ഗമാക്കി മാറ്റാൻ കഴിയും? അതിനു വളരെ ലളിതമായ ഒരു മാർഗ്ഗമുണ്ടെന്ന് നമ്മുടെ പൂർവി കർ നമ്മെ പഠിപ്പിച്ചിരിക്കുന്നു. നമ്മുടെ ദൈവസങ്കല്പത്തിൽ മാറ്റമുണ്ടാ യാൽ മതി. സ്വർഗ്ഗത്തിലെ മാലാഖമാരുടെ ദൈവസങ്കൽപ്പം നമുക്കും ഉണ്ടാവണം.

വിശുദ്ധ കുർബാനയുടെയും കൗമായുടെയും പ്രാരംഭത്തിൽ ദൈവ ത്തെക്കുറിച്ച് നാം ചൊല്ലുന്ന ഒരു ചെറിയ ഗീതമാണ് ത്രൈശുദ്ധകീർ ത്തനം (trisagion):

ദൈവമേ നീ പരിശുദ്ധനാകുന്നു
ബലവാനെ നീ പരിശുദ്ധനാകുന്നു
മരണമില്ലാത്തവനെ നീ പരിശുദ്ധനാകുന്നു.

ഇതിൽ ദൈവത്തെക്കുറിച്ച് നാം പറയുന്ന കാര്യങ്ങളാണ് നമ്മുടെ ദൈവസങ്കല്പത്തിന്റെ അടിസ്ഥാനം. ദൈവസിംഹാസനത്തിന് ചുറ്റും പറക്കുന്ന സാറാഫുകൾ 'പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ' എന്നാ ർത്ത് സദാ ദൈവത്തെ മഹത്വപ്പെടുത്തുന്നതായി ഏശായ പ്രവാചകൻ ദർശിച്ചു.

ദൈവത്തെ ആരും കാണുകയോ കേൾക്കുകയോ ചെയ്തിട്ടില്ലാത്ത തുകൊണ്ട് ദൈവത്തെക്കുറിച്ച് വസ്തുനിഷ്ഠമായ പ്രസ്താവനകൾ ഒന്നും ചെയ്യാൻ സാധ്യമല്ലെന്ന് പിതാക്കന്മാർ നമ്മെ പഠിപ്പിച്ചിട്ടുണ്ട്. ഇനി അഥവാ പ്രത്യക്ഷത്തിൽ ഒരു പ്രസ്താവന ദൈവത്തെക്കുറിച്ചുള്ളതാണ് എന്നു തോന്നിയാലും അത് വാസ്തവത്തിൽ ദൈവമല്ലാത്തതിനെക്കുറി ച്ചുള്ള ഒരു പ്രസ്താവനയായിരിക്കും. ഉദാഹരണത്തിന് ദൈവം പരിശു ദ്ധനാകുന്നു എന്ന പ്രസ്താവനയുടെ അർത്ഥം ദൈവമൊഴികെ പരിശു ദ്ധനായി ആരുമില്ല എന്നാണ്. ദൈവം ബലവാൻ (almighty) ആകുന്നു എന്നു പറഞ്ഞാൽ ദൈവമൊഴികെ സർവ്വശക്തനായി ആരും ഇല്ല എന്നാ കുന്നു അർത്ഥം. ദൈവം മരണമില്ലാത്തവനാകുന്നു എന്നു പറഞ്ഞാൽ ദൈവം ഒഴികെ മരണമില്ലാത്തവരായി ആരും ഇല്ല എന്നാണ് അർത്ഥം. ചുരുക്കിപ്പറഞ്ഞാൽ ദൈവത്തെക്കുറിച്ചുള്ള ഈ പ്രസ്താവനകൾ വാസ്ത വത്തിൽ മനുഷ്യനെക്കുറിച്ചാണ്. അതുകൊണ്ട് ഇവിടെ നാം ചിന്തിക്കു ന്നത് വാസ്തവത്തിൽ മനുഷ്യനെക്കുറിച്ചാണ്.

ഈ ദൈവസങ്കൽപ്പത്തിന്റെ പ്രസക്തി എന്താണ്? ഈ സങ്കൽപ്പത്തിന് എങ്ങനെ നമ്മുടെ ലോകത്തെ സ്വർഗ്ഗമാക്കി മാറ്റുവാൻ കഴിയും? ദൈവത്തെക്കുറിച്ചുള്ള ഈ മൂന്നു പ്രഖ്യാപനങ്ങളെ നമുക്ക് ഒന്നൊന്നായി അടുത്തു കാണാം.

### 1. ദൈവം പരിശുദ്ധനാകുന്നു

ദൈവം മാത്രമാണ് പരിശുദ്ധൻ എന്ന അവബോധം സ്വർഗ്ഗനിവാസികൾക്കുണ്ട് എന്ന് ഏശായാ പ്രവാചകൻ തിരിച്ചറിഞ്ഞു. സ്വർഗ്ഗം സ്വർഗ്ഗമായിരിക്കുന്നത് സ്വർഗ്ഗനിവാസികൾക്ക് ഈ പരിജ്ഞാനം ഉള്ളതുകൊണ്ടാണ്. ഈ ധാരണ ഭൂവാസികൾക്കും ഉണ്ടായാൽ ഭൂമിയും സ്വർഗമാകും.

ഒരു ജനസമൂഹം ദൈവാലയത്തിൽ ഒന്നിച്ചുകൂടി ആരാധിക്കുമ്പോൾ അവർ ഏശായ കണ്ട ദർശനം പുനർദർശിക്കുകയും സാറാഫുകളോടൊപ്പം ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. കൗമാ ചൊല്ലുമ്പോഴും വിശുദ്ധ കുർബാനയുടെ ആരംഭത്തിലും സാറാഫുകളോടൊപ്പം നാം ദൈവത്തെ പരിശുദ്ധൻ എന്ന് മഹത്വപ്പെടുത്തുന്നു.

വിശുദ്ധ കുർബാനയിൽ ധൂപം വാഴ്ത്തുന്ന സമയത്ത് ഈ ആശയം കുറെക്കൂടി ഉറപ്പിച്ച് ഇപ്രകാരം പറയുന്നു:

പരിശുദ്ധനായ പിതാവ് പരിശുദ്ധൻ
പരിശുദ്ധനായ പുത്രൻ പരിശുദ്ധൻ
പരിശുദ്ധനായ റൂഹാ പരിശുദ്ധൻ.

ഈ ആശയം ഏറ്റവും ഉറപ്പോടും അർഥശങ്കക്കിടയില്ലാതെയും വീണ്ടും ഇപ്രകാരം ആവർത്തിക്കുന്നു.

പരിശുദ്ധനായ ഏകപിതാവും
പരിശുദ്ധനായ ഏകപുത്രനും
പരിശുദ്ധനായ ഏകറൂഹായും
അല്ലാതെ പരിശുദ്ധൻ ഇല്ല.

ദൈവം മാത്രം പരിശുദ്ധൻ എന്ന തിരിച്ചറിവ് ഇല്ലാത്തതാണ് മനുഷ്യന്റെ ഏറ്റവും അടിസ്ഥാനപരമായ പ്രശ്നം. ഏദൻതോട്ടത്തിൽ ആദിമനുഷ്യർ കുറ്റം ചെയ്തു കഴിഞ്ഞപ്പോൾ അവർ സ്വന്തം തെറ്റു സമ്മതിച്ചു ദൈവത്തോട് നിരപ്പാകുന്നതിന് പകരം സ്വയം നീതീകരിക്കുകയും ദൈവത്തെ കുറ്റപ്പെടുത്തുകയുമാണ് ചെയ്തത്.

ദൈവമല്ലാതെ പരിശുദ്ധൻ ആരുമില്ല എന്ന വസ്തുത അവർക്ക് അറിഞ്ഞുകൂടായിരുന്നു. അത് അവർ അറിഞ്ഞിരുന്നെങ്കിൽ അപ്പോൾ തന്നെ അവർ സ്വന്തം തെറ്റ് സമ്മതിക്കുകയും ദൈവത്തോട് നിരപ്പാവുകയും ചെയ്യുമായിരുന്നു.

ദൈവം ഒഴികെ നല്ലവൻ ആരുമില്ല എന്ന് ഒരു സംശയത്തിനും ഇട യില്ലാത്തവണ്ണം യേശുതമ്പുരാൻ പഠിപ്പിച്ചു. പരിശുദ്ധൻ എന്ന വാക്കിന് പകരം നല്ലവൻ എന്ന വാക്കാണ് യേശുതമ്പുരാൻ ഉപയോഗിച്ചത്.

പരീശനും ചുങ്കക്കാരനും പ്രാർത്ഥിക്കുന്ന കഥയിൽ യേശുതമ്പുരാൻ ഇക്കാര്യം വ്യക്തമാക്കി. ദൈവം ഒഴികെ നല്ലവൻ ആരുമില്ല എന്നു ചുങ്ക ക്കാരന് അറിയാമായിരുന്നു. അതുകൊണ്ടാണ് അയാൾ സ്വർഗ്ഗത്തേക്ക് നോക്കുവാൻ പോലും തുനിയാതെ മാറത്തടിച്ചുകൊണ്ട് 'പാപിയായ എന്നോടു കരുണ തോന്നണമേ' എന്നു നിലവിളിച്ചത്. അക്കാര്യം അറി ഞ്ഞുകൂടാതിരുന്നതുകൊണ്ട് പരീശൻ സ്വയം നീതീകരിക്കുന്നു. തന്റെ നന്മപ്രവൃത്തികൾ ദൈവമുമ്പാകെ നിരത്തി വയ്ക്കുന്നു. അയാൾ ചുങ്ക ക്കാരനെയും ദൈവത്തെയും കുറ്റപ്പെടുത്തുന്നു. മുടിയൻപുത്രന്റെ കഥ യിലെ രണ്ടു പുത്രന്മാർ തമ്മിലുള്ള വ്യത്യാസവും ഇതു തന്നെ.

ഇക്കാര്യം തന്നെയാണ് പൗലോസ് അപ്പോസ്തോലൻ റോമർക്ക് എഴു തിയ ലേഖനത്തിൽ വിശദമാക്കിയിരിക്കുന്നത്. യഹൂദരും വിജാതീയരും ഒരുപോലെ പാപികളാണെന്നും, ദൈവമല്ലാതെ നീതിമാൻ ആരുമില്ല എന്നു മനസ്സിലാക്കി ചുങ്കക്കാരനെപ്പോലെ ദൈവത്തോട് നിരപ്പാകുന്ന വരാണ് നീതീകരിക്കപ്പെടുന്നത് എന്നും അദ്ദേഹം സമർത്ഥിക്കുന്നു. പരി ശുദ്ധൻ, നല്ലവൻ, നീതിമാൻ എന്നീ പദങ്ങൾ ദൈവത്തെക്കുറിച്ച് പറ ഞ്ഞിരിക്കുന്നത് സമാന അർത്ഥത്തിലാണ്.

ദൈവവും മനുഷ്യനും, മനുഷ്യനും മനുഷ്യനും, മനുഷ്യനും പ്രകൃ തിയും — ഈ ബന്ധങ്ങളെല്ലാം വിഘടിതമായിരിക്കുന്നതാണ് നമ്മുടെ ലോകത്തെ നരകസമാനമാക്കിയിരിക്കുന്നത്. വിഘടിതബന്ധങ്ങളുടെ മൂല കാരണം മനുഷ്യന്റെ സ്വയനീതീകരണമാണ്. സ്വയനീതീകരണത്തിന്റെ കാരണം ദൈവം മാത്രമല്ലാതെ പരിശുദ്ധൻ/നല്ലവൻ ആരുമില്ല എന്ന അവബോധമില്ലാത്തതുകൊണ്ടാണ്.

നമ്മുടെ കുടുംബത്തെയും നാടിനെയും ലോകത്തെയും ഒക്കെ സ്വർഗ മാക്കി മാറ്റുന്നതിന് ഒന്നേ വേണ്ടു. ദൈവം മാത്രമാണ് പരിശുദ്ധൻ എന്ന അവബോധം. ദൈവം മാത്രമാണ് പരിശുദ്ധൻ എങ്കിൽ നമ്മിൽ നിന്നും മറ്റുള്ളവരിൽ നിന്നും നാം പരിശുദ്ധത പ്രതീക്ഷിക്കുകയില്ല. അങ്ങനെ വരുമ്പോൾ ക്ഷമിക്കുന്നതിനും ക്ഷമ ചോദിക്കുന്നതിനും നാം തയാ റാകും.

**2. ദൈവം ബലവാനാകുന്നു**

'ദൈവം പരിശുദ്ധനാകുന്നു' എന്ന് ആവർത്തിക്കുന്നത് കൂടാതെ 'ദൈവം ബലവാനാകുന്നു' എന്ന് സാറാഫുകൾ എടുത്തു പറയുന്നത്

ഏശായാ പ്രവാചകൻ പ്രത്യേകം ശ്രദ്ധിച്ചു. കൗമായിൽ ദൈവം ബലവാനാണെന്ന കാര്യം നാലു പ്രാവശ്യം ആവർത്തിക്കുന്നുണ്ട്.

ബലവാൻ എന്ന വാക്കിന് ഇംഗ്ലീഷിൽ almighty എന്നാണ് തർജമ. സർവ്വശക്തൻ അഥവാ എല്ലാ കഴിവുകളും ഉള്ള ആൾ എന്നാണ് ഇതുകൊണ്ടു അർത്ഥമാക്കുന്നത്.

ദൈവം സർവശക്തൻ ആകുന്നു എന്നു പറഞ്ഞാൽ അർത്ഥം ദൈവമൊഴികെ സർവശക്തനായി ആരും ഇല്ല എന്നാണ്. എല്ലാ കഴിവുകളും തികഞ്ഞ ആരും മനുഷ്യരിലോ മാലാഖമാരിലോ ഇല്ല. ഈ അവബോധമാണ് മാലാഖമാരുടെ ഒരുമയുടെ രഹസ്യം. ഈ അവബോധം മനുഷ്യർക്കുണ്ടായാൽ മനുഷ്യർക്കും ഒരുമയുണ്ടാകും.

സമൂഹത്തിലെ ഭൂരിപക്ഷം പേരും കഴിവുള്ളവരും ചില ആളുകൾ കഴിവുകെട്ടവരും (disabled) ആണെന്നാണ് പൊതുവേയുള്ള ധാരണ. മറ്റുള്ളവരുടെ കഴിവുകേടുകൾ പെരുപ്പിച്ചു കാട്ടുകയും അതിന്റെ പേരിൽ അവരെ പുച്ഛിക്കുകയും ചെയ്യുന്നതാണ് സാധാരണ നാം കാണുന്നത്. ഈ അബദ്ധ ധാരണ തിരുത്താൻ വേണ്ടിയാണ് കുഞ്ചൻനമ്പ്യാർ ഇങ്ങനെ പാടിയത്:

ലക്ഷം മാനുഷർ കൂടുമ്പോളതിൽ
ലക്ഷണമൊത്തവരൊന്നോ രണ്ടോ.

സാമാന്യധാരണയിൽ നിന്നു വ്യത്യസ്തമായി, ഭൂരിപക്ഷം പേരും കഴിവുകെട്ടവരാണെന്നാണ് കുഞ്ചൻമ്പ്യാർ ഇവിടെ ഓർമ്മിപ്പിക്കുന്നത്. ഇതിൽ നിന്നു അൽപം ഭേദഗതി ചെയ്താവും യേശുതമ്പുരാൻ പറയുക:

ലക്ഷം മാനുഷർ കൂടുമ്പോളതിൽ
ലക്ഷണമൊത്തവരില്ലേയില്ല.

എല്ലാ കഴിവുകളും തികഞ്ഞതു ദൈവത്തിന് മാത്രം ആയതുകൊണ്ട്, എല്ലാ മനുഷ്യരും കഴിവുകെട്ടവരാണ് എന്നാവും യേശുതമ്പുരാന്റെ അഭിപ്രായം. കഴിവുകെട്ടവർ എന്നാൽ ഒരു കഴിവും ഇല്ലാത്തവർ എന്നല്ല, ചില കഴിവുകൾ മാത്രം ഉള്ളവർ എന്നാണ് അർത്ഥം.

യേശുതമ്പുരാന്റെ കാലത്ത് അംഗവൈകല്യമുള്ളവർ സമൂഹത്തിൽ മോശക്കാരായി കരുതപ്പെട്ടിരുന്നു. അവരുടെയോ അവരുടെ അമ്മയപ്പന്മാരുടെയോ പാപത്തിന്റെ ഫലമായാണ് അവർ കഴിവുകെട്ടവരായത് എന്നാണ് വിശ്വസിക്കപ്പെട്ടിരുന്നത്. ചിലർ പാപികളും ബാക്കിയുള്ളവർ നീതിമാന്മാരും ആണെന്നായിരുന്നു അവരുടെ ധാരണ. യേശുവിന്റെ കാഴ്ചപ്പാടിൽ എല്ലാവരും ദൈവമുമ്പാകെ പാപികളാണ്. എല്ലാ മനുഷ്യരും സർവശക്തനായ ദൈവത്തിന്റെ മുമ്പാകെ കഴിവുകെട്ടവരുമാണ്.

എന്താണ് കഴിവുകേടിനു പരിഹാരം? കഴിവുകേട് ഇല്ല എന്നു വിശ്വസിച്ചാൽ കഴിവുകേട് ഇല്ലാതെ പോകുകയില്ല. അതിനു പകരം കഴിവുകേടുകൾ ഉണ്ട് എന്നു സമ്മതിക്കുകയാണ് വേണ്ടത്. കഴിവുകേടുകൾ എന്തെല്ലാം ഉണ്ടെന്ന് തിരിച്ചറിയുകയും ആ കഴിവുകേടുകൾ ഇല്ലാത്തവരുമായി സഹകരിക്കുകയും വേണം. അതുപോലെ തന്നെ നമ്മുടെ കഴിവുകൾ എന്തെല്ലാം എന്നു തിരിച്ചറിയുകയും അവ ആ കഴിവുകൾ ഇല്ലാത്തവർക്ക് ഉപകാരപ്പെടുത്തുകയും വേണം.

ഉദാഹരണത്തിന്, ഒരു കുരുടനും മുടന്തനും ഒന്നിച്ചു ജീവിക്കേണ്ടതെങ്ങനെ എന്ന് നോക്കാം. കുരുടന് കാണാനുള്ള കഴിവില്ല. മുടന്തന് നടക്കാനുള്ള കഴിവില്ല. മറ്റ് കഴിവുകൾ ഇരുവർക്കുമുണ്ട്. ഇവർ പരസ്പരം സഹകരിച്ചാൽ ഇരുവരുടെയും ജീവിതം കുറേക്കൂടി എളുപ്പമാവും. കുരുടൻ മുടന്തനെ തോളിലേറ്റി നടക്കുമ്പോൾ കുരുടന്റെ കാലുകളും മുടന്തന്റെ കണ്ണുകളും ഇരുവർക്കും പ്രയോജനപ്പെടുന്നു.

എന്റെ ശരീരത്തിലെ ഓരോ അവയവത്തിനും ഒന്നോ രണ്ടോ കഴിവുകളേ ഉള്ളൂ. കണ്ണിന് കാണാൻ, കാതിന് കേൾക്കാൻ ഇങ്ങനെ. ഒറ്റയ്ക്കൊറ്റയ്ക്കു നിന്നാൽ എന്റെ അവയവങ്ങളെല്ലാം കഴിവുകെട്ടവയാണ്. എന്നാൽ ഒരുമിച്ച് നിന്ന് ഒരു ശരീരത്തിന്റെ ഭാഗമായി സഹകരിക്കുന്നതിന്റെ ഫലമായി ഓരോന്നിന്റെയും കഴിവുകൾ മറ്റെല്ലാറ്റിനും പ്രയോജനപ്പെടുന്നു.

തങ്ങൾ കഴിവുകെട്ടവരാണ് എന്ന ബോധ്യമുള്ളവർ ഇപ്രകാരം പരസ്പരം സഹകരിക്കും. തങ്ങൾ എല്ലാ കഴിവുകളും ഉള്ളവരാണ് എന്ന മിഥ്യാധാരണ പുലർത്തുന്നവർക്ക് മറ്റുള്ളവരോട് സഹകരിക്കാൻ മനസുണ്ടാവില്ല. ദൈവം മാത്രം സർവശക്തൻ എന്ന ബോധ്യം ഉള്ളതുകൊണ്ടു മാലാഖമാർ പരസ്പരം സഹകരിക്കുന്നു. ഭൂമിയിൽ ആ ബോധ്യം എല്ലാവർക്കുമുണ്ടായാൽ എല്ലാവരും ഒത്തൊരുമിച്ചു സഹകരണത്തോടെ പ്രവർത്തിക്കാനിടയാകും.

### 3. ദൈവം അമർത്യനാകുന്നു

നമ്മുടെ ത്രൈശുദ്ധ കീർത്തനത്തിലെ മൂന്നാമത്തെ പ്രസ്താവനയിൽ ദൈവത്തെ മരണമില്ലാത്തവൻ എന്നു വിളിച്ചിരിക്കുന്നു. അമർത്യൻ ദൈവം മാത്രം എന്ന് പൗലോസ് അപ്പോസ്തോലൻ എഴുതിയിരിക്കുന്നു (1 തിമോത്തിയോസ് 6:15). ദൈവത്തെക്കുറിച്ചുള്ള മറ്റ് പ്രസ്താവനകളെപ്പോലെ ഇതും വാസ്തവത്തിൽ ദൈവത്തെക്കുറിച്ചല്ല, മറിച്ച് ദൈവമല്ലാത്തവയെക്കുറിച്ചാണ്. ദൈവം അമർത്യൻ എന്നു പറഞ്ഞാൽ അർത്ഥം ദൈവമൊഴികെ യാതൊരു ജീവിക്കും അമർത്യത ഇല്ല എന്നാകുന്നു. മാലാഖമാർ പോലും അമർത്യരല്ല.

ഇത് വേണ്ടവണ്ണം മനസ്സിലാക്കണമെങ്കിൽ അമർത്യത എന്നാൽ എന്താണ് എന്നു വ്യക്തമായി മനസ്സിലാക്കണം. ദൈവം സമയത്തിന്റെ പരിമിതിക്കുള്ളിലല്ല, കാരണം സമയം പോലും ദൈവത്തിലാകുന്നു നില നിൽക്കുന്നത്. ദൈവമൊഴികെയുള്ള എല്ലാ ജീവികളും സമയത്തിന്റെ പരിമിതിക്കുള്ളിലാണ്. ആരംഭമുള്ളതിനെല്ലാം അവസാനവുമുണ്ട്. ജന നമുള്ളതിനെല്ലാം മരണവുമുണ്ട്. ദൈവത്തിനാകട്ടെ ആരംഭമില്ല. അതു കൊണ്ട് അവസാനവുമില്ല. ദൈവം മാത്രം സമയത്തിന്റെ പരിമിതിക്ക് പുറത്താകയാൽ ദൈവം മാത്രം അമർത്യൻ.

അമർത്യനായ ദൈവവും മർത്യരായ ജീവികളും തമ്മിൽ ഒരു ബന്ധ മുണ്ട്. ദൈവത്തിന് തന്നിൽത്തന്നെ ജീവനുണ്ട് എന്ന യോഹന്നാൻ ശ്ലീഹായുടെ പ്രസ്താവനയാണ് (യോഹ. 5:26) ഇക്കാര്യം വ്യക്തമാക്കു ന്നത്. ദൈവം ജീവന്റെ ഉറവിടമാകയാൽ ദൈവത്തിന്റെ ജീവൻ തന്നിൽ ത്തന്നെയുള്ള ജീവനാകുന്നു. ദൈവമൊഴികെയുള്ള ഒരു ജീവിക്കും തന്നിൽതന്നെ ജീവൻ ഇല്ല. ദൈവത്തിന്റെ ജീവനാണ് എല്ലാ ജീവിക ളെയും സജീവരായി നിലനിർത്തുന്നത്. 'സകലത്തെയും ജീവിപ്പിക്കുന്ന കർത്താവ്' എന്നു പരിശുദ്ധാത്മാവിനെ വിശ്വാസപ്രമാണത്തിൽ വിളി ച്ചിരിക്കുന്നു.

ആദമിനെ ദൈവം സൃഷ്ടിക്കുന്നത് അവന്റെ മൂക്കിൽ തന്റെ ജീവ ശ്വാസമൂതിയാണ്. ദൈവത്തിന്റെ ജീവനാണ് ആദമിനെ ജീവിപ്പിച്ചത്. ആ ജീവൻ തിരികെ ദൈവത്തിങ്കലേക്ക് പോകുമ്പോഴാണ് ആദമിന് മരണം സംഭവിക്കുന്നത്. ഇലക്ട്രിസിറ്റി ഒരു ബൾബിനെ പ്രകാശിപ്പിക്കുന്നതു പോലെ, ദൈവത്തിൽ നിന്നു വരുന്ന ജീവൻ എന്ന ഊർജ്ജം ജീവികളെ ജീവിപ്പിക്കുന്നു. വാസ്തവത്തിൽ ദൈവം മാത്രമേ ജീവിക്കുന്നുള്ളു. സർവ ജീവജാലങ്ങളുടെയും ജീവൻ ദൈവത്തിന്റെ ജീവനാകയാൽ അവയി ലൂടെയെല്ലാം ജീവിക്കുന്നത് ദൈവം തന്നെ എന്നു വരുന്നു.

നമ്മുടെ പറമ്പിൽ നിൽക്കുന്ന ഒരു വലിയ മാവിനെ സങ്കൽപ്പിക്കുക. ആയിരക്കണക്കിന് ഇലകൾ ആ മാവിന്റെ ശിഖരങ്ങളിൽ ഉണ്ട്. ഓരോ ഇലയും ഒരു ജീവിയാണ് എന്നു കരുതാം. ഓരോ ഇലയ്ക്കുമുണ്ട് അതി ന്റേതായ ജനനവും ജീവിതവും മരണവും. പഴയ ഇലകൾ കൊഴിയു കയും പുതിയ ഇലകൾ ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. മാവ് ഒരു ജീവിയാണ്. അതിന്റെ ഓരോ ഇലയും ഒരു ജീവിയാണ്. എന്നാൽ മാവിനെയും അതിന്റെ ഇലകളെയും ജീവിപ്പിച്ചു നിലനിർത്തുന്നത് ഒരേ ജീവൻ തന്നെ. നാം വസിക്കുന്ന ഭൂമിയെ ഒരു മഹാവൃക്ഷമായി സങ്കൽ പ്പിക്കാം. ഭൂമിയിൽ ജീവിക്കുന്ന ജീവികളെല്ലാം ഈ വൃക്ഷത്തിന്റെ ഇല കളാണ്. അങ്ങനെയെങ്കിൽ ഭൂമിയുടെ ജീവനും ഭൂമിയിൽ ജീവിക്കുന്ന

ജീവികളുടെ ജീവനും ഒന്നുതന്നെ എന്നു വരുന്നു. നമ്മുടെ ലോകം (പ്രപഞ്ചം) തന്നെ ഒരു വലിയ വൃക്ഷമായി നമുക്ക് സങ്കൽപ്പിക്കാം. അപ്പോൾ ലോകത്തിന്റെ ജീവനും ലോകത്തിലുള്ള എല്ലാ ജീവജാലങ്ങളുടെ ജീവനും ഒന്നുതന്നെ എന്നു വരുന്നു. ലോകം എന്ന മഹാജീവിക്കുപോലും സമയപരിധി ഉള്ളതിനാൽ ജനനവും മരണവും ഉള്ളതാണ്. അതിനെ ജീവിപ്പിച്ചു നിർത്തുന്നത് ദൈവത്തിന്റെ ജീവനാകുന്നു.

ദൈവം മാത്രം അമർത്യനാകുന്നു എന്ന തിരിച്ചറിവ് മരണഭയത്തെ മനുഷ്യമനസുകളിൽ നിന്നും തുടച്ചുനീക്കാൻ ശക്തമാണ്. എന്റെ ജീവൻ എന്റെ സ്വന്തമാണെങ്കിൽ മരണത്തോടെ ഞാൻ ഇല്ലാതാകും. അത് എന്നെ ഭയപ്പെടുത്തും. എന്നാൽ എന്നെ ജീവിപ്പിക്കുന്നത് ദൈവത്തിന്റെ ജീവനാണെങ്കിൽ മരണത്തോടെ ഞാൻ ഇല്ലാതാകുന്നില്ല. 'എന്റെ ജീവൻ ക്രിസ്തുവിനോടുകൂടി ദൈവത്തിൽ മറഞ്ഞിരിക്കുന്നു' എന്ന പൗലോസ് അപ്പോസ്തോലന്റെ ഉറപ്പ് ഇങ്ങനെ മനസ്സിലാക്കാം.

ഇത് നമ്മുടെ മുമ്പിൽ രണ്ടു സാധ്യതകൾ തുറക്കുന്നു. ഒന്നുകിൽ മരണത്തെ ഭയക്കാതെ ജീവിക്കുക. അല്ലെങ്കിൽ മരണത്തെ ഭയന്ന് ജീവിക്കുക. മരണത്തെ ഭയക്കാതെ ജീവിക്കുന്നതാണ് വിജയകരമായ ജീവിതം. മരണത്തെ ഭയന്ന് ജീവിക്കുന്നത് മരണത്തേക്കാൾ കഷ്ടതരമാണ്. ഒന്ന് ജീവന്റെ മാർഗ്ഗമാണ്. മറ്റേത് നാശത്തിന്റെ മാർഗ്ഗവും. ഏദൻതോട്ടത്തിലെ രണ്ടു വൃക്ഷങ്ങളെപ്പോലെയാണ് ഇവ. ഒന്ന്, ജീവന്റെ വൃക്ഷം, മറ്റേത് മരണത്തിന്റെ വൃക്ഷം. രണ്ടു തരം ധാരണകളെയാണ് ആ വൃക്ഷങ്ങൾ പ്രതിനിധാനം ചെയ്യുന്നത്. നമ്മുടെ ജീവൻ ദൈവത്തിന്റെ ജീവൻ തന്നെ എന്ന അറിവാണ് വിജയകരമായ ജീവിതത്തിന്റെ അടിസ്ഥാനം. നമ്മുടെ ജീവൻ നമ്മുടെ സ്വന്തം ആണ് എന്ന ധാരണയാകട്ടെ മരണത്തെ ഭയന്നുള്ള ഒരു ജീവിതത്തിലേക്ക് നമ്മെ തള്ളിവിടുന്നു.

മരണശേഷം നമുക്ക് എന്തു സംഭവിക്കും എന്ന ചോദ്യത്തിന് ഇവിടെ പ്രസക്തിയുണ്ട്. പൗരസ്ത്യ ഏഷ്യൻ മതങ്ങൾ വിശ്വസിക്കുന്നത് പുനർജന്മത്തിലാണ്. അതായത് മരണശേഷം നാം മറ്റൊരു രൂപത്തിൽ വീണ്ടും ജനിക്കും എന്ന്. പാശ്ചാത്യ ഏഷ്യൻ മതങ്ങൾ വിശ്വസിക്കുന്നത് പുനരുത്ഥാനത്തിലാണ്. അതായത് ഒരിക്കൽ നാം പുതിയ ഒരു ശരീരത്തോടെ ജീവിച്ചെഴുന്നേൽക്കുമെന്നും തുടർന്ന് എന്നേക്കും ജീവിക്കുമെന്നും. ഏതായാലും മരണം ജീവിതത്തിന്റെ അവസാനമല്ല എന്ന് എല്ലാ മതങ്ങളും വിശ്വസിക്കുന്നു. പുനർജന്മമായാലും പുനരുത്ഥാനമായാലും നാം സമയത്തിന്റെ പരിമിതിക്കുള്ളിലാണ്. മാത്രമല്ല ദൈവത്തിന്റെ ജീവനാണ് നമ്മെ സജീവരായി സൂക്ഷിക്കുന്നതും. രണ്ടും നമ്മെ അമർത്യരാക്കുന്നില്ല. കാരണം ദൈവം മാത്രം അമർത്യൻ.

## ക്രൂശിതനായ ദൈവം

ദൈവത്തെക്കുറിച്ചുള്ള മൂന്നു പ്രസ്താവനകൾക്കൊടുവിൽ ക്രൂശിതനായ ദൈവത്തെ നാം ദർശിക്കുകയും കരുണയ്ക്കായി യാചിക്കുകയും ചെയ്യുന്നു – ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനെ ഞങ്ങളോടു കരുണ ചെയ്യണമേ.

യേശുതമ്പുരാൻ യോർദാനിൽ സ്നാനമേറ്റപ്പോൾ "നീ എന്റെ പ്രിയ പുത്രൻ" എന്ന ദൈവത്തിന്റെ നിയമനശബ്ദം ശ്രവിച്ചു. താൻ മശിഹായായി നിയമിതനായിരിക്കുന്നു എന്നറിഞ്ഞ് അവിടുന്നു മരുഭൂമിയിലേക്ക് സാത്താനെ മുഖാമുഖം കാണുവാൻ പോയി. ലോകത്തെ ഭരിക്കുവാൻ ദൈവം മുമ്പു നിയമിച്ച ഒരു മാലാഖയാണ് സാത്താൻ. എന്നാൽ ദൈവത്തോട് മറുതലിച്ച് ആ മാലാഖ സാത്താനായി മാറി. സാത്താനെ ആ സ്ഥാനത്തു നിന്നു നീക്കിയിട്ടു പകരം ലോകത്തെ ഭരിക്കുവാൻ ദൈവം നിയമിക്കുന്ന ആളാണ് മശിഹാ. താൻ മശിഹായാകുന്നു എന്ന യേശുതമ്പുരാന്റെ ബോധ്യത്തെ സാത്താൻ പുച്ഛിച്ചു തള്ളി. വേണമെങ്കിൽ തന്റെ ഒരു അസിസ്റ്റന്റ് എന്ന നിലയിൽ ലോകത്തിലെ ഒരു മഹാരാജാവോ ചക്രവർത്തിയോ ഒക്കെ ആകുവാൻ യേശുതമ്പുരാനെ സാത്താൻ ക്ഷണിച്ചു.

ഇതാണ് യേശുതമ്പുരാൻ തന്റെ മുമ്പിൽ കണ്ട ഒരു വഴി. അലക്സാണ്ടർ ചക്രവർത്തിയെപ്പോലെ ലോകം മുഴുവൻ വെട്ടിപ്പിടിച്ചു ഒരു ചക്രവർത്തിയായി അധികാരമുപയോഗിച്ചു ലോകത്തിൽ സമാധാനവും നീതിയും സ്ഥാപിക്കുക. എന്നാൽ യേശുതമ്പുരാൻ ആ മാർഗ്ഗം വേണ്ടെന്ന് വച്ചു. മനുഷ്യനെ നിർബന്ധിച്ചു നന്നാക്കുന്നത് ദൈവത്തിന്റെ മാർഗ്ഗമല്ല. അത് സാത്താന്റെ മാർഗ്ഗമാണ്. അധികാരമുപയോഗിച്ചു ലോകത്തെ നന്നാക്കിയാൽ അത് അധികകാലം നീണ്ടുനില്ക്കുകയില്ല എന്ന് അവിടുന്ന് അറിഞ്ഞിരുന്നു. ഒരു ചക്രവർത്തിയെക്കൊണ്ടും ലോകത്തിൽ സമാധാനവും നീതിയും ഉള്ള ഒരു വ്യവസ്ഥിതി ഉണ്ടാക്കുവാൻ കഴിഞ്ഞിട്ടില്ല എന്നും അവിടുന്ന് അറിഞ്ഞിരുന്നു.

അതിനു പകരം യേശുതമ്പുരാൻ തെരഞ്ഞെടുത്തത് മനുഷ്യൻ സ്വയം നന്നാകുന്നതിന് സഹായിക്കുന്ന ഒരു മാർഗ്ഗമാണ്. മനുഷ്യൻ സ്വയം നന്നായാൽ ആ മാറ്റം നിലനിൽക്കുന്നതാണ്. നിയമങ്ങൾ മനുഷ്യന്റെ മേൽ അടിച്ചേൽപ്പിക്കുന്ന ഒരു രാജാവല്ല ദൈവം എന്ന് യേശുതമ്പുരാൻ പഠിപ്പിച്ചു. വ്യവസ്ഥയില്ലാതെ മനുഷ്യനെ സ്നേഹിക്കുന്ന പിതാവാണ് ദൈവം. വഴിപിഴച്ച മുടിയനായ മകനെ കാത്തിരിക്കുന്ന പിതാവാണ് ദൈവം.

ഇങ്ങനെയാണ് ദൈവം എങ്കിൽ ദൈവത്തിന്റെ പ്രതിനിധിയായി ലോകത്തെ ഭരിക്കുന്ന മശിഹായും അങ്ങനെയായിരിക്കും. അവിടുന്ന് കുരിശിനെ തന്റെ സിംഹാസനമാക്കി. ക്രൂശിതനായ മശിഹായിൽ വെളിപ്പെടുന്നത് ക്രൂശിതനായ ദൈവമാകുന്നു. ക്രൂശിതനായ ദൈവത്തെ ദർശിച്ചു കഴിയുമ്പോൾ പിന്നെ നമുക്ക് ഒന്നേ ചെയ്യാനുള്ളു. ക്ഷമ യാചിച്ചുകൊണ്ട് ആ പാദങ്ങളിൽ സാഷ്ടാംഗം വീഴുക.

# 13

# ശാശ്വതരാജ്യേ സ്വർഗ്ഗത്തിൽ

സ്വർഗ്ഗത്തെക്കുറിച്ച് പണ്ട് ഏതോ ഒരു രസികൻ ഇങ്ങനെ ഒരു കഥ പറഞ്ഞു:

ആകാശവിഹായസ്സിൽ നിന്നു അതിമനോഹരിയായ ഒരു അരയന്നം ഭൂമിയിലേക്ക് പറന്നിറങ്ങി വന്നു. പാടത്ത് വരമ്പിൽ നിൽക്കുന്ന ആൺ കൊക്ക് കൗതുകപൂർവ്വം ചോദിച്ചു.

"സുന്ദരീ, ഭവതി ഏതു നാട്ടുകാരിയാണ്?"

കൊക്കിന്റെ അടുത്തു വരമ്പത്ത് നിന്നുകൊണ്ട് അരയന്നം മൊഴിഞ്ഞു.

"ഞാൻ സ്വർഗ്ഗലോകത്ത് നിന്നു വരുന്നു."

"അതെയോ?" കൊക്ക് തുടർന്നു. "ഞാൻ ആ ലോകത്തെക്കുറിച്ച് ഒരു പാടു കേട്ടിരിക്കുന്നു. ഒരിക്കൽ അവിടെയൊന്ന് പോകണമെന്നുണ്ട്. ഈ നാട് പോലെയാണോ അവിടം?"

അരയന്നം പറഞ്ഞു, "സ്വർഗ്ഗലോകത്ത് സൗന്ദര്യം മാത്രമേയുള്ളു. അല്ലാത്തതൊന്നും അവിടെയില്ല. കാണുന്നതെല്ലാം സുന്ദരമായ കാഴ്ചകൾ. കേൾക്കുന്നതെല്ലാം സുന്ദരശബ്ദങ്ങൾ. മണക്കുന്നതെല്ലാം സുഗന്ധം മാത്രം. രുചിക്കുന്നതെല്ലാം അത്യന്തം സ്വാദിഷ്ടം. സ്പർശിക്കുന്നതെല്ലാം മൃദുവായത്."

സ്വർഗ്ഗലോകത്തെ ജീവിതരീതികളെപ്പറ്റി കൊക്ക് വിശദമായി ചോദിച്ചു മനസ്സിലാക്കി. കൂടുതൽ കേൾക്കുന്തോറും അവിടെയൊന്ന് പോകണം എന്ന ആശ ഉള്ളിൽ ഏറി വന്നു. കൊക്കിന്റെ ഉള്ളറിഞ്ഞിട്ടെന്നവണ്ണം അരയന്നം പറഞ്ഞു.

"താൽപര്യമുണ്ടെങ്കിൽ എന്റെ കൂടെ വരൂ."

സന്തോഷം കൊണ്ട് കൊക്ക് തുള്ളിച്ചാടിപ്പോയി. അത് കേൾക്കാൻ കാത്തിരിക്കുകയായിരുന്നു കൊക്ക്.

"വരൂ... ഇപ്പോൾ തന്നെ നമുക്ക് പോയേക്കാം. എന്റെ കൂടെ പറന്നാൽ മതി." അരയന്നം പറഞ്ഞു.

പെട്ടെന്നെന്തോ ഓർത്തിട്ടെന്നപോലെ കൊക്ക് സ്വകാര്യമായി ചോദിച്ചു.

“പിന്നെ, സ്വർഗ്ഗലോകത്ത്... ഈ... ഈ... എന്താ അവയെ പറയുക. ഈ ഞണ്ടുകളുണ്ടോ? എനിക്കവറ്റയെ കണ്ടു കൂടാ.”

അരയന്നം പറഞ്ഞു: “ഏയ് ഒട്ടും വിഷമിക്കേണ്ട. ഒരു ഞണ്ടിനെയും ഞാൻ അവിടെ കണ്ടിട്ടില്ല.”

ഉള്ളിലുണ്ടായ വിഷമവും നിരാശയും പുറത്തു കാണിക്കാതിരിക്കാൻ പാടുപെട്ടുകൊണ്ട് കൊക്ക് പറഞ്ഞു: “അതേതായാലും നന്നായി.”

കൊക്ക് പെട്ടെന്നു എന്തോ ഓർത്തിട്ടെന്നവണ്ണം പറഞ്ഞു. “അയ്യോ, ഇപ്പോഴാണു ഞാനോർത്തത്. ഇന്നെനിക്ക് വരാൻ സൗകര്യപ്പെടില്ല. മറ്റൊരിക്കൽ ഞാൻ തീർച്ചയായും വരും. എന്തു സുന്ദരമാണ് സ്വർഗ്ഗം!”

അങ്ങനെ അവർ പിരിഞ്ഞു. അരയന്നം അതിന്റെ സ്വർഗ്ഗത്തിലേക്കു തിരികെ പറന്നു. ഞണ്ടുകളില്ലാത്ത ലോകം കൊക്കിനു സ്വർഗ്ഗമാകുന്നതെങ്ങനെ? അവൻ മറ്റൊരു ഞണ്ടിനെ പിടിക്കാൻ പോയി.

സ്വർഗ്ഗത്തെക്കുറിച്ചുള്ള സങ്കൽപ്പം എല്ലാവർക്കും ഒരുപോലെയല്ല എന്നാണ് ഈ കഥയുടെ ഗുണപാഠം. ധാരാളം ഞണ്ടുകളെ കിട്ടുന്ന സ്ഥലമാണ് കൊക്കിന്റെ സ്വർഗ്ഗം. ധാരാളം എലികളെ കിട്ടുന്ന സ്ഥലമാണ് പൂച്ചയുടെ സ്വർഗ്ഗം. മനുഷ്യർക്കിടയിലുമുണ്ട് അതുപോലെയുള്ള വ്യത്യാസം. ഒരാൾ എന്തിലാണോ സന്തോഷം കണ്ടെത്തുന്നത് അത് എപ്പോഴും ലഭ്യമായ സ്ഥലമാണ് അയാളുടെ സ്വർഗ്ഗം. ചിലർ സന്തോഷം കണ്ടെത്തുന്നത് രുചികരമായ ആഹാരത്തിലാണ്. ചിലർ ലഹരിപദാർത്ഥങ്ങളിൽ, ചിലർ വേഷവിധാനങ്ങളിൽ, ചിലർ അവരുടെ സ്ഥാനമാനങ്ങളിൽ — ഈ ഓരോ കൂട്ടരും സ്വർഗ്ഗത്തെ സങ്കൽപ്പിക്കുന്നത് എങ്ങനെയെന്ന് ഊഹിക്കാവുന്നതേയുള്ളു.

ഒരു ഭക്തകവി ഇങ്ങനെ പാടി: സർവ്വേശ്വരനോടു ഞാൻ ഒരു കാര്യം അപേക്ഷിച്ചു. അത് മാത്രമാണ് എന്റെ ഹൃദയാഭിലാഷം. അങ്ങയുടെ മനോഹരത്വം ദർശിച്ചും അവിടുത്തെ ഹിതം അറിഞ്ഞും തിരുമന്ദിരത്തിൽ നിത്യം പാർക്കാൻ അടിയനെ അനുവദിച്ചാലും (സങ്കീ. 27:4). ഇതേ ഹൃദയാഭിലാഷം ഉള്ള ഒരാളായിരുന്നു ഏശായാ പ്രവാചകൻ. ദൈവത്തോടുള്ള സാമീപ്യവും സ്നേഹബന്ധവും ആണ് അദ്ദേഹത്തെ സന്തോഷിപ്പിച്ചത്. അതുകൊണ്ടാണ് അദ്ദേഹം ദർശിച്ച സ്വർഗ്ഗത്തിൽ ദൈവവും അനവരതം ദൈവത്തെ ആരാധിക്കുന്ന മാലാഖമാരും ഉണ്ടായിരുന്നത്.

ദൈവത്തെ പഴിക്കുന്ന ആളുകളെയാണ് ഏശായാ പ്രവാചകൻ തന്റെ ചുറ്റും കണ്ടത്. അവർ ദൈവത്തെ മാനിക്കുന്നില്ലെന്ന് മാത്രമല്ല, വെറുക്കുകയും നിന്ദിക്കുകയും ചെയ്യുന്നതായി അദ്ദേഹം മനസ്സിലാക്കി. എല്ലാവരും ദൈവത്തെ മാനിക്കുന്ന സ്ഥലമാണ് സ്വർഗ്ഗം. ഭൂമിയിൽ മിക്ക

മനുഷ്യരും ഏറ്റവും അധികം മാനിക്കുന്നത് അവരവരെത്തന്നെയാണ്. സ്വയമാനം എന്ന ഗോപുരം അവർ പണിതുയർത്തുന്നത് സമ്പത്ത്, സ്ഥാനമാനങ്ങൾ, സുഖസൗകര്യങ്ങൾ എന്നീ അടിസ്ഥാനശിലകളിന്മേലാണ്. ആ ഗോപുരം എത്ര മഹത്തരമായിരുന്നാലും അതിനെ ഇടിച്ചുകളഞ്ഞിട്ടു വേണം ദൈവാരാധനയെ അവിടെ പ്രതിഷ്ഠിക്കുവാൻ. സ്വർഗ്ഗത്തിൽ ആർക്കും സ്വയമാനം ഇല്ല. അവിടെയുള്ളവർ ഏറ്റവും മാനിക്കുന്നത് ദൈവത്തെത്തന്നെ.

സ്വർഗ്ഗത്തെക്കുറിച്ച് വളരെ ചെറുപ്പത്തിൽ കേട്ടിട്ടുള്ള ഒരു കഥയുണ്ട്. ഒരു ബാലൻ സ്വർഗ്ഗവും നരകവും സന്ദർശിക്കുന്ന കഥ: സ്വർഗ്ഗവും നരകവും എങ്ങനെ ഇരിക്കും എന്നു കാണാൻ ഒരു ബാലന് അതികലശലായ ആഗ്രഹം ഉണ്ടായി. അന്ന് രാത്രി ഉറങ്ങുമ്പോൾ സ്വപ്നത്തിൽ ഒരു മാലാഖ ബാലനെയും കൂട്ടി ആദ്യം നരകത്തിലെത്തി. ഉച്ചയൂണിന്റെ സമയമായിരുന്നു. വിഭവസമൃദ്ധമായ ഊണ്. നരകത്തിൽ ഇത്ര വിഭവസമൃദ്ധമായ ആഹാരമുണ്ടോ എന്നു ബാലൻ അതിശയിച്ചു. എന്നാൽ ആരും ആഹാരം കഴിക്കുന്നില്ല എന്നു ബാലൻ ശ്രദ്ധിച്ചു. മാലാഖ കാരണം വിശദീകരിച്ചു. ഇവിടെ ആരുടേയും കൈമുട്ടുകൾ മടങ്ങുകയില്ല. വിഭവസമൃദ്ധമായ ആഹാരം നോക്കിയിരുന്ന് അതിന്റെ ഭംഗിയും ഗന്ധവും ആസ്വദിക്കാനല്ലാതെ അല്പം പോലും രുചിക്കാൻ അവർക്ക് കഴിയുന്നില്ല. എന്തു കഷ്ടം! ബാലന് അവരോടു സഹതാപം തോന്നി. അതുകഴിഞ്ഞ് മാലാഖ ബാലനെ സ്വർഗ്ഗത്തിലേക്ക് കൂട്ടിക്കൊണ്ടു പോയി. അവിടെയും ഉച്ചയൂണിന്റെ സമയമായിരുന്നു. വിഭവസമൃദ്ധമായ ആഹാരം എല്ലാവരും വളരെ സന്തോഷത്തോടെ ഭക്ഷിക്കുന്നുണ്ടായിരുന്നു. സൂക്ഷിച്ചു നോക്കിയപ്പോഴാണ് അത് ബാലന്റെ ശ്രദ്ധയിൽപ്പെട്ടത്. അവിടെയും ആർക്കും കൈമുട്ടുകൾ മടക്കാൻ കഴിയുന്നില്ല. പിന്നെ എങ്ങനെയാണ് അവർ ഭക്ഷിക്കുന്നത്? എല്ലാവരും തങ്ങളുടെ മടക്കാനാവാത്ത കൈ കൊണ്ട് അടുത്തിരിക്കുന്ന ആൾക്കാണ് ആഹാരം കോരിക്കൊടുക്കുന്നതെന്ന് ബാലൻ കണ്ടു.

ബാലൻ ഉറക്കമുണർന്നത് വലിയ ആവേശത്തോടെയാണ്. കണ്ടവരോടെല്ലാം ഈ കഥ പറഞ്ഞു. കേട്ടവർ പറഞ്ഞു. അപ്പോൾ സ്വർഗ്ഗത്തെ സ്വർഗ്ഗമാക്കുന്നത് നമ്മൾ തന്നെയാണല്ലോ! 'നമുക്ക് നാമേ പണിവതു നാകം നരകവുമതുപോലെ' എന്നു ഒരു കവി പാടിയത് എത്ര ശരി.

സ്വയമാനത്തിന്റെയും സ്വാർത്ഥതയുടെയും സ്ഥലമാണ് നരകം. അവിടെ സ്വന്തം സന്തോഷത്തെക്കുറിച്ചല്ലാതെ മറ്റുള്ളവരുടെ സന്തോഷത്തെക്കുറിച്ച് ആരും ചിന്തിക്കുന്നില്ല. സ്വയമാനത്തിന്റെ സ്ഥാനത്ത് ദൈവമാനം വരുമ്പോൾ മനുഷ്യനു സ്വാർത്ഥതയില്ലാതാകും. ഭൂമിയിലുള്ളവർ ദൈവത്തെ മാനിക്കുന്നവരായാൽ ഭൂമിയും സ്വർഗ്ഗമാകും.

# 14

# നാഥാ താവകമിരുലോകം

നിഖ്യാ വിശ്വാസപ്രമാണത്തിന്റെ പ്രാരംഭത്തിൽ കാണുന്ന "കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലവും" എന്ന പ്രയോഗത്തിൽ ആരാധനയുടെ ലോകസങ്കല്പം ദർശിക്കാവുന്നതാണ്. ഈ ലോകസങ്കൽപ്പത്തെ ഒന്ന് അടുത്തു കാണാനുള്ള ഒരു ശ്രമമാണ് ഇവിടെ നാം നടത്തുന്നത്. പ്രചാരത്തിലുള്ള വികലമായ രണ്ടു ലോകസങ്കല്പ്പങ്ങളുമായി ഇതിനുള്ള സാമ്യവും വ്യത്യാസവും കാണാനും ശ്രമിക്കാം.

ഒരേ ലോകത്തിലാണ് നാമെല്ലാം ജീവിക്കുന്നതെങ്കിലും നമ്മുടെയെല്ലാം ലോകസങ്കൽപ്പം ഒരു പോലെയല്ല. വിവിധ മതസാംസ്കാരിക പശ്ചാത്തലങ്ങളിൽ നിന്നുള്ളവർ വിവിധ തരത്തിലാണ് ലോകത്തെ സങ്കൽപ്പിക്കുന്നത്. നമ്മുടെ ലോകസങ്കൽപ്പത്തിന്റെ അടിസ്ഥാനത്തിലാണ് ജീവിതത്തെ സംബന്ധിക്കുന്ന വിവിധ ചോദ്യങ്ങൾക്ക് നാം ഉത്തരം നൽകുന്നത്. ജീവിതത്തെ സംബന്ധിക്കുന്ന ലളിതമായ ഒരു ചോദ്യത്തിന് രണ്ടു പേർ വ്യത്യസ്തമായ ഉത്തരം നൽകുന്നെങ്കിൽ അതിന്റെ പ്രധാന കാരണം, അവരുടെ ലോകസങ്കല്പം വ്യത്യസ്തമാണ് എന്നതു തന്നെ.

നാമീക്കാണുന്ന ലോകത്തിന് പുറമെ ഒരു ലോകം കൂടിയുണ്ട് എന്ന സങ്കല്പമാണ് ആദ്യം നമ്മുടെ ചിന്തയ്ക്ക് വിഷയമാകുന്നത്. നാമിക്കാണുന്ന ലോകത്തിന് പുറമെ ഒന്നുമില്ല എന്ന സങ്കൽപ്പമാണ് രണ്ടാമത്തേത്. ഈ രണ്ടു സങ്കൽപ്പങ്ങളുടെയും വൈകല്യങ്ങൾ തിരുത്തുന്നതാണ് മൂന്നാമത്തെ സങ്കൽപ്പം. അതനുസരിച്ച്, ഒരു ലോകമേ ഉള്ളൂ എങ്കിലും അതിൽ കാണപ്പെടുന്ന ഭാഗത്തിന് പുറമേ കാണപ്പെടാത്ത ഒരു ഭാഗവുമുണ്ട്. ഇനി അല്പം വിശദമായി ഈ സങ്കല്പങ്ങളെ അടുത്തു നിന്നു നോക്കിക്കാണാം.

### 1. പരലോകപ്രധാന ലോകസങ്കൽപ്പം

ഈ സങ്കൽപ്പമനുസരിച്ച് രണ്ടു ലോകങ്ങളുണ്ട് — ഇഹലോകവും പരലോകവും. ഇഹലോകം ഭൗതികവും പരലോകം ആത്മികവുമാണ്. ഇഹലോകം പ്രകൃത്യാനുസാരിയും പരലോകം പ്രകൃത്യാതീതവുമാണ്. ഇഹലോകം താൽക്കാലികവും പരലോകം സ്ഥിരവുമാണ്. അതുകൊണ്ട് ഇഹലോകം ഒരിക്കൽ ഇല്ലാതെയാകും. എന്നാൽ പരലോകം നിത്യമായി നിലനിൽക്കും. പരലോകത്തിന് രണ്ടു ഭാഗങ്ങളുണ്ട് — സ്വർഗം, നരകം.

രണ്ടു ലോകങ്ങളുള്ളതുപോലെ ഒരു മനുഷ്യവ്യക്തിയിലുമുണ്ട് രണ്ടു ഭാഗങ്ങൾ — ശരീരവും ആത്മാവും. ശരീരം താല്ക്കാലികവും ആത്മാവ് നിത്യവും ആണ്. ആത്മാവിനു മാത്രമേ പരലോകത്തേക്ക് പ്രവേശനമുള്ളൂ. ഇഹലോകത്തിലെ പ്രവർത്തികളുടെ പ്രതിഫലം എന്ന നിലയിൽ മനുഷ്യാത്മാക്കൾ സ്വർഗ്ഗത്തിലേക്കോ നരകത്തിലേക്കോ പോകുന്നു.

ദൈവം ആത്മാവാണ്. പരലോകം സമ്പൂർണ്ണമായി ദൈവത്തിന്റെ നിയന്ത്രണത്തിലാണ്. എന്നാൽ ഇഹലോകം ഭാഗികമായി മാത്രം ദൈവം ഭരിക്കുന്നു. അതുകൊണ്ടാണ് ദൈവം നല്ലവനെങ്കിലും ലോകത്തിൽ തിന്മയുള്ളത്.

ജീവിതത്തിന്റെ വിവിധ മേഖലകളെ ആത്മികം എന്നും ലൗകികം എന്നും തിരിക്കുന്ന ഏർപ്പാട് ഉത്ഭവിച്ചത് ഈ സങ്കൽപ്പത്തെ അടിസ്ഥാനമാക്കിയാണെന്ന് തോന്നുന്നു. ഇതനുസരിച്ച് സന്യാസജീവിതം ആത്മികവും കുടുംബജീവിതം ലൗകികവുമാണ്. പുരോഹിതവൃത്തിയും സുവിശേഷപ്രവർത്തനവും മറ്റും ആത്മികവും അല്ലാതെയുള്ള എല്ലാ ജോലികളും ലൗകികവുമാണ്. ദൈവാലയങ്ങൾ, ദയറാകൾ തുടങ്ങിയവ ആത്മീയസ്ഥലങ്ങളും മറ്റ് സ്ഥലങ്ങൾ ലൗകികസ്ഥലങ്ങളും ആണ്. ഞായറാഴ്ച ഒരു ആത്മിക ദിവസവും മറ്റ് ദിവസങ്ങൾ ലൗകികദിവസങ്ങളും ആണ്. ആത്മികം എന്ന വിശേഷണത്തിന് പകരം ആ അർത്ഥത്തിൽ വിശുദ്ധം എന്ന പദം ചിലപ്പോൾ ഉപയോഗിക്കാറുണ്ട്.

### 2. ഇഹലോകമാത്ര ലോകസങ്കല്പം

നമ്മുടെ കണ്ണു കൊണ്ട് കാണുന്ന ഇഹലോകമല്ലാതെ ഒരു പരലോകം ഇല്ല എന്നതാണ് ഈ ലോകസങ്കൽപ്പം. മുകളിൽ പറഞ്ഞ ലോകസങ്കൽപ്പത്തോടുള്ള എതിർപ്പിൽ നിന്നാണ് ഈ ലോകസങ്കൽപ്പം ഉദ്ഭവിച്ചത്. ഒരു പരലോകമുണ്ട് എന്ന വിശ്വാസത്തിനു യാതൊരു അടിസ്ഥാനവും ചൂണ്ടിക്കാണിക്കുവാൻ സാധ്യമല്ലെന്നും അത് വെറും ബാലിശമായ ഒരു അന്ധവിശ്വാസമാണെന്നും ഇവർ വാദിക്കുന്നു. പരലോകപ്രധാനമായ ലോകസങ്കൽപ്പം ഇഹലോകത്തെ അവഗണിക്കാനിടയാക്കുന്നു എന്നും ഇവർ ചൂണ്ടിക്കാണിക്കുന്നു. ഭൗതികവാദം, യുക്തിവാദം, നിരീശ്വരവാദം എന്നീ വാദങ്ങളെല്ലാം ഇഹലോകമാത്ര ലോകസങ്കൽപ്പത്തെ തുണയ്ക്കുന്നു. മനുഷ്യന്റെ യുക്തിചിന്താശക്തി ഉപയോഗിച്ച് ലോകത്തെ സമ്പൂർണ്ണമായി അറിയാൻ കഴിയും എന്ന വിശ്വാസവും ഈ ലോകസങ്കൽപ്പം പുലർത്തുന്നവർക്കുണ്ട്. ദൈവം, ആത്മാവ് ഇവയെല്ലാം അന്ധവിശ്വാസങ്ങളായാണ് അവർ കാണുന്നതെന്ന് പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

### 3. ദൃശ്യാദൃശ്യ ലോകസങ്കൽപ്പം

ഇതനുസരിച്ച് ഒരു ലോകമേയുള്ളു, എന്നാൽ ആ ലോകത്തിന് കാണപ്പെടുന്ന ഭാഗം കൂടാതെ കാണപ്പെടാത്ത ഒരു ഭാഗം കൂടിയുണ്ട്. നമ്മുടെ പഞ്ചേന്ദ്രിയങ്ങളുടെ പരിമിതിയാണ് കാണപ്പെടാത്ത ഒരു ഭാഗം ഉണ്ട് എന്ന ബോധ്യത്തിന് ആധാരം. ടെലസ്കോപ്, മൈക്രോസ്കോപ് തുടങ്ങിയ ഉപകരണങ്ങൾ ഉപയോഗിച്ച് കണ്ണുകളുടെ കഴിവ് വർദ്ധിപ്പിക്കുമ്പോൾ അദൃശ്യമായ പലതും നമുക്ക് ദൃശ്യമായി ഭവിക്കുന്നു. നമ്മുടെ പഞ്ചേന്ദ്രിയങ്ങൾ പരിമിതമായിരിക്കുന്നതുപോലെ നമ്മുടെ ചിന്താശക്തിയും പരിമിതമാണ്. ലോകത്തെ കുറെയൊക്കെ അറിയാൻ നമ്മുടെ ഇന്ദ്രിയങ്ങളും ചിന്താശക്തിയും നമ്മെ സഹായിക്കുന്നു. എന്നാൽ സമ്പൂർണ്ണമായ അറിവ് നമുക്ക് അപ്രാപ്യമാണ്.

ആത്യന്തികമായും യഥാർത്ഥമായും നിലനിൽക്കുന്നതെന്തോ, അവിടുത്തെയാണ് നാം ദൈവം എന്നു വിളിക്കുന്നത്. അവിടുന്ന് നിലനിൽക്കുന്നു എന്നല്ലാതെ അവിടുത്തെക്കുറിച്ച് നമുക്ക് യാതൊന്നും അറിഞ്ഞുകൂടാ. അവിടുത്തെ അറിയാനോ വിവരിക്കാനോ നമ്മുടെ ഇന്ദ്രിയങ്ങൾക്കോ ചിന്താശക്തിക്കോ സാധ്യമല്ല. ലോകം സ്ഥലകാലപരിമിതികൾക്കുള്ളിലാണെങ്കിലും ദൈവം ആ പരിമിതികൾക്ക് പുറത്താണ്. ദൈവത്തിന്റെ കാഴ്ചപ്പാടിൽ ലോകം നിലനിൽക്കുന്നത് ദൈവത്തിനുള്ളിലാണ്. എന്നാൽ ലോകത്തിന്റെ കാഴ്ചപ്പാടിൽ ലോകം സദാ കത്തിക്കൊണ്ടിരിക്കുന്ന ഒരു തീനാളം പോലെയാണ്. ദൈവമാകട്ടെ, ആ തീനാളത്തിന് സദാ ഊർജ്ജം നൽകുന്ന ഒരു സ്രോതസ്സ് പോലെയുമാണ്.

ആദ്യം കണ്ട രണ്ടു ലോകസങ്കൽപ്പങ്ങളുടെയും വൈകല്യങ്ങൾ തിരുത്തുന്നതാണ് ഈ മൂന്നാമത്തെ ലോകസങ്കൽപ്പം. ആദ്യത്തേതിൽ രണ്ടു ലോകങ്ങളുണ്ട്. അതുകൊണ്ടാണ് ഇഹലോകത്തെ അവഗണിച്ചുകൊണ്ടു പരലോകത്തിന് പ്രാമുഖ്യം നൽകുന്നത്. എന്നാൽ മൂന്നാമത്തെ ലോകസങ്കൽപ്പത്തിൽ ഒരു ലോകമേയുള്ളു. അപ്പോൾ പിന്നെ അതിനെ അവഗണിക്കാനാവില്ലല്ലോ. രണ്ടാമത്തെ സങ്കൽപ്പത്തിൽ നാം കാണുന്ന ലോകമേയുള്ളു. എന്നാൽ മൂന്നാമത്തെ സങ്കൽപ്പപ്രകാരം നമ്മുടെ പഞ്ചേന്ദ്രിയങ്ങളുടെ പരിമിതി കാരണം ലോകത്തിന്റെ ഒരു ചെറിയ ഭാഗം മാത്രമേ നമ്മുടെ ഇന്ദ്രിയങ്ങൾക്ക് വിഷയമാകുന്നുള്ളു. ഈ മൂന്നാമത്തെ സങ്കൽപ്പം അന്ധവിശ്വാസമല്ല, യുക്തിവിരുദ്ധവുമല്ല. ഈ സങ്കൽപ്പപ്രകാരം ജീവിതത്തെ ആത്മികം, ലൗകികം എന്നിങ്ങനെ വേർതിരിക്കുന്നതിന് യാതൊരു അടിസ്ഥാനവുമില്ല.

ഈ മൂന്നാമത്തേതാണ് ക്രൈസ്തവലോകസങ്കൽപ്പമെങ്കിൽ, എന്തുകൊണ്ടാണ് ഇരുലോകങ്ങൾ എന്ന പ്രയോഗം തിരുവെഴുത്തുകളിലും

ആരാധനക്രമങ്ങളിലും കാണുന്നത് എന്ന ചോദ്യം പ്രസക്തമാണ്. ഏക ലോകത്തിന്റെ കാണപ്പെടുന്നതും കാണപ്പെടാത്തതുമായ ഭാഗങ്ങളെ ഇരു ലോകങ്ങൾ എന്നു വിളിക്കുന്നത് ഒരു കാവ്യസങ്കൽപ്പമായല്ലാതെ ആക്ഷരികമായി എടുത്തു കൂടാ.

ലോകസങ്കൽപ്പം മാറുന്നതനുസരിച്ച് നമ്മുടെ രക്ഷാസങ്കൽപ്പവും മാറും. പരലോകപ്രധാനമായ ലോകസങ്കൽപ്പത്തിൽ, ഇഹലോകത്തിൽ നിന്നു രക്ഷപ്പെട്ടു പരലോകത്തേക്ക് പോകുന്നതാണ് രക്ഷ. ശരീരത്തിൽ നിന്നുള്ള ആത്മാവിന്റെ രക്ഷയായും രക്ഷയെ സങ്കൽപ്പിക്കാറുണ്ട്. എന്നാൽ നമ്മുടെ മൂന്നാമത്തെ ലോകസങ്കൽപ്പത്തിൽ, ദൈവത്തോടും സഹജീവികളോടും, പ്രകൃതിയോടും ഉള്ള മനുഷ്യന്റെ ശത്രുത മാറി മൈത്രി ഉണ്ടാകുന്നതാണ് രക്ഷ. നാം ഭൂമി വിട്ടു സ്വർഗ്ഗത്തിൽ പോകും എന്നതല്ല. ഭൂമി തന്നെ സ്വർഗ്ഗമായി മാറണം എന്നതാണു നമ്മുടെ പ്രതീക്ഷയും പ്രത്യാശയും. സ്വർഗ്ഗരാജ്യം ഭൂമിയിൽ വരണമേ എന്നു പ്രാർത്ഥിക്കുവാനാണല്ലോ യേശുതമ്പുരാൻ പഠിപ്പിച്ചത്.

ഏറ്റവും വ്യാപകമായി നിലവിലിരിക്കുന്ന ലോകസങ്കൽപ്പം ആദ്യത്തേതാണ് — പരലോകപ്രധാനമായ ലോകസങ്കൽപം. മതവിശ്വാസത്തിന് ഊന്നൽ കൊടുക്കുന്ന ഭരണകൂടങ്ങളെയും വിദ്യാഭ്യാസസ്ഥാപനങ്ങളെയും നയിക്കുന്നത് ഈ സങ്കൽപ്പം പുലർത്തുന്നവർ ആണ്. ഇഹലോകമാത്ര ലോകസങ്കല്പം പുലർത്തുന്നവർ ന്യൂനപക്ഷമാണെങ്കിലും ലോകത്തിലെ മിക്ക ഭരണകൂടങ്ങളെയും വിദ്യാഭ്യാസസ്ഥാപനങ്ങളെയും നയിക്കുന്നത് ഇവരാണ്. ഈ രണ്ടു ലോകസങ്കൽപ്പങ്ങൾ തമ്മിൽ അധികാരത്തിനുവേണ്ടി നടത്തുന്ന വടംവലിയാണ് ഇന്ന് ലോകസമാധാനത്തിന്റെ ഏറ്റവും വലിയ വെല്ലുവിളി. അറബിരാജ്യങ്ങളും പാശ്ചാത്യരാജ്യങ്ങളും തമ്മിലുള്ള കലഹം ഇതിന്റെ ഒരു പ്രതിഫലനമാണ്. പരലോകപ്രധാനമായ ലോകസങ്കൽപമാണ് അറബിരാജ്യങ്ങളെ നയിക്കുന്നത്. എന്നാൽ ഇഹലോകമാത്ര ലോകസങ്കല്പമാണ് പ്രധാനമായും പാശ്ചാത്യരാജ്യങ്ങളെ നയിക്കുന്നത്.

വളരെക്കുറച്ചുപേർ മാത്രമാണ് മൂന്നാമത്തെ സങ്കൽപ്പം — ദൃശ്യാദൃശ്യ ലോകസങ്കൽപം -- പുലർത്തുന്നത്. നമ്മുടെ ലോകത്തിൽ ഈ സങ്കൽപം പുലർത്തുന്നവർക്ക് പറയത്തക്ക അധികാരമോ സ്ഥാനമോ ഇല്ല. മുകളിൽ പറഞ്ഞ രണ്ടു സങ്കൽപ്പങ്ങൾക്കും അതീതമായ ഈ സങ്കൽപ്പം അവയെ രണ്ടും സംയോജിപ്പിക്കുവാൻ ശക്തവുമാണ്. ഈ സങ്കൽപ്പം പുലർത്തുന്നവരുടെ എണ്ണം കുറെക്കൂടെ വർധിക്കാതെ ലോകത്തിൽ സമാധാനം ഉണ്ടാകുമെന്ന് പ്രതീക്ഷിക്കാൻ വയ്യ.

ക്രൈസ്തവസഭ ആദ്യനൂറ്റാണ്ടുകളിൽ പാശ്ചാത്യവും പൗരസ്ത്യവു

മായി തിരിഞ്ഞപ്പോൾ, അവയുടെ ലോകസങ്കൽപ്പത്തിലും ഈ വ്യത്യാസം പ്രകടമാകുകയുണ്ടായി. പാശ്ചാത്യസഭ ഇരുലോകങ്ങൾ എന്ന പ്രയോഗം ആക്ഷരികമായി എടുത്തപ്പോൾ പൗരസ്ത്യസഭ അതിനെ ആലങ്കാരികമായേ എടുത്തുള്ളു. പരലോകപ്രധാനമായ ലോകസങ്കൽപ്പം പാശ്ചാത്യ ക്രൈസ്തവലോകത്തിന്റെ ഔദ്യോഗിക വീക്ഷണമായപ്പോൾ ദൃശ്യാദൃശ്യ ലോകസങ്കൽപ്പം പൗരസ്ത്യ ക്രൈസ്തവലോകത്തിന്റെ ഔദ്യോഗിക വീക്ഷണമായിരുന്നു. ഇഹലോകവും ശരീരവും വിട്ട് മനുഷ്യാത്മാവ് പരലോകത്തേക്ക് പോകുന്നതാണ് രക്ഷ എന്നു പാശ്ചാത്യ ക്രൈസ്തവലോകം പഠിപ്പിച്ചപ്പോൾ ദൈവത്തോടും, സഹജീവികളോടും പ്രകൃതിയോടുമുള്ള ശത്രുത വെടിഞ്ഞു മനുഷ്യൻ മൈത്രിയിലേക്ക് വളരുന്നതാണ് രക്ഷ എന്നു പൗരസ്ത്യ ക്രൈസ്തവലോകം പഠിപ്പിച്ചു. പിതാക്കന്മാരുടെ രചനകളിൽ ഈ വ്യത്യാസം പ്രകടമാണ്. നിർഭാഗ്യവശാൽ പിൽക്കാലത്ത് സമ്പത്തിലും അധികാരത്തിലും മുന്നിലെത്തിയ പാശ്ചാത്യ ക്രൈസ്തവലോകത്തിന്റെ ലോകസങ്കൽപം പൗരസ്ത്യസഭയുടെ ലോകസങ്കൽപ്പത്തെ മിക്കവാറും വിഴുങ്ങിക്കളഞ്ഞു. പൗരസ്ത്യസഭകൾ പോലും പാശ്ചാത്യ ലോകസങ്കൽപ്പത്തിന്റെ വക്താക്കളായി മാറിപ്പോയി.

പാശ്ചാത്യ ക്രൈസ്തവലോകത്തിന്റ പരലോകപ്രധാനമായ ലോകസങ്കൽപ്പത്തിനെതിരെയുള്ള വെല്ലുവിളികളായിരുന്നു നവോത്ഥാനവും, മതനവീകരണവും, പാശ്ചാത്യപ്രബുദ്ധതയുമെല്ലാം. ദൃശ്യാദൃശ്യ ലോകസങ്കൽപ്പത്തിലേക്ക് ക്രൈസ്തവലോകം മുഴുവനും തിരികെ വരികയാണ് ഇന്നിന്റെ ആവശ്യം.

# 15

# ത്രിത്വരഹസ്യം സംപൂജ്യം

മാനവർ വാനവർ വന്ദിച്ച് സ്തോത്രം പാടുന്ന
ത്രിത്വരഹസ്യം സംപൂജ്യം താതാത്മജറൂഹാ.

നമ്മുടെ വിവാഹശുശ്രൂഷയിലെ അതിമനോഹരമായ രണ്ടു വരികളാണ് ഇവ. സ്വർലോകരും ഭൂലോകരും ഒരുപോലെ വാഴ്ത്തി പുകഴ്ത്തുന്നതാണ് ത്രിത്വരഹസ്യം എന്നാണ് ഇവിടെ കവി ഉറപ്പിച്ചു പറയുന്നത്.

ത്രിത്വവിശ്വാസം എപ്രകാരം ഉദ്ഭവിച്ച് വികാസം പ്രാപിച്ചു എന്നത് ധാരാളം പണ്ഡിതന്മാരുടെ ചിന്തയ്ക്ക് വിഷയമായിട്ടുണ്ട്. ആ വിഷയത്തിന്റെ ആഴത്തിലേക്ക് കടക്കാനുള്ള അറിവോ കഴിവോ ഈ എഴുത്തുകാരനില്ല. അതൊരു രഹസ്യമാണെന്നും വളരെ പൂജനീയമായ ഒരു അറിവാണെന്നും അതെപ്പറ്റി പാടിയ കവികൾ നമ്മോടു പറയുന്നു. ആ വിഷയത്തെ വളരെ ദൂരെ നിന്നുകൊണ്ടു നോക്കിക്കണ്ടതിന്റെ വെളിച്ചത്തിലുള്ള ചില ചിന്തകൾ മാത്രം ഇവിടെ പങ്കുവയ്ക്കുന്നു.

ദൈവമേ അങ്ങയുടെ വിചാരങ്ങൾ എത്ര അഗാധം.
അവ എത്രയോ വിശാലം.
അവ മണൽത്തരികളേക്കാൾ എത്രയോ അധികം! (സങ്കീ. 139:17).

ദൈവത്തെക്കുറിച്ച് ചിന്തിക്കുവാൻ ആരംഭിച്ച സങ്കീർത്തനക്കാരനും ആ ചിന്തകളുടെ ആഴത്തെക്കുറിച്ചും വിശാലതയെക്കുറിച്ചും ബോധ്യപ്പെടുന്നു. മാത്രമല്ല, അവ എത്രയോ അസംഖ്യമാണെന്നും തിരിച്ചറിയുന്നു. ഈ തിരിച്ചറിവാകണം നമ്മുടെ പിതാക്കന്മാരെ രഹസ്യം എന്ന വിശേഷണം ത്രിത്വത്തെക്കുറിച്ച് ഉപയോഗിക്കുവാൻ പ്രേരിപ്പിച്ചത്. ദൈവത്തെക്കുറിച്ചുള്ള അറിവ് എന്നും മനുഷ്യനു രഹസ്യമായിരിക്കുന്നു.

ദൈവത്തെ നമുക്ക് അറിയാൻ കഴിയുമോ? കഴിയും എന്നാണ് പാശ്ചാത്യക്രൈസ്തവലോകം കരുതിയത്. എന്നാൽ ദൈവം, മനുഷ്യന്റെ അറിവിനും ചിന്തയ്ക്കും എല്ലാം അപ്പുറത്താണ് എന്നായിരുന്നു കിഴക്കൻ പിതാക്കന്മാരുടെ ഉറച്ച നിലപാട്. ദൈവത്തെക്കുറിച്ചുള്ള വിശ്വാസങ്ങളെ വസ്തുതകളുടെ രൂപത്തിലാണ് അഗസ്തീനോസും മറ്റു പാശ്ചാത്യപിതാക്കന്മാരും നമ്മുടെ മുന്നിൽ അവതരിപ്പിക്കുന്നത്. ദൈവത്തെക്കുറിച്ച് നമുക്കു വിശ്വാസങ്ങൾ മാത്രമേ ഉള്ളൂ എന്നും യാതൊരു വസ്തുതയും ദൈവത്തെക്കുറിച്ച് ലഭ്യമല്ല എന്നും പൗരസ്ത്യപിതാക്കന്മാർ നേരിയ സംശയത്തിനും ഇടയില്ലാത്തവിധത്തിൽ ഉറപ്പിച്ചു പറയുന്നു.

പഞ്ചേന്ദ്രിയങ്ങൾ വഴിയാണ് മനുഷ്യനു അറിവുകൾ ലഭിക്കുന്നത്. ഒരു നാളും കാണുകയോ കേൾക്കുകയോ മണക്കുകയോ രുചിക്കുകയോ സ്പർശിക്കുകയോ ചെയ്തിട്ടില്ലാത്ത ദൈവത്തെപ്പറ്റി മനുഷ്യനു എങ്ങനെ വസ്തുനിഷ്ഠമായ അറിവുണ്ടാകും? നമുക്ക് ദൈവത്തെക്കുറിച്ചുള്ളത് വിശ്വാസങ്ങൾ മാത്രമാണ്. ആ വിശ്വാസങ്ങൾ നമുക്കറിയാവുന്ന കാര്യങ്ങളുമായി ബന്ധപ്പെടുത്തി ആലങ്കാരികഭാഷ ഉപയോഗിച്ച് മാത്രമേ സംസാരിക്കാനാവൂ.

ദൈവത്തെക്കുറിച്ച് നാം പറയുന്ന കാര്യങ്ങളൊന്നും വസ്തുതകളല്ല. അവ ഒരു വിധത്തിലും നമുക്ക് തെളിയിക്കാനാവില്ല. വിശ്വാസങ്ങൾ ശരിയെന്നോ തെറ്റെന്നോ സത്യമെന്നോ അസത്യമെന്നോ തെളിയിക്കാനോ തെളിയിക്കാതിരിക്കാനോ ആവില്ല. ഗുണകരം, ദോഷകരം, നിരുപദ്രവകരം എന്നൊക്കെ വിശ്വാസങ്ങളെ തിരിക്കാനാവും. ഗുണകരമായ വിശ്വാസങ്ങളെ നമുക്ക് സ്വീകരിക്കുകയും പരിപാലിക്കുകയും ചെയ്യണം. ദോഷകരമായവയെ നാം ഉപേക്ഷിക്കണം. നിരുപദ്രവകരമായവയെ നമുക്ക് അവഗണിക്കാം.

ദൈവത്തെക്കുറിച്ചുള്ള ഒരു പ്രസ്താവന ദൈവമല്ലാത്തതിനെക്കുറിച്ചുള്ള ഒരു വിപരീത പ്രസ്താവനയായി വേണം മനസ്സിലാക്കുവാൻ. 'ആകാശത്തിലെത്ര നക്ഷത്രങ്ങളുണ്ട്' എന്ന ചോദ്യത്തിന്, 'അത് ദൈവത്തിനറിയാം' എന്ന മറുപടി സാധാരണയാണ്. എന്നാൽ വാസ്തവത്തിൽ ഇത് ദൈവത്തെക്കുറിച്ചല്ല. ദൈവമല്ലാത്തതിനെക്കുറിച്ചുള്ള ഒരു വിപരീത പ്രസ്താവനയാണ്. 'ആർക്കും അറിഞ്ഞുകൂടാ' എന്നേ ഉള്ളൂ ഇതിനർത്ഥം. 'ഈ സമുദ്രത്തിലെ വെള്ളമെല്ലാം കുടിച്ചു തീർക്കാൻ ആർക്ക് കഴിയും' എന്ന ചോദ്യത്തിന് 'അത് ദൈവത്തിനേ കഴിയൂ' എന്ന ഉത്തരം സർവ്വസാധാരണയാണ്. അതിന്റെ അർത്ഥം 'അതാർക്കും കഴിയില്ല' എന്നേ ഉള്ളൂ. 'ദൈവമേ നീ പരിശുദ്ധനാകുന്നു' എന്നു പതിവായി നാം ഏറ്റുപറയാറുണ്ട്. പരിശുദ്ധരായി അഥവാ കുറ്റമറ്റവരായി ആരും ഇല്ല എന്നേ അതിനർത്ഥമുള്ളു.

ദൈവം ത്രിത്വമാകുന്നു എന്നുള്ളത് ദൈവത്തെക്കുറിച്ചുള്ള നമ്മുടെ വിശ്വാസമാകുന്നു. ദൈവം അങ്ങനെയാണെന്നോ അല്ലെന്നോ തെളിയിക്കാനാവില്ല. സത്യമെന്നോ അസത്യമെന്നോ, ശരിയെന്നോ തെറ്റെന്നോ ആ വിശ്വാസത്തെക്കുറിച്ച് പറയാനാവില്ല. അത് നമ്മുടെ ചിന്താരീതിയും ഭാഷയും ഉപയോഗിച്ചുള്ള ഒരു ദൈവസങ്കൽപ്പമാണ്. ദൈവത്തെക്കുറിച്ചാണ് എന്ന് പ്രത്യക്ഷത്തിൽ തോന്നുന്ന ഈ സങ്കൽപ്പം വാസ്തവത്തിൽ ദൈവത്തെക്കുറിച്ചല്ല, ലോകത്തെക്കുറിച്ചാണ് എന്നു മനസ്സിലാക്കേണ്ടിവരും.

ആദിമനൂറ്റാണ്ടുകളിലെ പിതാക്കന്മാർ എങ്ങനെയാണ് ത്രിത്വത്തിന്റെ അർത്ഥം മനസ്സിലാക്കിയത് എന്നു കണ്ടെത്തുന്നത് എളുപ്പമല്ല. ഒരു വ്യക്തിയുടെ ദൈവസങ്കൽപ്പവും പൂർണ്ണമായും മറ്റൊരു വ്യക്തിയുടെ ദൈവസങ്കല്പത്തോടു സമാനമാവുകയില്ല. ഒരാളിന്റെ മനസ്സിന്റെ വികാസത്തിനും വളർച്ചയ്ക്കും അനുസരണമായി അയാളുടെ ദൈവസങ്കൽപ്പം മാറിക്കൊണ്ടിരിക്കുകയും ചെയ്യും. ഒരു പ്രത്യേക വ്യക്തിക്ക് ഒരു പ്രത്യേക സമയത്ത് ഉണ്ടായിരുന്ന ദൈവസങ്കൽപ്പം എങ്ങനെയായിരുന്നു എന്ന് അന്വേഷിക്കുന്നത് താരതമ്യേന എളുപ്പമാണ്. ഉദാഹരണത്തിന് 'മോശയുടെ ജീവിതം' എന്ന ഗ്രന്ഥത്തിൽ പ്രതിഫലിക്കുന്ന നിസ്സായിലെ ഗ്രിഗോറിയോസിന്റെ ദൈവസങ്കൽപ്പം എന്താണ് എന്ന ചോദ്യം ഉത്തരം തേടുവാൻ എളുപ്പമാണ്.

ഈ എഴുത്തുകാരൻ ഇത് എഴുതുന്ന സമയത്ത് ത്രിത്വരഹസ്യം മനസ്സിലാക്കുന്നത് എങ്ങനെയെന്ന് ചുരുക്കി പറയാം. ഇത് ക്രമേണ എന്റെ മനസ്സിൽ രൂപംകൊണ്ട ഒരു ധാരണയാണ്. ഭാവിയിലും ഈ ധാരണ മാറ്റമില്ലാതെ നിലകൊള്ളും എന്നു ഞാൻ കരുതുന്നില്ല. ഇത് ഏതെങ്കിലും ഒരു പ്രത്യേക സഭയുടെ ഔദ്യോഗിക വീക്ഷണമാണെന്ന് ഞാൻ അവകാശപ്പെടുന്നില്ല. എന്നാൽ കിഴക്കൻ ക്രൈസ്തവ പാരമ്പര്യത്തോടാണ് ഇതിന് സമാനതയും ബന്ധവും എന്നാണ് ഞാൻ മനസ്സിലാക്കുന്നത്.

ലോകത്തിന്റെ കാഴ്ചപ്പാടിൽ നിന്നുകൊണ്ട് ലോകവുമായുള്ള ദൈവത്തിന്റെ ബന്ധം വിവരിക്കുന്ന ഒരു സങ്കൽപ്പമായാണ് ത്രിത്വസങ്കൽപ്പത്തെ ഞാൻ മനസ്സിലാക്കുന്നത്. കാണപ്പെടുന്നതും യാഥാർത്ഥ്യവും തമ്മിലുള്ള വ്യത്യാസം കണക്കിലെടുക്കേണ്ടതുണ്ട്. ഉദാഹരണത്തിന് സൂര്യൻ ഭൂമിക്ക് ചുറ്റും കറങ്ങുന്നതായാണ് കാണപ്പെടുന്നത്. ഭൂമിയുടെ ഉപരിതലത്തിൽ നിന്നുകൊണ്ടുള്ള കാഴ്ചപ്പാടാണ് ഇത്. സൂര്യനിൽ നിന്നു നോക്കിയാൽ കാണുന്ന കാഴ്ച വ്യത്യസ്തമായിരിക്കും. അപ്പോൾ ഭൂമി സൂര്യന് ചുറ്റുമാണ് കറങ്ങുന്നതെന്ന് കാണാം.

അതുപോലെ ലോകത്തിനുള്ളിൽ നിന്നു നോക്കുമ്പോൾ ദൈവത്തെ ലോകത്തിന്റെ ഒരു ഭാഗമായാണ് നാം കാണുന്നത്. എന്നാൽ വാസ്തവം നേരേ തിരിച്ചാണെന്ന് നമ്മുടെ പിതാക്കന്മാർ പറയുന്നു. ദൈവം ലോകത്തിന്റെ ഭാഗമല്ല, മറിച്ച് ലോകം ദൈവത്തിനുള്ളിലാണ്. സ്ഥലകാലങ്ങളെ സൃഷ്ടിച്ചത് ദൈവമാകയാൽ ദൈവം സ്ഥലകാലങ്ങളുടെ പരിമിതിക്കുള്ളിലല്ല. ലോകമാകട്ടെ ആ പരിമിതികൾക്കുള്ളിലാണ്. അതുകൊണ്ട് ദൈവത്തിന്റെ കാഴ്ചപ്പാടിൽ ലോകം ദൈവത്തിനുള്ളിലാണ്.

സ്ഥലകാലങ്ങൾ ദൈവത്തെ ബാധിക്കുന്നില്ല. എന്നാൽ ലോകമാകട്ടെ സ്ഥലകാലങ്ങൾക്കനുസൃതമായി മാറിക്കൊണ്ടിരിക്കുന്നു. ഒരു മെഴുകു

തിരിയുടെ മുകളിലുള്ള തീനാളം പോലെയാണ് ലോകം എന്നു സങ്കൽപ്പിക്കാവുന്നതാണ്. തീനാളം മാറ്റമില്ലാത്തതായി കാണപ്പെടുന്നുണ്ടെങ്കിലും അത് എപ്പോഴും മാറിക്കൊണ്ടിരിക്കുന്നു എന്നതാണ് യാഥാർത്ഥ്യം. നിരന്തരം മാറിക്കൊണ്ടിരിക്കുന്ന ലോകം നിലനിൽക്കുന്നത് അതിന്റെ പിന്നിൽ മാറ്റമില്ലാത്ത ദൈവം നിലനിൽക്കുന്നതുകൊണ്ടാണെന്ന് നാം അനുമാനിക്കുന്നു.

ഓടിക്കൊണ്ടിരിക്കുന്ന ഒരു ഇലക്ട്രിക് ട്രെയിനിനെ സങ്കൽപ്പിക്കുക. അത് ഓടിക്കൊണ്ടിരിക്കണമെങ്കിൽ ഓടാതെ നിൽക്കുന്ന രണ്ടു കാര്യങ്ങളെങ്കിലും ഉണ്ടാവണം. ഒന്ന്, അതിനു ഓടാനുള്ള പാളം. രണ്ട്, അതിനു നിരന്തരം വൈദ്യുതോർജ്ജം നൽകുന്ന സംവിധാനം. അതുപോലെ ലോകം നിരന്തരം ഓടിക്കൊണ്ടിരിക്കുന്നത് മാറ്റമില്ലാത്ത പ്രകൃതിനിയമങ്ങളുടെ മേലാണ്. ലോകം ഓടിക്കൊണ്ടിരിക്കണമെങ്കിൽ അതിനു നിലയ്ക്കാത്ത ഊർജ്ജസ്രോതസ്സും ഉണ്ടായിരിക്കണം. നിയമങ്ങളും ഊർജ്ജവും മാറ്റമില്ലാതെ നിൽക്കുന്നതുകൊണ്ടാണ് ലോകം ഒരു തീനാളം പോലെ നിലനില്ക്കുന്നത്.

ഗ്രീക്കിൽ ലോഗോസ് എന്ന വാക്കുകൊണ്ട് അർത്ഥമാക്കിയിരുന്നത് ലോകം മുഴുവനും പിന്തുടരുന്ന നിയമങ്ങളുടെ ആകെത്തുകയെയാണ്. നമ്മുടെ ചില ശാസ്ത്രശാഖകളുടെ പേരുകൾ -logy യിൽ അവസാനിക്കുന്നത് അതുകൊണ്ടാണ്. Bios എന്നാൽ ജീവജാലങ്ങൾ. Biology എന്നാൽ logos of bios. അതായത് ജീവജാലങ്ങളുടെ നിലനിൽപ്പിന് ആധാരമായ നിയമങ്ങൾ എന്ന് അർത്ഥമാക്കാം. പഴയനിയമത്തിൽ അതിനെ വിളിച്ചിരുന്നത് ന്യായപ്രമാണം എന്നാണ്. മോശ നൽകിയ നിയമങ്ങൾ ഒരു മനുഷ്യസമൂഹത്തിന്റെ നിലനില്പിനു വേണ്ടി മാത്രമുള്ള നിയമങ്ങളായിരുന്നു. അതിനെ ന്യായപ്രമാണത്തിന്റെ ഒരു ഭാഗമായല്ലാതെ അത് മാത്രമാണ് ന്യായപ്രമാണം എന്ന് കരുതിക്കൂടാ. ആകാശവും ഭൂമിയും മാറിയാലും ന്യായപ്രമാണം മാറുകയില്ല എന്ന് പറഞ്ഞിരിക്കുന്നതിന്റെ അർത്ഥം ഇതാണ്. പിൽക്കാലത്ത് അത് ദൈവജ്ഞാനം (സോഫിയാ) എന്ന് വിളിക്കപ്പെട്ടു. യേശുതമ്പുരാൻ അതിനെ ദൈവേഷ്ടം എന്നു വിളിച്ചു.

ലോകത്തിന്റെ നിലനിൽപ്പിന് നിയമങ്ങൾ മാത്രം പോരാ, ഊർജ്ജവും വേണം. പ്രവാചകന്മാർ പ്രവചിച്ചിരുന്നത് ദൈവാത്മാവിന്റെ പ്രവർത്തനം മൂലമാണെന്ന് പഴയനിയമകാലത്ത് തിരിച്ചറിഞ്ഞിരുന്നു. പ്രവചനം മാത്രമല്ല, പലവിധ കഴിവുകൾ ദൈവാത്മാവ് നല്കുന്നതിനെപ്പറ്റി പൗലോസ് അപ്പോസ്തോലൻ എഴുതിയിട്ടുണ്ട്. എന്നാൽ ലോകത്തെത്തന്നെ സജീവമായി നിലനിർത്തുന്നത് ദൈവാത്മാവാകുന്നു എന്ന

തിരിച്ചറിവ് ഉണ്ടായതുകൊണ്ടാണ് സർവ്വത്തെയും ജീവിപ്പിക്കുന്ന കർത്താവ് എന്നു പരിശുദ്ധാത്മാവിനെ വിശ്വാസപ്രമാണത്തിൽ വിവരിച്ചിരിക്കുന്നത്. ഇവിടെ സകലരെയും എന്നായിരുന്നെങ്കിൽ അത് മനുഷ്യരെക്കുറിച്ച് മാത്രമാണെന്ന് കരുതാമായിരുന്നു. എന്നാൽ സകലത്തെയും എന്നു വച്ചാൽ നിലനിൽക്കുന്ന സകലത്തെയും എന്നർത്ഥമാക്കാം. സകലത്തെയും പൂർണ്ണമാക്കി തികയ്ക്കുന്ന ജീവനുള്ള പരിശുദ്ധാത്മാവ് എന്ന് വിശുദ്ധ കുർബാനയിൽ പറയുന്നുണ്ട്. പരിശുദ്ധാത്മാവ് ജീവന്റെ ഉറവിടമാണ്. ആ ജീവോർജമാണ് സകലത്തെയും ജീവിപ്പിക്കുന്നത്.

നമ്മുടെ ലോകത്തിന് ആധാരമായിരിക്കുന്ന നിയമങ്ങളും ഊർജ്ജങ്ങളും കണ്ടെത്താനും വിവരിക്കാനുമുള്ള നമ്മുടെ ശ്രമം ആണ് ശാസ്ത്രം. നമ്മുടെ ലോകത്തിന്റെയും ലോകത്തിന് ആധാരമായിരിക്കുന്ന നിയമങ്ങളുടെയും ലോകത്തെ നിലനിർത്തുന്ന ഊർജ്ജത്തിന്റെയും പ്രഭവകേന്ദ്രം നമുക്ക് അജ്ഞാതമായിരിക്കുന്നു.

ഈ അജ്ഞാതമായ പ്രഭവകേന്ദ്രത്തെയാവണം സഭാപിതാക്കന്മാർ പിതാവ് എന്നു വിളിച്ചത്. പിതാവിന്റെ സൃഷ്ടിയാണ് ലോകം. അനുക്ഷണം മാറിക്കൊണ്ടിരിക്കുന്ന ലോകത്തിന് പിന്നിൽ മാറ്റമില്ലാതെ നിൽക്കുന്ന ലോഗോസ് പിതാവിൽ നിന്നു ജനിച്ചതു എന്ന അർത്ഥത്തിൽ പുത്രൻ എന്ന നാമമാണ് സഭാപിതാക്കന്മാർ ഉപയോഗിച്ചത്. ലോകത്തെ നിലനിർത്തുന്ന നിലയ്ക്കാത്ത ജീവോർജത്തെ പരിശുദ്ധാത്മാവ് (holy spirit) എന്നു പിതാക്കന്മാർ വിളിച്ചു. പരിശുദ്ധാത്മാവ് പിതാവിൽ നിന്നു നിരന്തരം പുറപ്പെടുന്നു എന്ന് അവർ വ്യക്തമാക്കി. ദൈവത്തിന്റെ സത്തയും (ousia) ഊർജവും (energia) വ്യത്യസ്തമായി കാണണമെന്ന് പിതാക്കന്മാർ പഠിപ്പിച്ചു (ഈശ്വരൻ, മനുഷ്യൻ, പ്രപഞ്ചം, പേജ് 18-31).

'യേശു ആര്' എന്ന ചോദ്യത്തിന് എപ്പോഴും ഒരു ഉത്തരമായിരുന്നില്ല. യേശുതമ്പുരാന്റെ കാലത്തും അതിനുശേഷവും യേശുവിനെ ജനം കണ്ടത് അവർ കാത്തിരുന്ന മശിഹാ അഥവാ ക്രിസ്തു എന്ന നിലയിലാണ്. ദൈവപുത്രൻ എന്ന പദം അന്ന് ഉപയോഗിക്കപ്പെട്ടിരുന്നത് മശിഹാ എന്ന അർത്ഥത്തിലാണ്. മശിഹായായി ലോകത്തെ ഭരിക്കുവാൻ അവിടുന്ന് ആകാശമേഘങ്ങളിൽ വരുന്നത് അവർ കാത്തിരുന്നു. താമസിയാതെ അവരുടെ പ്രതീക്ഷ മങ്ങി. അപ്പോൾ യേശു ആര് എന്ന ചോദ്യത്തിന് അവർ മറ്റ് ഉത്തരങ്ങൾ തേടി. മരണത്തോളം ദൈവത്തെ അനുസരിച്ച രണ്ടാം ആദാം ആണ് യേശു എന്ന പൗലോസ് അപ്പോസ്തോലന്റെ വീക്ഷണം വളരെ സ്വീകാര്യമായി. ഒന്നാമാദം ദൈവനിയമങ്ങൾ ലംഘിച്ചെങ്കിൽ ഈ രണ്ടാമാദം ദൈവനിയമങ്ങൾ പരിപൂർണ്ണമായി അനുസരിച്ചു. ഈ ചിന്ത യോഹന്നാൻ ശ്ലീഹാ കുറേക്കൂടി ശക്തിയായി തന്റെ

സുവിശേഷത്തിൽ അവതരിപ്പിച്ചു. യേശു ദൈവേഷ്ടം അക്ഷരംപ്രതി പാലിച്ചതുകൊണ്ട് ദൈവേഷ്ടത്തിന്റെ അഥവാ ലോഗോസിന്റെ ഒരു മൂർത്തീഭാവമാണ് യേശു എന്ന് അദ്ദേഹം എഴുതി. ക്രമേണ ത്രിത്വത്തിൽ രണ്ടാമന്റെ മനുഷ്യാവതാരമാണ് യേശുതമ്പുരാൻ എന്ന വിശ്വാസം ജന ഹൃദയങ്ങളിൽ പ്രതിഷ്ഠ നേടി.

പിതാവിന്റെ സൃഷ്ടികളാണ് പുത്രനും പരിശുദ്ധാത്മാവും എന്ന അറി യോസിന്റെ ചിന്തയെ പിതാക്കന്മാർ നഖശിഖാന്തം എതിർത്തു. ‘പിതാ വിനു പുത്രൻ മൂലം പരിശുദ്ധാത്മാവിനാൽ സ്തുതി’ എന്നായിരുന്നു അറിയോസിന്റെ ത്രിത്വസ്തുതി. ഇതിൽ സ്തുതി പിതാവിനു മാത്രമാണ്. പുത്രനും പരിശുദ്ധാത്മാവും സൃഷ്ടികളാകയാൽ സ്തുതി അർഹിക്കു ന്നില്ല. ഇതിൽ നിന്നു വ്യത്യസ്തമായി ‘പിതാവിനും പുത്രനും പരിശു ദ്ധാത്മാവിനും സ്തുതി’ എന്നതാണ് ശരിയായ സ്തുതി (orthodox) എന്ന് പിതാക്കന്മാർ പഠിപ്പിച്ചു. ലോകം മാത്രമാണ് പിതാവിന്റെ സൃഷ്ടി. ലോകത്തെ നിലനിർത്തുന്ന ലോഗോസും പരിശുദ്ധാത്മാവും സൃഷ്ടി യുടെ ഭാഗമല്ല. ലോഗോസും പരിശുദ്ധാത്മാവും ലോകത്തെപ്പോലെ കാല പരിമിതിക്കുള്ളിലല്ല. പിതാവിനെപ്പോലെ മാറ്റമില്ലാതെ നിലനിൽക്കുന്നു. ലോഗോസ് സർവലോകങ്ങൾക്കും മുമ്പേ പിതാവിൽ നിന്ന് ജനിച്ചവനാണ് എന്നും സകലത്തെയും ജീവിപ്പിക്കുന്ന പരിശുദ്ധാത്മാവ് പിതാവിൽ നിന്ന് പുറപ്പെടുന്നവനാണ് എന്നും നിഖ്യാവിശ്വാസപ്രമാണത്തിൽ രേഖപ്പെടു ത്തുകയുണ്ടായി.

കിഴക്കൻ ക്രൈസ്തവലോകത്ത് വികസിച്ചുവന്ന ഈ ത്രിത്വസങ്കൽപ്പം പടിഞ്ഞാറൻ ലത്തീൻ ലോകത്തുള്ളവർക്ക് ഭാഷാവ്യത്യാസം മൂലം വേണ്ടവണ്ണം മനസ്സിലാക്കുവാൻ കഴിയാതെ പോയി. അവർ വളരെ ആക്ഷ രികമായാണ് ഈ സങ്കൽപ്പത്തെ മനസ്സിലാക്കിയത്. പിതാവും പുത്രനും മനുഷ്യരെപ്പോലെ രണ്ടു പ്രത്യേക വ്യക്തികളാണെന്നും അവരെ തമ്മിൽ ബന്ധിപ്പിക്കുന്ന സ്നേഹച്ചരടാണ് പരിശുദ്ധാത്മാവ് എന്നും അവർ മന സ്സിലാക്കി. അതിന്റെ ഫലമായി പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്ര നിൽ നിന്നും പുറപ്പെടുന്നു എന്ന് അവർ ചിന്തിച്ചു. രണ്ടു പേർക്കും അങ്ങോട്ടുമിങ്ങോട്ടും സ്നേഹം വേണമല്ലോ. അങ്ങനെ നിഖ്യാവിശ്വാസ പ്രമാണത്തിൽ അവർ ഈ ഭേദഗതി വരുത്തി പരിശുദ്ധാത്മാവിനെക്കു റിച്ച് “പിതാവിൽ നിന്നു പുറപ്പെട്ട്” എന്നു പറഞ്ഞിരിക്കുന്നതിന് പകരം “പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെട്ട്” എന്ന് അവർ മാറ്റിയെ ഴുതി.

വചനം ജഡമായി എന്ന് യോഹന്നാൻ ശ്ലീഹാ എഴുതിയത് പടിഞ്ഞാ റൻ ക്രൈസ്തവലോകം മനസ്സിലാക്കിയത് ആക്ഷരികമായാണ്. അതാ

യത് പരലോകത്ത് വസിക്കുന്ന പുത്രനാംദൈവം എന്ന ശരീരമില്ലാത്ത ആത്മജീവി ഇഹലോകത്ത് ഒരു മനുഷ്യനായി ശരീരത്തോടെ ജീവിച്ചു. എന്നാൽ കിഴക്കൻ പിതാക്കന്മാർ യോഹന്നാൻ ശ്ലീഹാ ഉദ്ദേശിച്ചതു പോലെ തന്നെ ആലങ്കാരികമായാണ് അത് മനസ്സിലാക്കിയത്. ലോഗോസ് മനുഷ്യന്റെ ഇന്ദ്രിയങ്ങൾക്കൊ ബുദ്ധിശക്തിക്കോ വിഷയമാകുകയില്ല. അങ്ങനെ മനുഷ്യന്റെ ഇന്ദ്രിയങ്ങൾക്ക് ഗോചരമല്ലാത്ത ലോഗോസ് ഇന്ദ്രിയങ്ങൾക്ക് ഗോചരമായ രൂപമെടുത്ത് നമ്മുടെയിടയിൽ നമ്മെപ്പോലെ ജീവിച്ചു. ദൈവനിയമങ്ങളുടെ അവതാരമോ ഈ മനുഷ്യൻ എന്നു കാണുന്നവർക്ക് തോന്നത്തക്കവിധത്തിൽ യേശുതമ്പുരാൻ ദൈവനിയമങ്ങൾ സമ്പൂർണമായി പാലിച്ചു.

അലങ്കാരപ്രയോഗങ്ങൾ ധാരാളം ഉപയോഗിച്ചിട്ടുള്ള ഒരു പുസ്തകമാണ് യോഹന്നാന്റെ സുവിശേഷം. എന്നാൽ അവയെ അലങ്കാരപ്രയോഗങ്ങളായി കാണാതെ ആക്ഷരികമായി മനസ്സിലാക്കുന്ന പ്രവണതയെ അതിന്റെ ഗ്രന്ഥകർത്താവ് പരിഹസിക്കുകയും വിമർശിക്കുകയും ചെയ്യുന്നുണ്ട്. നിക്കോദിമോസിനെപ്പോലുള്ള പണ്ഡിതന്മാർ പോലും അക്കാര്യത്തിൽ തെറ്റുകാരാണെന്ന് അതിൽ പറയുന്നു. അലങ്കാരപ്രയോഗങ്ങളെ അങ്ങനെ തന്നെ മനസ്സിലാക്കാനുള്ള വിവേകം മനുഷ്യർക്കുണ്ടായിരുന്നെങ്കിൽ ക്രിസ്തുമതത്തിന്റെ ചരിത്രം മറ്റൊന്നാകുമായിരുന്നു. ഒരു പക്ഷേ ലോകചരിത്രവും.

വാക്കുകളും അവ പ്രതിനിധാനം ചെയ്യുന്ന അർത്ഥങ്ങളും തമ്മിലുള്ള ബന്ധമെന്താണ്? വാക്കുകൾക്ക് എപ്പോഴും ഒരേ അർത്ഥമല്ല ഉള്ളത്. ഒരു പുതിയ ആശയം വിനിമയം ചെയ്യേണ്ടി വരുമ്പോൾ പലപ്പോഴും പുതിയ വാക്ക് സൃഷ്ടിക്കുന്നതിന് പകരം നിലവിലുള്ള ഒരു വാക്കെടുത്ത് പുതിയ അർത്ഥത്തിൽ ഉപയോഗിക്കുകയാവും ചെയ്യുക. ഉദാഹരണത്തിന് നമ്മുടെ കാലഘട്ടത്തിൽ കമ്പ്യൂട്ടറും ഇന്റർനെറ്റും ഒക്കെ പുതുതായി വന്നപ്പോൾ, നിലവിലുള്ള പദങ്ങൾ തന്നെയാണ് പുതിയ അർത്ഥങ്ങളിൽ ഉപയോഗിച്ചത്. ഉദാഹരണത്തിന് മൗസ് എന്ന വാക്കിന് എലി എന്ന് മാത്രമായിരുന്നു അർത്ഥം. ഒരു ജീവിയെക്കുറിക്കാൻ ഉപയോഗിച്ചിരുന്ന ആ പദം ജീവനില്ലാത്ത ഒരു computer device-നെ കുറിക്കുവാൻ ഉപയോഗിച്ചു തുടങ്ങി. നമുക്ക് computer നെ സംബന്ധിച്ച അറിവ് പോലെയായിരുന്നു ക്രിസ്താബ്ദം നാലാം നൂറ്റാണ്ടിൽ ദൈവത്തെക്കുറിച്ചുള്ള അറിവ്. Theology അക്കാലത്ത് രൂപംകൊണ്ട ഒരു പുതിയ വിജ്ഞാനശാഖയായിരുന്നു. പുതിയ വാക്കുകൾ ഉണ്ടാക്കുന്നതിന് പകരം നിലവിലുള്ള വാക്കുകൾ തന്നെയാണ് പുതിയ ആശയങ്ങൾ വിനിമയം ചെയ്യുന്നതിന് അന്നത്തെ Theologians ഉപയോഗിച്ചത്. പിതാവ്, പുത്രൻ തുടങ്ങിയ അനുദിനജീവിതത്തിൽ ഉപയോഗിച്ചിരുന്ന സാധാരണ പദങ്ങളെ പുതിയ ആശ

യങ്ങൾ വിനിമയം ചെയ്യുവാൻ അവർ ഉപയോഗിച്ചു. മൗസ് എന്ന പദത്തിനു ഒരു പുതിയ അർത്ഥം നമ്മുടെ കാലത്ത് നിലവിൽ വന്നതുപോലെ പിതാവ്, പുത്രൻ തുടങ്ങിയ വാക്കുകൾക്ക് പുതിയ അർത്ഥങ്ങൾ Theologians നൽകി. പഴയ mouse (എലി) -ന് പുതിയ mouse മായി പറയത്തക്ക ബന്ധമൊന്നുമില്ലാത്തതുപോലെ Theology-യിലെ പിതാവിന് സാധാരണഭാഷയിലെ പിതാവുമായി പറയത്തക്ക ബന്ധമൊന്നുമില്ല. വാക്കുകളും അവയുടെ അർത്ഥവും തമ്മിലുള്ള ഈ ബന്ധത്തെപ്പറ്റി അറിയോസിന് അറിഞ്ഞുകൂടായിരുന്നു. അതുകൊണ്ടാണ് പുത്രൻ ഉണ്ടായത് പിതാവിനു ശേഷമാണ് എന്ന് അദ്ദേഹം വാദിച്ചത്. പാശ്ചാത്യ ക്രൈസ്തവലോകത്തിലുള്ളവർക്കും ഇക്കാര്യം മനസ്സിലായില്ല. അതുകൊണ്ടാണ് പിതാവും പുത്രനും മനുഷ്യരെപ്പോലെയുള്ള രണ്ടു വ്യക്തികളാണെന്നും പരിശുദ്ധാത്മാവ് അവരെ ബന്ധിപ്പിക്കുന്ന സ്നേഹച്ചരടാണെന്നും അവർ വ്യാഖ്യാനിച്ചത്. വാക്കുകളും അവയുടെ അർത്ഥങ്ങളും തമ്മിലുള്ള ബന്ധത്തെപ്പറ്റി പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ (Cosmic Man, p. 29) വിശദമാക്കിയിട്ടുണ്ട്.

പൗരസ്ത്യ സഭാപിതാക്കന്മാരുടെ ത്രിത്വസങ്കല്പം കവി പാടുന്നതുപോലെ അതീവ സംപൂജ്യമാണ്. അത് ആലങ്കാരികഭാഷ ഉപയോഗിച്ച് പ്രകടിപ്പിച്ചിരുന്ന ഒരു മഹാ ലോകസങ്കല്പമാണ്. ഇന്നത്തെ വികസിച്ച ശാസ്ത്രജ്ഞാനത്തിന്റെ വെളിച്ചത്തിൽ ത്രിത്വസങ്കല്പത്തെ കൂടുതൽ ആഴത്തിലും പരപ്പിലും മനസ്സിലാക്കുവാനും വ്യാഖ്യാനിക്കുവാനും ഇടയാകുമെന്നും അതിന്റെ അടിസ്ഥാനത്തിൽ ഉറപ്പുള്ള ഒരു മനുഷ്യസംസ്കാരം പടുത്തുയർത്തപ്പെടുമെന്നും നമുക്ക് ആശിക്കാം.

അതീവസംപൂജ്യം എന്ന് പിതാക്കന്മാർ വിളിച്ചിരുന്ന ത്രിത്വരഹസ്യത്തെ മനസ്സിലാക്കാനുള്ള ഒരു എളിയ ശ്രമമാണ് ഈ എഴുത്തുകാരൻ ചെയ്യുന്നത്. എന്നാൽ എന്റെ ഈ ചിന്ത മറ്റാരും അതുപോലെ സ്വീകരിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നില്ല. ഇത് മാതൃകയായി കണ്ട് മറ്റുള്ളവരും സ്വതന്ത്രമായി ചിന്തിക്കുവാൻ ധൈര്യപ്പെടണം എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്. കുറേയേറെപ്പേർ ചിന്തിക്കുവാൻ ധൈര്യപ്പെടുമ്പോൾ നമ്മുടെയിടയിൽ നാലാം നൂറ്റാണ്ടിലെന്നപോലെ ഒരു ശക്തമായ ദൈവസങ്കൽപ്പവും ലോകസങ്കൽപ്പവും ഉരുത്തിരിയാൻ ഇടയായിത്തീരും. ഇത് ചിന്തിക്കുവാനുള്ള ഒരു ക്ഷണമാണ്. വരൂ നമുക്ക് നമ്മുടെ തലകൾ ചേർത്തുവച്ച് ചിന്തിക്കാം.

# 16

# സ്വർഗ്ഗമഹാരാജ്യം

യേശുതമ്പുരാൻ തന്റെ ശിഷ്യരെ പഠിപ്പിച്ച അർത്ഥവത്തായ പ്രാർത്ഥനയാണ് കർത്തൃപ്രാർത്ഥന എന്ന് അറിയപ്പെടുന്നത്. ഇത് ഇന്നും ലോകമെങ്ങുമുള്ള ക്രൈസ്തവർ പതിവായി ചൊല്ലുന്നുണ്ട്. ഈ പ്രാർത്ഥനയുടെ അർത്ഥം വേണ്ടവണ്ണം ഗ്രഹിക്കാനുള്ള ഒരു ശ്രമമാണ് ഇവിടെ നാം നടത്തുന്നത്. ഈ പ്രാർത്ഥന രൂപമെടുത്ത അന്നത്തെ ജീവിത സാഹചര്യത്തിൽ ആ പ്രാർത്ഥനയുടെ അർത്ഥമെന്തെന്ന് അറിയണം. എന്നിട്ട് വേണം ഇന്നത്തെ ജീവിത സാഹചര്യത്തിൽ അതിന്റെ അർത്ഥവും പ്രസക്തിയും മനസ്സിലാക്കുവാൻ.

**അന്നത്തെ ലോകം**

വേദനയും കഷ്ടതയും നിറഞ്ഞ ഒരു ലോകത്തിലാണ് യേശുതമ്പുരാൻ ജീവിച്ചിരുന്നത്. വിദേശ ആധിപത്യത്തിലായിരുന്നു അന്ന് യഹൂദർ. സ്വന്തം നാട്ടിൽ അവർ അടിമകളായി കഴിഞ്ഞു. മനുഷ്യാവകാശങ്ങൾ അവർക്ക് നിഷേധിക്കപ്പെട്ടു. സ്വതന്ത്രമായി ആരാധിക്കാൻ പോലും അവർക്ക് സാധിക്കാതെയായി. അവരുടെ മഹാപുരോഹിതന്മാരെ നിയമിക്കുന്നത് വിദേശികളായിരുന്നു. ദേശഭക്തരായ ആളുകളെ ഭീകരവാദികളായി ചിത്രീകരിച്ചു ഒറ്റപ്പെടുത്തുകയും ഉന്മൂലനം ചെയ്യുകയും ചെയ്തു. ഗവർണറായിരുന്ന പീലാത്തോസ് കണ്ണിൽചോരയില്ലാതെ ചില ഗലീലക്കാരുടെ രക്തം അവരുടെ യാഗവസ്തുവിനോടു ചേർത്തു എന്നു നാം വായിക്കുന്നുണ്ട് (ലൂക്കോസ് 13:1). ഒരു മതകർമ്മം ചെയ്തുകൊണ്ടിരുന്ന ഒരു കൂട്ടം ആളുകളെയാണ് ആ വിദേശ ഭരണാധിപൻ നിഷ്കരുണം വധിച്ചത്. ഏതു നിമിഷവും ഒരു ലഹള പൊട്ടിപ്പുറപ്പെടാം എന്ന ഭയത്തിലായിരുന്നു എപ്പോഴും ഭരണകൂടം (മത്തായി 26:5). ജനങ്ങളുടെ ഇടയിൽ എപ്പോഴും ഭരണകൂടത്തിന്റെ ചാരന്മാരുണ്ടായിരുന്നു. യേശുതമ്പുരാൻ പലപ്പോഴും കാര്യങ്ങൾ തെളിച്ചുപറയാതെ ആലങ്കാരിക ഭാഷ ഉപയോഗിച്ചതിന്റെ ഒരു കാരണം അതായിരുന്നിരിക്കണം. യേശു തന്റെ ശിഷ്യന്മാരെ തന്റെ സന്ദേശവുമായി ദൂരദേശങ്ങളിലേക്ക് പറഞ്ഞയയ്ക്കുമ്പോൾ ഒരു മുന്നറിയിപ്പ് കൊടുക്കുന്നുണ്ട് — ഏത് സമയത്തും അവർ അറസ്റ്റ് ചെയ്യപ്പെടാം, വധിക്കപ്പെടാം (മത്തായി 10:17–30).

രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ അഭാവത്തിൽ നാടിന്റെ സാമ്പത്തിക സ്ഥിതി വളരെ പരിതാപകരമായി തീർന്നു. പണക്കാരും പാവപ്പെട്ടവരും തമ്മിലുള്ള വിടവ് നാൾക്കുനാൾ വർധിച്ചുവന്നു. ചില ആളുകൾ യേശു

വിന്റെ ഉപമയിലെ ധനവാനെപ്പോലെ പട്ടുവസ്ത്രം ധരിച്ചു സമൃദ്ധിയിൽ ജീവിച്ചപ്പോൾ മറ്റു ചിലർ ലാസറിനെപ്പോലെ അവരുടെ മേശയിൽ നിന്നു വീഴുന്ന അപ്പക്കഷ്ണങ്ങൾ കൊണ്ട് ജീവിച്ചു. കടം കൊടുത്തു തീർക്കാനാവാതെ ഒരു മനുഷ്യൻ തന്റെ ഭാര്യയോടും കുട്ടികളോടുമൊപ്പം അടിമകളായി സ്വയം വിൽക്കുന്ന കഥ നാം വായിക്കുന്നു (മത്തായി 18:23–34). ദൈവത്തെ ഭയവും മനുഷ്യനെ ശങ്കയും ഇല്ലാതിരുന്ന അക്കാലത്തെ ജഡ്ജിമാർ അനീതി നിറഞ്ഞ വ്യവസ്ഥിതിയെ വെള്ളമൊഴിച്ചു വളർത്തി (ലൂക്കോസ് 18:2). കള്ളന്മാരും കൊള്ളക്കാരും ആ നാട്ടിൽ വിളയാടിയിരുന്നു എന്ന് നല്ല ശമര്യാക്കാരന്റെ കഥയിൽ നിന്നു നമുക്ക് അനുമാനിക്കാം. കള്ളന്മാർ തുരന്നു മോഷ്ടിക്കുന്ന ഈ ലോകത്തിൽ നിക്ഷേപം സ്വരൂപിക്കുന്നതിനെതിരെ യേശുതമ്പുരാൻ ഉപദേശിക്കുന്നുണ്ട് (മത്തായി 6:29).

രാഷ്ട്രീയ പീഡനവും സാമ്പത്തികാധഃപതനവും കാരണം പട്ടിണിയും പകർച്ചവ്യാധികളും മനോരോഗങ്ങളും മനുഷ്യരെ അമ്മാനമാടി. ഒരു കുളത്തിലെ വെള്ളം ഇളകുന്നതു കാത്ത് അതിന്റെ കരയിൽ ഒട്ടേറെ രോഗികൾ കിടന്നിരുന്നതായി നാം വായിക്കുന്നു (യോഹ. 5:2). ശവക്കല്ലറകൾക്കുള്ളിൽ പാർത്തിരുന്ന മനോരോഗികളെപ്പറ്റിയും (ഭൂതബാധിതർ) നാം വായിക്കുന്നു (മർക്കോസ് 5:2). എത്രയോ ആശയറ്റ ജീവിതങ്ങൾ.

ഒരു ഇടയൻ ആടുകളെ പുൽപ്പുറങ്ങളിലേക്ക് നയിക്കുന്നതുപോലെ ഈ ജനത്തെ അവരുടെ പരിതാപകരമായ അവസ്ഥയിൽ നിന്നു രക്ഷിച്ചു നയിക്കുവാൻ ചുമതലപ്പെട്ട മതനേതൃത്വം അതിനു തയ്യാറായില്ല. അന്ധരായിപ്പോയതുകൊണ്ട് അവർക്ക് അതിനു കഴിഞ്ഞില്ല എന്നതാണു സത്യം. അന്ധരെ ഒരന്ധൻ എങ്ങനെ വഴികാട്ടും? വഴി കാണിച്ചു കൊടുക്കാം എന്ന് അവകാശപ്പെട്ടുകൊണ്ട് അവരെ സമീപിച്ച പലരും ഇടയവേഷത്തിലുള്ള ചെന്നായ്ക്കളായിരുന്നു എന്ന് തിരിച്ചറിയാൻ പലപ്പോഴും വൈകിപ്പോയി.

ആശയറ്റ ഈ ജനതയുടെ നടുവിൽ നിന്നു ഏകസ്വരത്തിൽ ഒരു പ്രാർത്ഥന സ്വർഗ്ഗത്തേക്കുയർന്നു. "ദൈവമേ ഞങ്ങളെ രക്ഷിക്കണമേ!" (ഹോശാനാ). ഈ പ്രാർത്ഥനയുടെ വികസിതരൂപമാണ് യേശുതമ്പുരാൻ പഠിപ്പിച്ച കർത്തൃപ്രാർത്ഥന.

## അന്നത്തെ ലോകവീക്ഷണം

അന്നത്തെ ലോകവീക്ഷണത്തിന്റെ ഒരു നല്ല ചിത്രം ഈ പ്രാർത്ഥനയിൽ കാണാം. അത് ഒരു ശാസ്ത്രീയ ലോകവീക്ഷണമായിരുന്നില്ല, മറിച്ച് ഒരു കാവ്യലോകവീക്ഷണമായിരുന്നു. ലോകവീക്ഷണം എന്ന പദം

സാധാരണ ഉപയോഗിക്കുന്നത് ശാസ്ത്രീയവീക്ഷണത്തെ ഉദ്ദേശിച്ചാണ്. ഭൗമകേന്ദ്രലോകവീക്ഷണം, സൗരകേന്ദ്രലോകവീക്ഷണം ഇവയൊക്കെ അത്തരം ശാസ്ത്രീയ ലോകവീക്ഷണങ്ങളാണ്. ഒരു ശാസ്ത്രജ്ഞന്റെ കാഴ്ചപ്പാടിൽകൂടെ കാണുന്നതാണ് ശാസ്ത്രീയലോകവീക്ഷണം. പഞ്ചേന്ദ്രിയങ്ങൾകൊണ്ട് അറിയാവുന്നതും യുക്തിചിന്തകൊണ്ട് ഗ്രഹിക്കാവുന്നതും എന്ന നിലയിൽ പരിമിതമാണ് ശാസ്ത്രീയലോകവീക്ഷണം. എന്നാൽ ഈ പരിമിതികളില്ലാതെ ലോകത്തെ സമ്പൂർണ്ണമായി കാണാനുള്ള ഒരു ശ്രമമാണ് കാവ്യലോകവീക്ഷണം. കാണപ്പെടുന്ന ലോകത്തോടൊപ്പം കാണപ്പെടാത്ത ലോകത്തെ കൂടി സങ്കൽപ്പിച്ചു കവി സമ്പൂർണ്ണലോകത്തെ നമ്മുടെ മുമ്പിൽ വരച്ചു കാട്ടുന്നു.

യേശുതമ്പുരാന്റെ കാലത്ത് കവി ലോകത്തെ കണ്ടിരുന്നത് വളരെ വലിയ ഒരു ഇരുനില കെട്ടിടമായാണ്. താഴത്തെ നില ഭൂമി, മുകളിലത്തെ നില സ്വർഗ്ഗം. മുറികളിൽ നിന്നു താഴേക്കു മാലാഖമാർ ഇറങ്ങിവരാറുണ്ട്. തുറന്ന ഒരു ചെറുവാതിലിലൂടെ സ്വർഗ്ഗത്തിൽ നടക്കുന്നത് ചിലപ്പോൾ ചില ഭൂവാസികൾക്ക് കാണാനാവും. ഭൂമിയുമായി താരതമ്യപ്പെടുത്തുമ്പോൾ സ്വർഗ്ഗത്തെ കണ്ടിരുന്നത് ഒരു ആദർശലോകമായാണ്. അത് സന്തോഷവും സ്നേഹവും സമാധാനവും നിറഞ്ഞ ഒരു നാടാണ്. ദൈവം സ്വർഗ്ഗത്തിലാണ്; ഭൂമിയിലല്ല. സ്വർഗ്ഗത്തെ ഭരിക്കുന്ന രാജാവാണ് ദൈവം. ദൈവത്തിന്റെ ഇഷ്ടം സ്വർഗ്ഗത്തിൽ മാത്രമേ നടക്കുന്നുള്ളു. ഭൂമിയിൽ നടക്കുന്നില്ല. ഭൂമിയെ ഭരിക്കുന്നത് ദുഷ്ടൻ (സാത്താൻ) ആണ്. സ്വർഗ്ഗത്തിലെ രാജാവിന്റെ മക്കൾ താമസിക്കുന്നത് ഭൂമിയിലാണ്. അവർ പിതാവിന്റെ പേർക്ക് അയക്കുന്ന ഒരു സന്ദേശമാണ് ഈ പ്രാർത്ഥന. ദുഷ്ടനെ ഭൂമിയുടെ ഭരണത്തിൽ നിന്നു നീക്കി പകരം ദൈവം തന്നെ ഭൂമിയെ നേരിട്ടു ഭരിക്കണം എന്നൊരു നിവേദനമാണ് കർത്തൃപ്രാർത്ഥന.

ഭൂമിയെ ഭരിക്കാനുള്ള അധികാരം സാത്താന് ലഭിച്ചതു ദൈവത്തിൽ നിന്നു തന്നെയാണ്. അന്ന് സാത്താൻ ഒരു നല്ല മാലാഖയായിരുന്നു. അധികാരം ലഭിച്ചു കഴിഞ്ഞപ്പോൾ ദൈവത്തോട് മറുതലിച്ച്, ആ നല്ല മാലാഖ സാത്താനായി മാറി. ലോകത്തിലെ എല്ലാ പ്രശ്നങ്ങൾക്കും കാരണം സാത്താന്റെ ദുർഭരണം തന്നെ എന്നു വിശ്വസിക്കപ്പെട്ടു. സാത്താൻ എന്ന വാക്കിന് മൂലഭാഷയിൽ മറുതലിക്കുന്ന ആൾ (rebel) എന്നർത്ഥം.

'ദൈവമേ അങ്ങയുടെ ഭരണം ഭൂമിയിൽ വരേണമേ' എന്ന കരളലിയിക്കുന്ന പ്രാർത്ഥന എല്ലാ കണ്ഠങ്ങളിൽ നിന്നും ഉയർന്നു. സാത്താനെ നീക്കി പകരം ദൈവം മറ്റൊരാളെ ആ സ്ഥാനത്ത് നിയമിക്കുമെന്ന് അവർ ആശിച്ചു. ദൈവം നിയമിക്കുന്ന പുതിയ രാജാവിനെ സൂചിപ്പിക്കുന്നതിന് നിയമിതൻ അഥവാ അഭിഷിക്തൻ എന്ന പദമാണ് അവർ ഉപയോഗിച്ചത്.

സുഗന്ധതൈലം തലയിൽ അഭിഷേകം ചെയ്താണ് രാജാക്കന്മാരെ നിയമിച്ചിരുന്നത്. എബ്രായ ഭാഷയിൽ മശിഹാ എന്നും ഗ്രീക്കിൽ ക്രിസ്തു എന്നും ആയിരുന്നു ആ പദം. മശിഹാ രാജത്വം പ്രാപിച്ചാലുടൻ തന്നെ സാത്താനെയും അവന്റെ സൈന്യത്തെയും, അവനെ അനുകൂലിച്ച മനുഷ്യരെയും ഒരുമിച്ചു കൂട്ടി തീച്ചൂളയിലേക്ക് തള്ളി ഉന്മൂലനാശം വരുത്തും എന്ന് അവർ ആശിച്ചു.

അവരുടെ ഇടയിൽ ജീവിച്ചിരുന്ന യേശു തന്നെയാണ് അവർ പ്രതീക്ഷിച്ചുകൊണ്ടിരുന്ന മശിഹാ എന്ന് അവരുടെ കൂട്ടത്തിൽ ചിലർ വിശ്വസിച്ചു. ഈ വീക്ഷണത്തിന്റെ അടിസ്ഥാനത്തിലാണ് യേശുതമ്പുരാന്റെ കഥ സുവിശേഷങ്ങളിൽ പറഞ്ഞിരിക്കുന്നത്. യോഹന്നാനിൽ നിന്നു മാമോദീസാ സ്വീകരിച്ചു കഴിഞ്ഞപ്പോൾ സ്വർഗം തുറന്നിരിക്കുന്നത് യേശുതമ്പുരാൻ കണ്ടു. 'നീ എന്റെ പ്രിയപുത്രൻ' (മശിഹാ) എന്നു സ്വർഗ്ഗത്തിൽ നിന്നു ദൈവം വിളിച്ച് പറയുന്നതു കേട്ടു. മാത്രവുമല്ല, ദൈവാത്മാവിന്റെ പ്രതീകമായ ഒരു പ്രാവ് പറന്നു തന്റെ മേൽ വരുന്നതും യേശു കണ്ടു. അത് മശിഹായുടെ നിയമനമായിരുന്നു. നിയമനം സ്വീകരിച്ചുകൊണ്ട് യേശുതമ്പുരാൻ നേരേ പോയത് മരുഭൂമിയിലേക്കാണ് – നിലവിലുള്ള ഭരണാധികാരിയെ നേരിടുവാൻ. താൻ മശിഹായാകുന്നു എന്ന യേശുവിന്റെ ബോധ്യത്തെ സാത്താൻ ചിരിച്ചു തള്ളി. നീ മശിഹാ എങ്കിൽ ഈ കല്ലുകൾ അപ്പമാക്കൂ, ദൈവാലയത്തിന്റെ മുകളിൽ നിന്നു താഴേക്കു ചാടൂ എന്നൊക്കെ സാത്താൻ പരിഹസിച്ചു പറഞ്ഞു. യേശു കുലുങ്ങുന്നില്ല എന്നു കണ്ടപ്പോൾ താൻ ഭരിക്കുന്ന ഭൂപ്രദേശങ്ങൾ യേശുവിനെ കാണിച്ചശേഷം തന്റെ ഒരു സഹായി എന്ന നിലയിൽ ഇവയെ ഭരിക്കുവാൻ യേശുവിനെ സാത്താൻ ക്ഷണിച്ചു.

സാത്താന്റെ പ്രലോഭനങ്ങൾക്ക് വഴിപ്പെടാതെ യേശു ജനങ്ങളുടെ നടുവിലേക്കു പോയി. സാത്താൻ നിഷ്കാസിതനായി തീർന്നിരിക്കുന്നു എന്നും ദൈവത്തിന്റെ ഭരണം വന്നിരിക്കുന്നു എന്നും ഉള്ള സദ്വാർത്ത യേശുതമ്പുരാൻ പ്രഘോഷിച്ചു. എങ്കിലും മനുഷ്യർ അവരുടെ വ്യക്തിജീവിതത്തിലും സമൂഹജീവിതത്തിലും സാത്താനെ തിരസ്ക്കരിക്കുകയും മശിഹായെ സ്വീകരിക്കുകയും ചെയ്താലേ ദൈവത്തിന്റെ ഭരണം അവരുടെ ജീവിതത്തിൽ ഒരു യാഥാർത്ഥ്യമായി തീരുകയുള്ളൂ എന്നു യേശുതമ്പുരാൻ അവരെ ഓർമ്മിപ്പിച്ചു.

**ഇന്നത്തെ ലോകം**

അന്നത്തെ ലോകത്തിൽ നിന്നു വളരെയൊന്നും വ്യത്യസ്തമല്ല ഇന്നത്തെ ലോകം. നമ്മുടേതും വേദനിക്കുന്ന ഒരു ലോകമാണ്. ദുഷ്ടത ഇന്നത്തെ ലോകത്തിലും കൊടികുത്തി വാഴുന്നു. ബന്ധങ്ങളെല്ലാം ശിഥി

ലമാകുന്നു. ക്ഷമിക്കാനോ ക്ഷമ ചോദിക്കാനോ ആരും തയ്യാറല്ല. ശിഥിലബന്ധങ്ങൾ അനീതിയെയും പട്ടിണിയെയും ഊട്ടി വളർത്തുന്നു. ചിലർ ആവശ്യത്തിലധികം കൂട്ടിവയ്ക്കുമ്പോൾ മറ്റ് ചിലർക്ക് വിശപ്പടക്കാൻ പോലും ഇല്ലാതാകുന്നു. ലോകത്തെ ഒരു കുടുംബമായി കാണാൻ കഴിയാതെ പോകുന്നതുകൊണ്ട് ദേശീയത, വർഗം, നിറം, ജാതി, ലിംഗം ഇവയുടെയെല്ലാം പേരിൽ ലോകത്തെ പിന്നെയും പിന്നേയും നാം കീറിമുറിക്കുന്നു. 2011–ൽ ലോകത്തിലെ ഓരോ വ്യക്തിയും യുദ്ധാവശ്യങ്ങൾക്ക് വേണ്ടി ചെലവാക്കിയത് ശരാശരി 15000 രൂപ ആണ്. മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം ശിഥിലമായത് കാരണം ആഗോളതാപനം മനുഷ്യന്റെ നിലനിൽപിനെത്തന്നെ അപകടത്തിലാക്കിയിരിക്കുന്നു. ജീവിതം തന്നെ അർത്ഥമില്ലാത്തതായി തോന്നുന്നതാണ് മനുഷ്യന്റെ നിലനിൽപ്പിനെ ഏറ്റവും അപകടത്തിലാക്കിയിരിക്കുന്നത്.

ഈ സാഹചര്യത്തിൽ നാം സഹായം പ്രതീക്ഷിക്കുന്നതു മതങ്ങളിൽ നിന്നാണ്. എന്നാൽ നമ്മെ സഹായിക്കാൻ കഴിയാത്തവിധം അവയ്ക്കു അന്ധത ബാധിച്ചിരിക്കുന്നു. "ദൈവമേ ഞങ്ങളെ രക്ഷിക്കണമേ" എന്ന പ്രാർത്ഥന കണ്ഠം വരെ എത്തിനിൽക്കുന്നു. ദൈവം എന്ന പദം പലയിടത്തും പരസ്യമായി ഉച്ചരിക്കുവാൻ അയോഗ്യത കൽപ്പിക്കപ്പെട്ട വാക്കുകളിലൊന്നായി തീർന്നിരിക്കുന്നു.

### ഇന്നത്തെ ലോകവീക്ഷണം

നമ്മുടെ ജീവിതത്തെ സംബന്ധിക്കുന്ന അടിസ്ഥാന ചോദ്യങ്ങൾക്ക് ഉത്തരം നൽകുവാൻ സാധിക്കുന്നത് ശാസ്ത്രീയലോകവീക്ഷണത്തിനല്ല, കാവ്യലോകവീക്ഷണത്തിനാണ്. നാം എന്തിന് ജീവിക്കുന്നു എന്നും എങ്ങനെ ജീവിക്കണം എന്നും പറഞ്ഞുതരാൻ ശാസ്ത്രീയലോകവീക്ഷണത്തിന് സാധ്യമല്ല. അന്നത്തെ ലോകത്തിൽ നമുക്ക് ശാസ്ത്രീയലോകവീക്ഷണത്തോടൊപ്പം ഒരു കാവ്യലോകവീക്ഷണവും ഉണ്ടായിരുന്നു. ഇന്നാകട്ടെ നമുക്ക് ശാസ്ത്രീയലോകവീക്ഷണം മാത്രമേ ഉള്ളൂ. നമ്മുടെ പഞ്ചേന്ദ്രിയങ്ങൾക്കും യുക്തിചിന്തയ്ക്കും അപ്പുറത്ത് ഒന്നും നിലനിൽക്കുന്നില്ല എന്ന അബദ്ധ ധാരണയാണ് അതിന്റെ കാരണം. കാണപ്പെടുന്ന ലോകമേയുള്ളു, കാണപ്പെടാത്ത ലോകം എന്നൊന്ന് ഇല്ല എന്ന ധാരണ പ്രബലമായി വന്നപ്പോൾ കാണപ്പെടാത്ത ലോകത്തെ സങ്കൽപ്പിക്കേണ്ട ആവശ്യമില്ലാതെയായി. കാണപ്പെടാത്ത ലോകത്തോടൊപ്പം ദൈവവും ഇല്ലാതെയായി.

ലോകം ഒരു ഇരുനിലക്കെട്ടിടം പോലെയാണ് എന്ന നമ്മുടെ പൂർവ്വികരുടെ കാവ്യസങ്കൽപ്പം വാസ്തവത്തിൽ വളരെ നല്ല ഒന്നാണ്. ലോകം ഒന്നാണ് എന്നും അതിനു കാണപ്പെടുന്നതും കാണപ്പെടാത്തതുമായി

രണ്ടു ഭാഗങ്ങളുണ്ടെന്നും ആ സങ്കൽപ്പം വ്യക്തമാക്കുന്നു. യേശുവിന്റെ കാലത്തെ ഈ കാവ്യലോകവീക്ഷണത്തെ നാം ഇന്ന് അതുപോലെ സ്വീകരിക്കണം എന്ന് അതിനു അർത്ഥമില്ല. പകരം നമ്മുടെ ശാസ്ത്ര സങ്കൽപ്പങ്ങളോട് പൊരുത്തപ്പെടുന്ന ഒരു പുതിയ കാവ്യലോകവീക്ഷണം രൂപപ്പെടുത്തുവാൻ നമുക്ക് സാധിക്കണം.

ലോകം നാം കാണുന്നതിനേക്കാൾ വലുതാണ് എന്നു സമ്മതിക്കാനുള്ള തുറന്ന മനസ്സാണ് ഇന്ന് നമുക്ക് ആവശ്യം. അങ്ങനെ വരുമ്പോൾ കാണപ്പെടാത്ത ലോകവും ദൈവവും ഉൾപ്പെട്ട ഒരു വലിയ കാവ്യലോക വീക്ഷണം നമുക്ക് രൂപപ്പെടുത്താം. അതിന്റെ അടിസ്ഥാനത്തിൽ നമ്മുടെ ജീവിതപ്രശ്നങ്ങൾക്ക് ഉത്തരം തേടാനും അർത്ഥവത്തായ ഒരു ജീവിതം കെട്ടിപ്പടുക്കാനും നമുക്ക് കഴിയും.

# 17

# സ്രഷ്ടാവോടു തുല്യം സൃഷ്ടി

ആരാധനയെ സംബന്ധിക്കുന്ന ഒരു ചെറിയ വേദപഠനമാണ് ഇത്. ഉൽപത്തി പുസ്തകത്തിലെ ആദ്യ അദ്ധ്യായമാണ് പഠനവിഷയം. ദൈവം ആദിയിൽ ആറു ദിവസം കൊണ്ട് ലോകത്തെ സൃഷ്ടിച്ചിട്ട് ഏഴാം ദിവസം വിശ്രമിച്ചതായാണ് നാം അവിടെ വായിക്കുന്നത്.

മൂലഭാഷയിൽ ഇത് പഠിച്ചിട്ടുള്ള വേദപണ്ഡിതർ പറയുന്നത്, ഇത് ഒരു ആരാധനാഗീതമാണ് എന്നത്രെ. മൂലഭാഷയായ എബ്രായയിൽ നിന്നു ഗ്രീക്കിലേക്കും ഇംഗ്ലീഷിലേക്കും മലയാളത്തിലേക്കും ഒക്കെ മൊഴിമാറ്റം നടത്തിയപ്പോൾ പദ്യരൂപത്തിലായിരുന്ന ഈ ആരാധനാഗീതം ഗദ്യരൂപത്തിലായിത്തീർന്നു. ഒരു ഭാഷയിൽ നിന്നു മറ്റൊന്നിലേക്ക് പദ്യം പദ്യമായിത്തന്നെ മൊഴിമാറ്റം നടത്തുന്നത് ദുഷ്കരമാണ്.

എബ്രായ ഭാഷയിൽ നിന്നു പദാനുപദ മൊഴിമാറ്റം ചെയ്തിരിക്കുന്ന Young's Literal Translation എന്ന ഇംഗ്ലീഷ് വേദപുസ്തകപരിഭാഷയിൽ ഇതിലെ ആദ്യത്തെ അഞ്ചു വാക്യങ്ങൾ കൊടുത്തിരിക്കുന്നത് എങ്ങനെയെന്ന് നോക്കുക:

"In the beginning of God's preparing the heavens and the earth-
the earth hath existed waste and void,
and darkness (is) on the face of the deep,
and the Spirit of God fluttering on the face of the waters,
and God saith, 'Let light be', and light is
And God seeth the light that (it is) good,
and God separateth between the light and the darkness,
and God calleth to the light 'Day',
and to the darkness He hath called 'Night',
and there is an evening, and there is a morning -- day one."

മലയാളത്തിൽ ഈ ഭാഗം പദ്യമാക്കിയാൽ എങ്ങനെ ഇരിക്കും എന്നു നോക്കാം:

"ഭൂവാനങ്ങൾ തയാറാക്കുവാൻ സർവേശൻ
ആരംഭമിട്ടപ്പോളാദിയിങ്കൽ
പാഴായിശൂന്യമായിരുന്നു ഭൂതലം
അന്ധകാരാവൃതമാഴമുഖം
ദൈവത്തിന്നാത്മാവൊരു പക്ഷി പോലവേ

വെള്ളത്തിന്മീതെ ചിറകടിച്ചു
ഉണ്ടാക ജ്യോതിസ്സ് എന്ന് സർവേശ്വരൻ
ചൊല്ലിയ മാത്രയിൽ ജ്യോതിസ്സുണ്ടായ്
നല്ലത് ജ്യോതിസ്സ് എന്ന് കണ്ടീശ്വരൻ
ഇരുളിൽ നിന്നും അത് വേർപിരിച്ചു
പേരിട്ടവയ്ക്ക് രാവെന്നും പകലെന്നും
സന്ധ്യയായ് ഉഷസുമായ്, ഒന്നാം ദിനം!"

യഹൂദന്മാർ ആരാധിക്കുവാൻ ഒരുമിച്ചു കൂടിയിരുന്നത് ശബത്ത് (ശനി) നാളിലായിരുന്നു. അന്നാണ് അവർ ഈ ഗാനം ആലപിച്ചിരുന്നത് എന്ന് വേണം കരുതാൻ. കാരണം ഇത് ശബത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചുള്ള ഒരു ഗീതമാണ്.

അവരുടേത് ഒരു കാർഷിക സംസ്ക്കാരമായിരുന്നു. സമൂഹത്തിലെ ഭൂരിഭാഗം ആളുകളും അവരുടെ ഭൂരിഭാഗം സമയവും ചെയ്തിരുന്നത് കൃഷിയായിരുന്നു. അതുകൊണ്ട് അവർ ലോകത്തെ കണ്ടത് ഒരു വലിയ കൃഷിത്തോട്ടമായാണ്. ദൈവത്തെ കൃഷിക്കാരനായും. പാഴും ശൂന്യവുമായിക്കിടന്ന കൃഷിഭൂമിയെ ആറ് ദിവസത്തെ അധ്വാനത്തിന്റെ ഫലമായി ദൈവം മനോഹരമായ ഒരു കൃഷിത്തോട്ടമാക്കി മാറ്റുന്ന കഥയാണ് ഈ സൃഷ്ടിസങ്കീർത്തനത്തിന്റെ വിഷയം. ദൈവം എന്ന മഹാകർഷകൻ ആറ് ദിവസം പാടത്ത് ജോലി ചെയ്തശേഷം ഏഴാം നാൾ വിശ്രമിച്ചു. കർഷകരായിരുന്ന അവർക്ക് ആറ് നാൾ പാടത്ത് അദ്ധ്വാനിച്ച ശേഷം ഏഴാം നാൾ ദൈവാലയത്തിൽ ഒരുമിച്ച് കൂടി സ്രഷ്ടാവും ദൈവവുമായ മഹാകർഷകനെ പതിവായി മഹത്വപ്പെടുത്തിപ്പോന്നതിന് ഇത് മതിയായ കാരണമായിരുന്നു. ശബത്ത് നാളിന്റെ പ്രാധാന്യം ഏറ്റവും വെളിവാക്കുന്ന ഈ ആരാധനാഗീതം ശബത്തുനാളിൽ അവർ ആലപിച്ചിരുന്ന ഏറ്റവും പ്രധാനപ്പെട്ട ഗീതമായിരുന്നു എന്ന് വേണം കരുതാൻ.

ലോകം ഒരു കൃഷിത്തോട്ടം പോലെയാണ് എന്ന് പറയുന്നത് ഒരു കാവ്യലോകവീക്ഷണമാണ്. ദൈവം അതിന്റെ കൃഷിക്കാരനും മനുഷ്യനുൾപ്പെടെ എല്ലാ ജീവജാലങ്ങളും ദൈവത്തിന്റെ കൃഷിയുമാണ്. ദൈവത്തിന്റെ കൃഷി ആയിരിക്കുമ്പോൾ തന്നെ അദൃശ്യനായ ദൈവത്തെ പ്രതിനിധാനം ചെയ്തുകൊണ്ട് ദൃശ്യനായ കൃഷിക്കാരനായും മനുഷ്യൻ വർത്തിക്കുന്നു. ഇങ്ങനെ ദൈവവും മനുഷ്യനും ലോകവും ജീവജാലങ്ങളും തമ്മിലുള്ള പരസ്പരബന്ധം വെളിവാക്കുവാൻ ഇത്തരം ഒരു കാവ്യലോകവീക്ഷണത്തിന് കഴിയും.

മറ്റൊരു കാവ്യലോകവീക്ഷണം ഈ സങ്കീർത്തനത്തിൽ വ്യംഗ്യമായി കിടപ്പുണ്ട്. ലോകം ഒരു മഹാരാജ്യവും ദൈവം അതിന്റെ മഹാരാജാവു

മാണ്. രാജ്യങ്ങളും സാമ്രാജ്യങ്ങളും അന്ന് ധാരാളം ഉണ്ടായിരുന്നു. അതു കൊണ്ട് ലോകത്തെയാകെ ഒരൊറ്റ രാജ്യമായി സങ്കൽപ്പിക്കുവാൻ അവ ർക്ക് കഴിഞ്ഞിരുന്നു. ലോകത്തിന്റെ ഭരണകർത്താവ് എന്ന നിലയിൽ ലോകത്തിന്റെ നിയമങ്ങൾ നിർമ്മിക്കുന്നതും അവ നടപ്പാക്കുന്നതും ദൈവം തന്നെ. ഒറ്റയ്ക്കല്ല ഒരു രാജാവ് ഭരിക്കുന്നത്; വിശ്വസ്തരായ ചിലരെ തന്നെ സഹായിക്കുവാൻ നിയമിച്ചുകൊണ്ടാണ്. തന്റെ സഹാ യികളായി ദൈവം ചിലരെ നിയമിക്കുന്നതായി ഈ സങ്കീർത്തനത്തിൽ നാം കാണുന്നു. സൂര്യനെയും ചന്ദ്രനെയും സൃഷ്ടിക്കുക മാത്രമല്ല, പകലും രാവും വാഴുവാനുള്ള അധികാരം അവർക്ക് നൽകി അവരെ തന്റെ സഹായികളായി ദൈവം നിയമിക്കുന്നു. അതുപോലെ മനുഷ്യനെ ആണും പെണ്ണുമായി സൃഷ്ടിച്ചശേഷം സർവ ജീവജാലങ്ങളെയും വാഴു വാനുള്ള അധികാരം നൽകി അവരെ തന്റെ സഹായികളായി ദൈവം നിയമിക്കുന്നു. ദൈവവും ലോകവും മനുഷ്യനും തമ്മിലുള്ള ബന്ധ ത്തിന്റെ മറ്റൊരു വശമാണ് ഈ കാവ്യലോകവീക്ഷണം വെളിവാക്കു ന്നത്.

പിൽക്കാലത്ത് പൗലോസ് അപ്പോസ്തോലൻ ഈ വീക്ഷണം വിക സിപ്പിക്കുകയും തുടർന്ന് കിഴക്കൻ ക്രൈസ്തവലോകത്തിലെ പിതാക്ക ന്മാർ ഇതിനെ ക്രൈസ്തവചിന്തയുടെ മൂലക്കല്ലാക്കുകയും ചെയ്തു. ദൈവത്തിന്റെ പ്രതിനിധിയായി ലോകത്തെ പരിപാലിക്കുക എന്ന ഉത്ത രവാദിത്തമാണ് മനുഷ്യന് ആദിയിൽ നൽകപ്പെട്ടത്. എന്നാൽ മനുഷ്യൻ ആ ഉത്തരവാദിത്വത്തിൽ നിന്നു വ്യതിചലിച്ചു. ക്രിസ്തുവിൽ ഒരു പുതിയ മനുഷ്യവർഗം ആ ഉത്തരവാദിത്തത്തിലേക്ക് മടങ്ങി വരുന്നു. ആദിയിൽ മനുഷ്യനു നൽകപ്പെട്ട അതേ ഉത്തരവാദിത്തമാണ് ക്രൈസ്തവസഭ ഏറ്റെടുക്കുന്ന ഉത്തരവാദിത്തം. ക്രിസ്തുവിനെ ദൈവം തന്റെ വലഭാഗത്ത് ഇരുത്തി (എഫെ. 1:20) എന്നു പറഞ്ഞാൽ ദൈവം എന്ന മഹാരാജാവ് ക്രിസ്തുവിനെ തന്റെ പ്രധാനമന്ത്രിയായി നിയമിച്ചു എന്നാണ് അർത്ഥം എന്ന് പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ എഴുതിയി ട്ടുണ്ട് (On Choosing the Good Portion, p. 91). പ്രാചീനകാലത്ത് രാജസദ സ്സുകളിൽ രാജാവ് ആധ്യക്ഷം വഹിക്കുമെങ്കിലും മൗനമായി ഇരിക്കുക യാവും ചെയ്യുക. രാജാവിന്റെ വലഭാഗത്ത് ആസനസ്ഥനായിരിക്കുന്ന പ്രധാനമന്ത്രിയാവും രാജാവിനുവേണ്ടി സംസാരിക്കുന്നതും തീരുമാന ങ്ങളെടുക്കുന്നതും. ആദിയിൽ ദൈവം ആദമിന് നൽകിയ ചുമതല ഇതാ യിരുന്നു. ആ സ്ഥാനത്ത് നിന്നു ആദം നിപതിച്ചുപോയി. ആ സ്ഥാന ത്തേക്കാണ് രണ്ടാമാദാമായ ക്രിസ്തുവിനെ ദൈവം ഉയർത്തുന്നത്.

അക്കാലത്തെ ശാസ്ത്രലോകവീക്ഷണവും ഈ സങ്കീർത്തനത്തിൽ വ്യംഗ്യമായി കിടപ്പുണ്ട്. ഏതാണ് ഏറ്റവും അടിസ്ഥാനപരമായ വസ്തു

എന്നത് അന്നത്തെ ശാസ്ത്രലോകം ചോദിച്ചിരുന്ന ഒരു ചോദ്യമാണ്. അക്കാലത്ത് ശാസ്ത്രം (science) തത്ത്വചിന്ത (philosophy) യുടെ ഒരു ഭാഗമായിരുന്നു. അതുകൊണ്ട് തത്ത്വചിന്തകർ ശാസ്ത്രജ്ഞന്മാരും ആയിരുന്നു. ലോകത്തിന്റെ ഏറ്റവും അടിസ്ഥാനവസ്തു വെള്ളമാണ് എന്ന് താലിസ് (Thales) എന്ന ഗ്രീക്കുചിന്തകൻ കരുതിയിരുന്നു. Anaximenes എന്ന ചിന്തകൻ അടിസ്ഥാനവസ്തുവായി കണ്ടത് വായുവിനെയാണ്. മറ്റ് ചിലർ മണ്ണിനെയാണ് അടിസ്ഥാനവസ്തുവായി കണ്ടത്. വേദപുസ്തകത്തിന്റെ ആദ്യ അദ്ധ്യായത്തിൽ ഒന്നാം നാളിലെ സൃഷ്ടി ആരംഭിക്കുമ്പോൾ അവിടെ മണ്ണുണ്ട്, അതിന്റെ മീതെ ജലവുമുണ്ട്. അതിന്റെ മീതെ പരിവർത്തിച്ചുകൊണ്ടിരുന്ന ദൈവാത്മാവ് പ്രത്യക്ഷത്തിൽ വായു (ഗ്രീക്കിൽ atmos) ആയിരിക്കാൻ ഇടയുണ്ട്. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയെ എന്തിൽ നിന്നു സൃഷ്ടിച്ചു എന്ന് വ്യക്തമായി പറഞ്ഞിട്ടില്ല. ഒരു പക്ഷേ അഗ്നിയിൽ നിന്നാകാം. ആറ് ദിവസത്തെ സൃഷ്ടിയിൽ മണ്ണ്, ജലം, വായു, അഗ്നി എന്നീ ചതുർഭൂതങ്ങൾ ഉൾപ്പെടുന്നില്ല എന്ന കാര്യം ശ്രദ്ധിക്കേണ്ടതാണ്. അതിൽ നിന്ന് നമുക്ക് അനുമാനിക്കാവുന്നത് ഈ നാല് അടിസ്ഥാനവസ്തുക്കളെ വിഘടിച്ചും സംയോജിപ്പിച്ചും ഒക്കെയാണ് ദൈവം ലോകത്തിലെ സർവ ചരാചരങ്ങളെയും സൃഷ്ടിക്കുന്നത് എന്നാണ്.

ലളിതമായ ജീവജാലങ്ങളിലാരംഭിച്ചു കൂടുതൽ സങ്കീർണ്ണമായ ജീവജാലങ്ങൾ ഉണ്ടായതാണ് എന്ന ചിന്തയും അക്കാലത്തെ ഗ്രീക്കു ചിന്തയുടെ ഭാഗമായിരുന്നു. ക്രിസ്തുവിന് മുമ്പ് ആറാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന Anaximander എന്ന ചിന്തകൻ അങ്ങനെ വിശ്വസിച്ചിരുന്നു. ഈ സങ്കീർത്തനത്തിൽ ആദ്യമുണ്ടാകുന്നതായി പറഞ്ഞിരിക്കുന്ന ജീവികൾ സസ്യങ്ങളാണ്. അതിനുശേഷം ജലജീവികളും, പറവകളും, ഇഴജന്തുക്കളും, കന്നുകാലികളും ഏറ്റവും ഒടുവിൽ ഏറ്റവും സങ്കീർണജീവിയായ മനുഷ്യനും ഉണ്ടാകുന്നു.

നമ്മുടെ പഞ്ചേന്ദ്രിയങ്ങൾ കൊണ്ട് അറിയാനും യുക്തിചിന്തകൊണ്ട് ഗ്രഹിക്കാനും കഴിയുന്ന കാര്യങ്ങൾ മാത്രമാണ് ശാസ്ത്രത്തിന്റെ വിഷയം. അതുകൊണ്ട് ശാസ്ത്രലോകവീക്ഷണം ലോകത്തിന്റെ കാണപ്പെടുന്ന ഭാഗത്തെക്കുറിച്ച് മാത്രമാണ്. അതുകൊണ്ടാണ് കാണപ്പെടാത്ത ഭാഗത്തെക്കൂടി ഉൾപ്പെടുത്തി ഒരു കാവ്യലോകവീക്ഷണം ആവശ്യമായിരിക്കുന്നത്. ഈ സങ്കീർത്തനം രചിച്ച നമ്മുടെ പൂർവ്വികർക്ക് ഇക്കാര്യം നന്നായി അറിയാമായിരുന്നു. അന്ന് നിലവിലിരുന്ന ശാസ്ത്രലോകവീക്ഷണം അതിൽ ഉപയോഗിച്ചിട്ടുണ്ട്. എന്നാൽ അതുകൊണ്ട് തൃപ്തരാകാതെ, അതിന്റെ മേൽ രണ്ടു കാവ്യലോകവീക്ഷണങ്ങൾ അവർ ഉപയോഗിച്ചിരിക്കുന്നു.

ഇന്നത്തെ നമ്മുടെ ശാസ്ത്രലോകവീക്ഷണം അവരുടേതിനേക്കാൾ വളരെ മുന്നിലാണ്. എന്നാൽ കാവ്യലോകവീക്ഷണത്തിന്റെ കാര്യത്തിൽ നാം അവരേക്കാൾ വളരെ പിന്നിലാണ്. മനുഷ്യവർഗത്തിന്റെ ജീവിതത്തെ സ്വാധീനിക്കുകയും നയിക്കുകയും ഒക്കെ ചെയ്യുന്ന ശക്തമായ ഒരു കാവ്യലോകവീക്ഷണം ഇന്ന് നമുക്കില്ല. അങ്ങനെയൊന്ന് നമ്മുടെ കാലഘട്ടത്തിൽ ഉരുത്തിരിയുമെന്ന് പ്രത്യാശിക്കാം. അങ്ങനെയൊരു കാവ്യലോകവീക്ഷണം ഉണ്ടാകുമ്പോഴേ ഈ സൃഷ്ടിസങ്കീർത്തനത്തിന് സമാനമായ ഒരു സങ്കീർത്തനം നമ്മുടെ കാലഘട്ടത്തിനനുസൃതമായി രചിക്കപ്പെടുകയുള്ളു.

# 18

# ഏദനിലാദം രുചി നോക്കാത്ത കനി

യഹൂദ-ക്രൈസ്തവ-ഇസ്ലാം മതങ്ങളുടെ അടിസ്ഥാനത്തിൽ കിട ക്കുന്ന അതിശക്തമായ ഒരു ഉപമ (parable) ആണ് ആദമിന്റെയും ഹവ്വ യുടെയും കഥ. ഉത്തരവാദിത്വമില്ലാത്ത കുടിയാന്മാരുടെ ഉപമയാണിത്. ആദം, ഹവ്വ എന്നീ ദമ്പതിമാരെ ഒരു തോട്ടത്തിന്റെ സംരക്ഷണം ഏൽപ്പി ക്കുന്നു. എന്നാൽ അവർ ഉടമസ്ഥന്റെ വ്യവസ്ഥകൾ പാലിക്കാതെ ഉട മസ്ഥനുമായി തെറ്റിപ്പിരിയുന്നു.

ഉൽപ്പത്തിപ്പുസ്തകത്തിന്റെ ആദ്യ അദ്ധ്യായത്തിലെ സൃഷ്ടി സങ്കീർ ത്തനത്തിൽ മനുഷ്യനെ സൃഷ്ടിക്കുന്നത് തന്നെ ഒരു ഉത്തരവാദിത്തവു മായാണ്. ദൈവത്തിന്റെ പ്രതിനിധിയായി സർവസൃഷ്ടിയെയും പരിപാ ലിക്കുക എന്നതാണ് ആ ഉത്തരവാദിത്വം. ഇതിന്റെ ഒരു ഉദാഹരണം എന്ന നിലയിലാണ് ആദംഹവ്വാമാരെ ഏദൻതോട്ടത്തിന്റെ ഉത്തരവാദി ത്വമേൽപ്പിക്കുന്ന കഥ അടുത്ത രണ്ട് അദ്ധ്യായങ്ങളിൽ പറഞ്ഞിരിക്കു ന്നത്. എപ്രകാരം അവർ ഉത്തരവാദിത്വമില്ലാത്ത കുടിയാന്മാരായി ദൈവ വുമായി തെറ്റിപ്പിരിഞ്ഞു എന്നതിന്റെ വിശദാംശങ്ങളാണ് ആ കഥയിലു ള്ളത്.

തോട്ടത്തിന്റെ നടുക്ക് നിൽക്കുന്ന ഒരു വൃക്ഷത്തിലെ പഴം ഭക്ഷിക്ക രുത് — അതായിരുന്നു ഉടമസ്ഥന്റെ വ്യവസ്ഥ. അത് തിന്നാൽ മരിക്കും എന്നൊരു മുന്നറിയിപ്പും നൽകിയിരുന്നു. ഇതിന്റെ അടുത്തു തന്നെ മറ്റൊരു വിശേഷപ്പെട്ട വൃക്ഷമുണ്ടായിരുന്നു. എന്നാൽ അത് വിലക്കിയി രുന്നില്ല. ആഴമായ അർത്ഥതലങ്ങൾ ഒളിപ്പിച്ചു വച്ചിരിക്കുന്ന പ്രതീകങ്ങ ളാണ് ഈ രണ്ടു വൃക്ഷങ്ങൾ എന്ന് അവയ്ക്ക് നൽകിയിരിക്കുന്ന പേരു കളിൽ നിന്നു ഊഹിക്കാം. വിലക്കപ്പെടാത്ത വൃക്ഷത്തിന്റെ പേര് ജീവൻ എന്നായിരുന്നു. വിലക്കപ്പെട്ട വൃക്ഷത്തിന്റെ ഫലം ഭക്ഷിച്ചാൽ മരണം സംഭവിക്കും എന്ന മുന്നറിയിപ്പു നൽകിയിരിക്കുന്നതിന്റെ അടിസ്ഥാന ത്തിൽ ആ വൃക്ഷത്തിന് മരണം എന്ന പേര് യോജിക്കും. ജീവനോ മര ണമോ തെരഞ്ഞെടുക്കാവുന്ന വിധത്തിലാണ് മനുഷ്യനെ അവിടെ ആക്കി യിരിക്കുന്നത്. രണ്ടു തരം പാതകളെപ്പറ്റി യേശുതമ്പുരാൻ പറഞ്ഞ ഉപമ ഇതിനോട് സമാനമാണ്. ഒന്നു ജീവങ്കലേക്കുള്ള ഇടുങ്ങിയ പാത; മറ്റത് നാശത്തിലേക്കുള്ള വിശാലമായ പാത.

എന്നാൽ വിലക്കപ്പെട്ട വൃക്ഷത്തിന് മരണം എന്നല്ല പേര് നൽകിയി രിക്കുന്നത്. മരണത്തിന് കാരണമാകുന്നതെന്താണ് എന്നു വിശദമാക്കുന്ന

ഒരു പേരാണ് അതിനു നൽകിയിരിക്കുന്നത് — നന്മതിന്മകളെക്കുറിച്ചുള്ള അറിവ് എന്നാണ് അതിന്റെ പേര്. നന്മതിന്മകളെക്കുറിച്ചുള്ള അറിവ് എങ്ങനെ മരണകാരണമാകും എന്ന ചോദ്യം ഈ കഥ ഉണ്ടായ കാലം മുതൽ മനുഷ്യമനസ്സുകളെ മഥിച്ചിട്ടുണ്ട്. ഈ ചോദ്യത്തിന് സർവസമ്മതമായ ഉത്തരമൊന്നും ഉണ്ടായിട്ടില്ല. ഇവിടെ നാം ശ്രമിക്കുന്നതും ആ ചോദ്യത്തിനുള്ള ഒരു ഉത്തരം കണ്ടെത്താനാണ്.

ജീവൻ, മരണം എന്നീ വാക്കുകൾക്ക് ഇവിടെയുള്ള അർത്ഥം ആക്ഷരികമല്ല, ആലങ്കാരികമാണ്. "അവളെ (ജ്ഞാനത്തെ) കരസ്ഥമാക്കുന്നവർക്ക് അവൾ ഒരു ജീവവൃക്ഷമാണ്" എന്ന സദൃശ്യവാക്യം (3:18) ശ്രദ്ധിക്കുക. ഇവിടെ ജ്ഞാനത്തെ ജീവവൃക്ഷം എന്നു വിളിച്ചിരിക്കുന്നു. വിലക്കപ്പെട്ട വൃക്ഷത്തിൽ നിന്നു ഭക്ഷിച്ചാൽ മരിക്കും എന്ന മുന്നറിയിപ്പവഗണിച്ചു അവർ ഭക്ഷിച്ചെങ്കിലും ആക്ഷരികമായ മരണം സംഭവിക്കുന്നില്ല.

Life എന്ന് അർഥമുള്ള എബ്രായ പദം 'ഹായ്' എന്നാണ്. 'ഹായോ' എന്നു സുറിയാനിയിൽ പറയുന്നത് 'ജീവനുള്ള' എന്ന അർത്ഥത്തിലാണ്. 'ജീവനുള്ള പരിശുദ്ധാത്മാവ്' എന്ന അർത്ഥത്തിൽ 'റൂഹോ ഹായോ കാദീശോ' എന്നു നാം ആരാധനയിൽ ചൊല്ലാറുണ്ട്.

ഇംഗ്ലീഷിലെ Life അഥവാ എബ്രായഭാഷയിലെ ഹായ് മലയാളത്തിൽ ജീവൻ എന്നും ജീവിതം എന്നും തർജ്ജമ ചെയ്യാറുണ്ട്. ജീവൻ എന്ന ഊർജ്ജമാണ് എല്ലാ ജീവികളെയും ജീവിപ്പിക്കുന്നത്. എല്ലാ ജീവികളും ഒരു നിശ്ചിത കാലഘട്ടം നീളുന്ന ജീവിതം ജീവിക്കുന്നു. വേദപുസ്തകത്തിൽ 'ജീവൻ' എന്നു തർജമ ചെയ്തിരിക്കുന്ന പലയിടങ്ങളിലും ശരിയായ തർജ്ജമ 'ജീവിതം' എന്നാകാൻ സാധ്യതയുണ്ട്.

Life എന്ന് അർത്ഥം വരുന്ന മൂന്നു വാക്കുകൾ ഗ്രീക്കു ഭാഷയിൽ ഉണ്ട്: bios, psuche, zoe. ഈ ജീവിതത്തിലെ (bios) ചിന്താകുലങ്ങളാലും ധനത്താലും... (ലൂക്കോസ് 8:14) തന്റെ ജീവിതത്തെ (psuche) രക്ഷിപ്പാൻ ഇച്ഛിക്കുന്നവൻ അതിനെ കളയും (മത്തായി 16:25). അവനിൽ ജീവൻ (Zoe) ഉണ്ടായിരുന്നു (യോഹ. 1:4). ജീവിതത്തിന്റെ മൂന്നു തലങ്ങളെക്കുറിച്ചാവാം ഈ മൂന്നു വാക്കുകൾ. എല്ലാ ജീവജാലങ്ങളും ജീവിക്കുന്ന ജീവിതമാവാം bios കൊണ്ട് അർത്ഥമാക്കുന്നത്. ബുദ്ധിശക്തിയുടെ പിൻബലത്തോടെയുള്ള ജീവിതമാവാം psuche അർത്ഥമാക്കുന്നത്. പരസ്പരവും ദൈവത്തോടും പ്രകൃതിയോടും സൗഹൃദത്തിലും ഐക്യത്തിലും ഉള്ള സ്വർഗ്ഗീയജീവിതമാവാം zoe കൊണ്ട് അർത്ഥമാക്കുന്നത്. ജീവവൃക്ഷത്തെ കുറിക്കുന്നതിന് വെളിപാടു പുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്ന ഗ്രീക്കു പദം zoe എന്നാണ് (വെളി. 22:14). മറ്റ് രണ്ടു തരം ജീവിതങ്ങളിൽ നിന്നു ഇതിനെ വ്യത്യാസമായി കാണിക്കുവാനാകണം യോഹന്നാൻ ശ്ലീഹാ ഇതിനെ നിത്യജീവൻ എന്നു വിളിച്ചിരിക്കുന്നത്.

മൂന്നുതരം ജീവിതമുണ്ടെങ്കിൽ മൂന്നു തരം മരണവും ഉണ്ടാവണം. ഒരാൾക്ക് bios, psuche ഉണ്ടെങ്കിലും zoe ഇല്ലെന്നു വരാം. “സുഖഭോഗങ്ങളിൽ കഴിയുന്നവൾ ജീവിച്ചിരിക്കയിൽ തന്നെ മരിച്ചവൾ ആകുന്നു” (തിമോത്തി 5:6) എന്ന് പൗലോസ് അപ്പോസ്തോലൻ എഴുതുന്നത് അങ്ങനെയുള്ള ഒരാളെക്കുറിച്ചാവണം. ‘എന്റെ മകൻ മരിച്ചവനായിരുന്നു’ എന്നു മടങ്ങിവന്ന ഇളയ പുത്രനെക്കുറിച്ച് പിതാവ് പറയുന്നു (ലൂക്കോസ് 15:24). വിലക്കപ്പെട്ട വൃക്ഷത്തിൽ നിന്നു ഭക്ഷിച്ചാൽ സംഭവിക്കുന്ന മരണവും അത് തന്നെയാകാനാണ് സാധ്യത.

“ധന്യൻ തൻ മൃതിയാൽ മരണത്തെ കൊന്നു” എന്നു ദുഃഖവെള്ളി നാളിൽ നാം പാടുന്നുണ്ട്. യേശു മരിച്ച മരണം ആക്ഷരികമായ മരണം ആയിരുന്നു. എന്നാൽ യേശു കൊന്ന മരണം അതല്ല. വിലക്കപ്പെട്ട വൃക്ഷത്തിന്റെ ഫലം ഭക്ഷിച്ചാൽ സംഭവിക്കുന്ന മരണത്തെയാവണം യേശു കൊന്നത്. ദൈവത്തോട് അനുസരണക്കേട് കാട്ടി ആദം മരിച്ചു. എന്നാൽ മരണത്തോളം അനുസരണമുള്ളവനായി രണ്ടാമാദം ആ മരണത്തെ കൊന്നു. ആദമിനു നഷ്ടപ്പെട്ട സ്വർഗ്ഗീയ ജീവിതം രണ്ടാമാദം വീണ്ടെടുത്തു.

ആദംഹവ്വമാർ പരസ്പരവും, ദൈവത്തോടും പ്രകൃതിയോടും സൗഹൃദത്തിൽ കഴിഞ്ഞിരുന്നു. സ്നേഹവും സന്തോഷവും സമാധാനവും ഉള്ള ഈ സ്വർഗ്ഗീയജീവിതം (zoe) ആവണം ജീവൻ എന്ന വൃക്ഷം പ്രതിനിധാനം ചെയ്യുന്നത്. ഈ ബന്ധങ്ങളെല്ലാം താറുമാറായി നരകസമാനമായ ജീവിതത്തിലേക്ക് അവർ പതിക്കുന്നു. അതാണ് അവരുടെ മരണം.

ആദംഹവ്വമാർ നന്മതിന്മകളെക്കുറിച്ചുള്ള അറിവ് എന്ന ഫലം ഭക്ഷിച്ചതാണ് ബന്ധങ്ങൾ താറുമാറാകുന്നതിന് കാരണമായത്.

എന്താണ് നന്മ എന്താണ് തിന്മ എന്നതിനെക്കുറിച്ചുള്ള ആത്യന്തികമായ അറിവ് എല്ലാമറിയുന്ന ദൈവത്തിന് മാത്രമുള്ളതാണ്. ആ അറിവ് മനുഷ്യർക്കോ മാലാഖമാർക്കോ സ്വായത്തമാക്കാനാവില്ല. നന്മതിന്മകളെക്കുറിച്ചുള്ള അറിവ് എന്ന ഫലം ഭക്ഷിക്കുക എന്നു വച്ചാൽ ആ അറിവ് സ്വന്തമാക്കുക എന്നല്ല, പിന്നെയോ, ആ അറിവ് ഉണ്ട് എന്ന് അവകാശപ്പെടുക എന്നേയുള്ളു അർത്ഥം. കാരണം ആ അറിവ് ദൈവമൊഴികെ ആർക്കും പ്രാപ്യമല്ല.

അറിവുണ്ട് എന്ന് അവകാശപ്പെടുന്നതും അറിവില്ല എന്നു സമ്മതിച്ചുകൊണ്ട് അറിവ് തേടുന്നതും തമ്മിൽ രാവും പകലും പോലുള്ള അന്തരമുണ്ട്. അറിവുണ്ട് എന്നവകാശപ്പെടുന്നവർ അവരുടെ മനസ്സ് അടച്ചുകളയുന്നു. അറിവ് തേടുന്നവരാകട്ടെ, അവരുടെ മനസ്സ് തുറന്നു തന്നെ വച്ചിരിക്കുന്നു. നന്മതിന്മകളെക്കുറിച്ചുള്ള ആത്യന്തികമായ അറിവ് ഉണ്ട്

എന്ന് അവകാശപ്പെടുന്നവൻ ദൈവസിംഹാസനത്തിൽ സ്വയം പ്രതിഷ്ഠിക്കുന്നു. അറിവ് നേടുവാനായി മനസ്സ് തുറക്കുന്നുമില്ല. ഈ സ്വയനീതീകരണമാണ് ബന്ധങ്ങളെയെല്ലാം താറുമാറാക്കി ജീവിതത്തെ നരകസമാനമാക്കുന്നത്. ഇതായിരുന്നു ആദമിന്റെ മരണം.

നന്മതിന്മകളെക്കുറിച്ച് അറിവുണ്ടെന്ന് അവകാശപ്പെട്ടുകൊണ്ട് ആദം ഹവ്വമാർ ന്യായാധിപപീഠത്തിന്മേൽ സ്വയം ഉപവിഷ്ടരാകുന്നു. താൻ നിരപരാധിയാണെന്നും തന്നെ കുറ്റകൃത്യത്തിനു പ്രേരിപ്പിച്ച ഹവ്വയാണ് വാസ്തവത്തിൽ അപരാധിയെന്നും ആദം വിധിക്കുന്നു. ഈ മാതൃക പിന്തുടർന്ന് ഹവ്വയും താൻ നിരപരാധിയാണെന്നും തന്നെ കുറ്റം ചെയ്യാൻ പ്രേരിപ്പിച്ച സർപ്പമാണ് അപരാധിയെന്നും വിധിക്കുന്നു.

വിലക്കപ്പെട്ട ഫലം ഭക്ഷിച്ചപ്പോഴാണ് ആദാമിനു ജീവന്റെ ഫലം വിലക്കപ്പെട്ടത്. അങ്ങനെയെങ്കിൽ ജീവന്റെ ഫലം ഭക്ഷിക്കുന്നതിന് ഒരു വ്യവസ്ഥ മാത്രമേ ഉള്ളൂ. വിലക്കപ്പെട്ട ഫലം ഭക്ഷിക്കാതിരിക്കുക. അതായത്, സ്വയനീതീകരണം ഒഴിവാക്കുക.

വിശുദ്ധ കുർബാന ഭക്ഷിക്കുന്നത് ജീവന്റെ ഫലം ഭക്ഷിക്കുന്നതിനെ പ്രതിനിധാനം ചെയ്യുന്നു. എന്നാൽ അത് ഒരു യാഥാർത്ഥ്യമാകണമെങ്കിൽ സ്വയനീതീകരണം പാടേ ഒഴിവാക്കി, തുറന്ന മനസ്സോടും താഴ്മയോടും കൂടെ മുടിയനായ പുത്രനെപ്പോലെ ദൈവസന്നിധിയിലെത്തുകയും സ്നേഹവും സമാധാനവും സന്തോഷവുമുള്ള സ്വർഗീയ ജീവിതം അനുഭവവേദ്യമാക്കുകയും ചെയ്യണം.

# 19

# സേവിക്കും ഞാനരചനെ

ആരാധനയെ പലപ്പോഴും ശുശ്രൂഷ എന്നു വിളിക്കുന്നത് കേൾക്കാറുണ്ട്. വിവിധ മൂലഭാഷകളിൽ ശുശ്രൂഷയ്ക്ക് തത്തുല്യമായ പദങ്ങൾ ഏതെല്ലാം എന്നു നോക്കാം.

എബ്രായഭാഷയിൽ 'അബോദ' എന്ന പദത്തിനു ജോലി ചെയ്യുക, സേവിക്കുക, ശുശ്രൂഷിക്കുക എന്നൊക്കെയാണ് അർത്ഥം. 'ഏബെദ്' എന്നു വച്ചാൽ വേലക്കാരൻ, ശുശ്രൂഷകൻ എന്നൊക്കെ അർത്ഥമുണ്ട്.

സുറിയാനിയിൽ 'മ്ശംശോനോ' എന്നാൽ ശുശ്രൂഷകൻ എന്നർത്ഥം. ഗ്രീക്കു ഭാഷയിൽ diakonia എന്നാൽ ശുശ്രൂഷ എന്നർത്ഥം. diakonos എന്നാൽ ശുശ്രൂഷകൻ എന്നർത്ഥം. ഇതിൽ നിന്നാണ് ഇംഗ്ലീഷിലെ deacon എന്ന പദം വന്നിരിക്കുന്നത്.

ഗ്രീക്കിൽ leitos എന്നാൽ പൊതുജനം എന്നർത്ഥം. ergos എന്നാൽ ജോലി. ഇവ രണ്ടും ചേർത്ത് leitourgos എന്നാൽ ജനസേവകൻ എന്നർത്ഥമാക്കാം. leitourgia എന്നാൽ ജനസേവ. ഇതിൽ നിന്നാണ് liturgy എന്ന വാക്ക് ഉൽഭവിച്ചിരിക്കുന്നത്.

Latin ഭാഷയിൽ minister എന്നാൽ ശുശ്രൂഷകൻ എന്നാണ് അർത്ഥം. Ministry എന്നാൽ ശുശ്രൂഷ.

ഈ പദങ്ങളിൽ നിന്നു ഒരു കാര്യം വ്യക്തമാണ്. ആരാധന ദൈവത്തെ സ്തുതിക്കുക മാത്രമല്ല. അത് ശുശ്രൂഷിക്കൽ കൂടിയാണ്.

ആരാധന എന്തർത്ഥത്തിലാണ് ശുശ്രൂഷ ആകുന്നത്? ആര് ആരെയാണ് ശുശ്രൂഷിക്കുന്നത്? ഇതാണ് ഇവിടെ നമ്മുടെ ചിന്താവിഷയം.

വിശുദ്ധ വേദപുസ്തകത്തിന് ജന്മം നൽകിയ മനുഷ്യസംസ്കാരത്തിന് അത്യുദാത്തമായ ഒരു ജീവിതവീക്ഷണമുണ്ട്. അതനുസരിച്ച്, ദൈവം ലോകത്തിന്റെ സ്രഷ്ടാവും പരിപാലകനുമാണ്. ദൈവം മനുഷ്യനെ സൃഷ്ടിച്ചത് തന്നെ ദൈവത്തിന്റെ പ്രതിനിധി എന്ന നിലയിൽ ലോകത്തെ പരിപാലിക്കുവാനാണ്. ഈ ആശയം ഉൽപ്പത്തിപ്പുസ്തകത്തിന്റെ ആദ്യ അദ്ധ്യായത്തിലെ സൃഷ്ടിസങ്കീർത്തനത്തിൽ വ്യക്തമായി കാണാം. മനുഷ്യൻ എങ്ങനെ തന്റെ സൃഷ്ടിദൗത്യത്തിൽ നിന്നു മാറിപ്പോയി എന്ന് ആദംഹവ്വമാരുടെ കഥയിൽ വ്യക്തമാക്കുന്നു.

ഇത് മനസ്സിലാക്കിയ ഇസ്രായേൽ ജനത മുടിയൻപുത്രനെപ്പോലെ

ദൈവത്തിങ്കലേക്കു തിരികെവന്ന് ദൈവം മനുഷ്യനെ ഏൽപ്പിച്ച ദൗത്യം സ്വമനസ്സാലെ ഭരമേൽക്കുന്നു. സീനായ്മലയുടെ അടിവാരത്തിൽ അവർ ദൈവവുമായി ഒരു ഉടമ്പടി നടത്തുന്നു. ദൈവത്തിന്റെ കൽപ്പനകൾ പാലിച്ച് ദൈവത്തെ പൂർണമായി അനുസരിച്ചു ദൈവത്തിന്റെ വിശ്വസ്ത ദാസനായിരുന്നുകൊള്ളാം എന്ന് അവർ പ്രതിജ്ഞ ചെയ്യുന്നു. ഈ സമ്മതത്തിന്റെ ഒരു പ്രതീകം എന്ന നിലയിൽ കുറെ കാളകളെ യാഗമർപ്പിച്ചു. അവയുടെ രക്തത്തിൽ പകുതി യാഗപീഠത്തിന്മേലും പകുതി ജനത്തിന്മേലും തളിച്ചു. 'മരിക്കേണ്ടി വന്നാലും തങ്ങൾ ഈ ഉടമ്പടി കാക്കും' എന്ന പ്രതിജ്ഞയുടെ പ്രതീകമായിരുന്നു അത് (പുറപ്പാട് 19-24). ഒരു സമൂഹം എന്ന നിലയിൽ ദൈവദാസനായിരിക്കും എന്നാണ് പ്രതിജ്ഞ. അത് ഒരു പുരോഹിതരാജ്യം ആയിരിയ്ക്കും. ലോകത്തിലെ മറ്റ് രാജ്യങ്ങളുടെ പ്രതിനിധി എന്ന നിലയിൽ ദൈവസന്നിധിയിൽ എത്തുകയും ദൈവത്തിന്റെ ഇഷ്ടം അവരെ അറിയിക്കുകയും ചെയ്യുന്ന ഒരു പുരോഹിതരാജ്യം (പുറ. 19:6).

രക്തം ചിന്തി ബലിയർപ്പിക്കുന്നതിന് മറ്റൊരർത്ഥം കൂടിയുണ്ടെന്ന് പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ എഴുതിയിട്ടുണ്ട് (On Choosing the Good Portion, p. 88). ഒരു ഉടമ്പടിയിൽ ഏർപ്പെടുന്ന രണ്ടാളുകൾ ഒരു ന്യായാധിപന്റെ മുമ്പാകെ തങ്ങളുടെ കൈവിരലുകളുടെ അഗ്രത്തിൽ മുറിവുണ്ടാക്കി വിരലുകൾ ചേർത്തുവയ്ക്കുന്നു. അവരുടെ രക്തം അങ്ങോട്ടുമിങ്ങോട്ടും കലരുന്നതിന്റെ ഫലമായി ആ രണ്ടു വ്യക്തികൾ ഒരാളായിത്തീരുന്നു എന്നു വിശ്വസിക്കപ്പെട്ടു. മറ്റുള്ളവരെയല്ലാതെ ആരും സ്വയം വഞ്ചിക്കുകയില്ലല്ലോ. രണ്ടാളുകൾ തമ്മിലുള്ള ഉടമ്പടി അവർ പാലിക്കും എന്ന് ഉറപ്പുവരുത്തുന്നതിന് പൗരാണിക കാലത്ത് ചെയ്തിരുന്ന ഒരു അനുഷ്ഠാനമാണ് ഇങ്ങനെ രക്തം ചിന്തിയുള്ള ഒന്നാകൽ. സീനായ് മലയിൽ ഇസ്രായേൽ ജനത രക്തം ചിന്തി ബലിയർപ്പിച്ചപ്പോൾ അത് ദൈവവുമായി ഒന്നായിത്തീരുന്നതിനെ പ്രതിനിധീകരിച്ചു. ദൈവവുമായി ഒന്നായിത്തീരുന്ന ഒരു ജനത എങ്ങനെ ദൈവഹിതത്തിന് വിരുദ്ധമായി പ്രവർത്തിക്കും?

യഹൂദമതത്തിലെ ഒരു നവീകരണപ്രസ്ഥാനമെന്ന നിലയിൽ ആരംഭിച്ച ക്രൈസ്തവസഭ ക്രമേണ ഒരു സ്വതന്ത്ര സമൂഹമായി വികസിച്ചുവന്നപ്പോൾ അത് സ്വയം മനസ്സിലാക്കിയത് പുതിയ ഇസ്രായേൽ എന്ന നിലയിലാണ്. ഇസ്രായേൽ അതിന്റെ ഉടമ്പടിയിൽ നിന്നു വ്യതിചലിച്ചതുകൊണ്ടാണ് ആ ജോലി ഭരമേറ്റുകൊണ്ട് ഒരു പുതിയ ഇസ്രയേൽ ആ സ്ഥാനത്തേക്ക് വരാനിടയായത് (1 പത്രോസ് 2:9).

ദൈവത്തെ പ്രതിനിധാനം ചെയ്തുകൊണ്ട് ലോകത്തെ പരിപാലിക്കുക എന്നതാണ് മനുഷ്യൻ ഏറ്റെടുത്തിരിക്കുന്ന ജോലി. ഈ ഭാരിച്ച

ഉത്തരവാദിത്വത്തിന് പകരമായി മനുഷ്യനു ദൈവത്തിന്റെ പുത്രത്വം എന്ന മഹാപദവി ലഭിക്കുന്നു. ഈ പദവിയും ഉത്തരവാദിത്വവും ദൈവം മനുഷ്യനെ അടിച്ചേൽപ്പിക്കുന്നില്ല. സ്വീകരിക്കാനും നിരാകരിക്കാനുമുള്ള സമ്പൂർണ്ണ സ്വാതന്ത്ര്യം മനുഷ്യനുണ്ട്.

ഭൂമിയെ വലിയ ഒരു ജീവിയായി സങ്കൽപ്പിക്കുക. ആ ജീവിയുടെ തലച്ചോറാണ് മനുഷ്യവർഗ്ഗം. മറ്റ് അവയവങ്ങളുടെ സഹായം കൂടാതെ തലച്ചോറിന് ജീവിക്കാനാവാത്തതുപോലെ മറ്റ് ജീവജാലങ്ങളുടെ സഹായമില്ലാതെ മനുഷ്യവർഗ്ഗത്തിന് ജീവിക്കാനാവില്ല. ഒരു ജീവിയുടെ ശരീരത്തിലെ ഏറ്റവും പ്രധാനപ്പെട്ട അവയവം തലച്ചോറ് തന്നെ. ആ ജീവിയുടെ നിലനിൽപ്പിന്റെ പ്രധാന ഉത്തരവാദിത്വം തലച്ചോറിനാണ്. അതുപോലെയുള്ള ഒരു ഉത്തരവാദിത്വമാണ് ഭൂമിയുടെ നിലനിൽപ്പിന്റെ കാര്യത്തിൽ മനുഷ്യവർഗ്ഗത്തിനുള്ളത്.

ലോകത്തെ പരിപാലിക്കുക എന്ന ഉത്തരവാദിത്വം നിർവഹിക്കുമ്പോൾ മനുഷ്യൻ ദൈവത്തിന്റെ ദാസനായി അവിടുത്തെ ശുശ്രൂഷിക്കുകയാണ്. ദൈവത്തിന് മനുഷ്യന്റെ സേവനമോ സഹായമോ ആവശ്യമുണ്ടായിട്ടല്ല. നിലത്തെ മണ്ണിൽ നിന്നു മനുഷ്യനെ സൃഷ്ടിക്കുവാൻ കഴിവുള്ളവന് മനുഷ്യന്റെ സഹായം ഒന്നിനും ആവശ്യമില്ല. സർവേശ്വരന്റെ പ്രതിനിധി എന്ന ഉത്തരവാദിത്വം ഒരു വലിയ പദവിയായി കാണുന്നവർ സ്വമനസ്സാലെ ഏറ്റെടുക്കുന്ന ഒരു ജോലിയാണ് ഇത്. അദൃശ്യനായ ദൈവത്തിന്റെ ദൃശ്യമായ പ്രതിമയായി നിലനിൽക്കുന്നത് മഹാഭാഗ്യമായി കരുതുന്നവർ ആ ഉത്തരവാദിത്വം സന്തോഷത്തോടെ ശിരസ്സാ വഹിക്കുന്നു.

ദൈവത്തെ മഹത്വപ്പെടുത്തുന്നവർ ദൈവത്തിന്റെ ഇഷ്ടം ചെയ്യും. ദൈവത്തെ മഹത്വപ്പെടുത്തുക എന്ന നാണയത്തിന്റെ മറുപുറമാണ് ദൈവത്തെ സേവിക്കുക എന്നത്. ഒന്നില്ലാതെ മറ്റത് നിലനിൽക്കുകയില്ല.

ലോകത്തെ പരിപാലിക്കുക എന്നുള്ളത് മനുഷ്യവർഗ്ഗം ഒന്നാകെ ഏറ്റെടുത്തു നടപ്പാക്കേണ്ട ഉത്തരവാദിത്വമാണ്. എന്നാൽ ഈ ബോധ്യം എല്ലാവർക്കും എപ്പോഴും ഉണ്ടായിക്കൊള്ളണമെന്നില്ല. ഈ ബോധ്യമുള്ള കുറെ ആളുകളുടെ ഒരു കൂട്ടായ്മയാണ് ക്രൈസ്തവസഭ. അവർ ഒറ്റക്കെട്ടായി ദൈവത്തിന്റെ പ്രതിനിധിയായി നിന്നുകൊണ്ട് പരസ്പരം സഹകരിച്ചു ലോകത്തെ പരിപാലിക്കുവാൻ ശ്രമിക്കുന്നു. യേശുക്രിസ്തുവിനെ നേതാവും മാതൃകയും ആയി സ്വീകരിക്കുന്നവരുടെ ഒരു കൂട്ടമാണ് അത്.

ഒരു ജീവിതവീക്ഷണത്തെ അടിസ്ഥാനമാക്കി നിലനിൽക്കുന്നത് ഒരു സമൂഹത്തെ സംബന്ധിച്ചിടത്തോളം വളരെ ശ്രമകരമാണ്. വളർന്നുവരുന്ന തലമുറയെ എപ്പോഴും അതിന്റെ ജീവിതവീക്ഷണവും അതിനെ അടിസ്ഥാനമാക്കിയുള്ള ജീവിതരീതിയും എപ്പോഴും അഭ്യസിപ്പിച്ചുകൊ

ണ്ടിരിക്കണം. മറ്റ് ജീവിതവീക്ഷണങ്ങളുടെ വെല്ലുവിളികൾ എപ്പോഴും നേരിട്ടുകൊണ്ടിരിക്കണം. മാറിക്കൊണ്ടിരിക്കുന്ന രാഷ്ട്രീയ-സാമൂഹ്യ-സാമ്പത്തിക-സാംസ്കാരിക വ്യവസ്ഥിതികളുടെ വെല്ലുവിളികൾ നേരിട്ടുകൊണ്ടിരിക്കണം. ഇസ്രായേൽ ജനതയ്ക്ക് പല പ്രാവശ്യം ദൈവവുമായുള്ള ഉടമ്പടി പുതുക്കേണ്ടി വന്നതിൽ അത്ഭുതത്തിന് ഒട്ടും അവകാശമില്ല.

നമ്മുടെ ആരോഗ്യം നിലനിർത്തുന്നതിന് നാം പതിവായി ചില ദിനചര്യകൾ അനുവർത്തിക്കുന്നതുപോലെ ഒരു സമൂഹം അതിന്റെ നിലനിൽപ്പിനുവേണ്ടി പതിവായി അനുവർത്തിക്കുന്ന ചില ചര്യകൾ വികസിപ്പിക്കും. യഹൂദ-ക്രൈസ്തവ-ഇസ്ലാം മതങ്ങൾ വികസിപ്പിച്ചിരിക്കുന്ന പ്രധാന ചര്യ ആഴ്ചയിൽ ഒരിക്കലുള്ള സമ്മേളനമാണ്. ഇതിന്റെ പ്രാധാന്യം മനസ്സിലാക്കിയിട്ടാവണം ശബത്താചരണം പത്തു കല്പനകളിൽ സ്ഥാനം നേടിയത്. കൂടാതെ വർഷംതോറും ആവർത്തിക്കുന്ന പെരുനാളുകൾ, ഉപവാസങ്ങൾ എന്നിവയും പതിവായ ചര്യകളിൽപെടും. ഒന്നിച്ചു കൂടുമ്പോൾ നടത്തുന്ന അനുഷ്ഠാനങ്ങൾ അവരുടെ ജീവിതവീക്ഷണത്തെ പ്രതിഫലിപ്പിക്കുന്ന പ്രതീകങ്ങളാണ്. നമ്മുടെ വിശുദ്ധ കുർബാനയും മറ്റ് കൂദാശകളും അത്തരം പ്രതീകങ്ങളാണ്. നമ്മുടെ ജീവിതവീക്ഷണം നമ്മുടെ ഉപബോധമനസ്സിലേക്ക് ആഴ്ന്നിറങ്ങുന്നതിനും അത് നമ്മുടെ ജീവിതത്തിനു അടിസ്ഥാനമാകുന്നതിനും പതിവായ അനുഷ്ഠാനങ്ങൾ നമ്മെ സഹായിക്കും.

വിശുദ്ധ കുർബാന, കൂദാശകൾ തുടങ്ങിയുള്ള അനുഷ്ഠാനങ്ങളെ ശുശ്രൂഷ എന്നു മലയാളത്തിലും Service എന്ന് ഇംഗ്ലീഷിലും പറഞ്ഞു കേൾക്കാറുണ്ട്. അനുഷ്ഠാനങ്ങൾ ശുശ്രൂഷകൾ ആകുന്നത് എന്തർത്ഥത്തിലാണ്? ആര് ആരെ എങ്ങനെ ശുശ്രൂഷിക്കുന്നു? നമ്മുടെ അനുഷ്ഠാനങ്ങൾ നമ്മുടെ ജീവിതവീക്ഷണം പ്രതിഫലിപ്പിക്കുന്ന പ്രതീകങ്ങൾ ആണെന്ന് നാം കണ്ടു. നമ്മുടെ വീക്ഷണത്തിൽ നമ്മുടെ ജീവിതം തന്നെ ദൈവത്തെ സേവിക്കുവാനുള്ളതാണ്. അതിന്റെ പ്രതീകം എന്ന നിലയിൽ നമ്മുടെ അനുഷ്ഠാനങ്ങൾ ശുശ്രൂഷകൾ ആണെന്ന് പറയാം. നമ്മുടെ ജീവിതവീക്ഷണത്തെ അടിസ്ഥാനമാക്കി നമ്മുടെ സമൂഹം അഥവാ സഭ ആരോഗ്യത്തോടെ നിലനിൽക്കുന്നതിന് അനുഷ്ഠാനങ്ങൾ സഹായിക്കുന്നു. ആ അർത്ഥത്തിൽ അനുഷ്ഠാനങ്ങൾ സഭയെ ശുശ്രൂഷിക്കലാണ്.

### ആരാധനയോ ദൗത്യമോ?

പ്രധാനം ആരാധനയോ ദൗത്യമോ? സഭയെ സംബന്ധിച്ചു പലപ്പോഴും കേൾക്കാറുള്ള ഒരു ചോദ്യമാണിത്. എന്താണ് സഭയുടെ ദൗത്യം?

ദൈവത്തെ ആരാധിക്കുന്നതും സഭയുടെ ദൗത്യവും തമ്മിൽ എന്തെങ്കിലും ബന്ധം ഉണ്ടോ?

ക്രൈസ്തവസഭയുടെ ആരംഭം മുതലേ ചോദിക്കപ്പെടുന്ന ചോദ്യങ്ങളാണ് ഇവ. ഇതിന് നമ്മുടെ പിതാക്കന്മാർ നൽകിയ ഉത്തരം വിവാഹകൂദാശയിലെ അതിമനോഹരമായ ഒരു കാവ്യത്തിൽ നാം ആലപിക്കാറുണ്ട്.

വന്ദ്യ സ്ലീബാത്തരുവിന്മേൽ
നീതിമാഹാരവിയാം നിന്നെ
നിർമലയാം സഭ കണ്ടപ്പോൾ
അമ്പിളിതുല്യം ക്രമമായ് നിന്നി-
ട്ടഖിലാധിപനാം നിൻ പ്രാഗത്ഭ്യത്തെ
വിധിപോൽ ഭംഗ്യാ ഘോഷിച്ചു.

നീതിമഹാസൂര്യനാകുന്ന ദൈവംതമ്പുരാൻ കുരിശിന്മേൽ ഉദിച്ചുയർന്നു നിൽക്കുന്നതു സഭ കണ്ടു. സൂര്യന്റെ പ്രഭ ചന്ദ്രൻ ഭംഗിയായി പ്രതിഫലിപ്പിക്കുന്നതു പോലെ, ഈ മഹാ കാഴ്ച കണ്ട സഭ നീതിമഹാസൂര്യന്റെ ശോഭ പ്രതിഫലിപ്പിച്ചു.

ദൈവമഹത്വം കാണുമ്പോൾ സംഭവിക്കുന്നതാണ് ആരാധന. അത് എല്ലാവരും കാണുകയില്ല. കുരിശിന്മേൽ കിടന്ന യേശുതമ്പുരാനെ കള്ളന്മാരിരുവരും കണ്ടത് രണ്ടു വിധത്തിലാണ്. കുരിശിൽ അതിദാരുണമായി വധിക്കപ്പെട്ട ഒരു കുറ്റവാളിയായി മാത്രമേ ഇടതുവശത്തെ ആൾക്കു യേശുതമ്പുരാനെ കാണാൻ കഴിഞ്ഞുള്ളു. എന്നാൽ മറ്റേ ആൾ കണ്ടത് ഉദിച്ചുയർന്നു നിൽക്കുന്ന നീതിമഹാസൂര്യനെയാണ്. രണ്ടുപേരുടേയും ബാഹ്യനയനങ്ങൾ കണ്ടത് ഒരേ കാഴ്ചയായിരുന്നെങ്കിലും ആന്തരിക നയനങ്ങൾ ദർശിച്ചത് വ്യത്യസ്തമായ കാഴ്ചയാണ്. ഇടതുവശത്തെ ആളുടെ ആന്തരികനയനങ്ങൾ അന്ധമായിരുന്നു എന്നു പറയാം.

സൂര്യനിൽ നിന്നു പ്രകാശകിരണങ്ങൾ പുറപ്പെടുന്നതുപോലെ, നീതിമഹാസൂര്യനിൽ നിന്നു പുറപ്പെടുന്നത് നീതിയുടെ അഥവാ നന്മയുടെ കിരണങ്ങളാണ്. യേശുവിൽ നീതിമഹാസൂര്യനെ ദർശിച്ച വലതുവശത്തെ കള്ളൻ സഭയുടെ പ്രതീകമാണ്. സ്വയം കുരിശ് ഏറ്റുവാങ്ങുന്ന യേശുതമ്പുരാന്റെ സ്നേഹം വ്യവസ്ഥയില്ലാത്തതാണെന്ന് അയാൾ മനസ്സിലാക്കി. യേശുതമ്പുരാൻ കുരിശിക്കപ്പെടുന്നത് അന്യായമായാണ് എന്ന് അയാൾ മനസ്സിലാക്കി. നന്മയുടെ ഉറവിടമായ ഒരാളെ എന്തു തിന്മയുടെ പേരിലാണ് ശിക്ഷിക്കുന്നത്? കൈകാലുകൾ ആണികളാൽ ബന്ധിതമായിരുന്നില്ലെങ്കിൽ അയാൾ അപ്പോൾ തന്നെ യേശുതമ്പുരാന്റെ പാദങ്ങളിൽ വീണു നമസ്ക്കരിച്ചേനേ.

തന്റെ പിതാവിന്റെ മഹത്വം തന്റെ ആന്തരികനയനങ്ങളാൽ കണ്ട മാത്രയിൽ മുടിയൻപുത്രൻ പിതാവിന്റെ പാദങ്ങളിൽ വീണു മാപ്പിരക്കുവാൻ ആർത്തിയോടെ ഓടുന്നതു നമുക്ക് സങ്കൽപ്പിക്കാം. അതുപോലെ ദൈവത്തിന്റെ മഹത്വം തന്റെ ഉൾക്കണ്ണാൽ കണ്ടിട്ടാണ് തന്റെ അശുദ്ധമായ അധരങ്ങളെക്കുറിച്ച് ഏശയാ പ്രവാചകൻ വിലപിക്കുന്നത്. ഉടൻ തന്നെ ആ അധരങ്ങൾ ശുദ്ധീകരിക്കപ്പെട്ടു. ദൈവത്തിന്റെ മഹത്വം ഘോഷിക്കുന്ന അധരങ്ങളായി അവ മാറി.

യേശുതമ്പുരാന്റെ മഹത്വം ദർശിച്ചുകഴിഞ്ഞപ്പോൾ ആ നീതിമഹാസൂര്യന്റെ മഹത്വം അത്യുച്ചത്തിൽ ഘോഷിച്ചുകൊണ്ട് ശമര്യസ്ത്രീ സ്വന്തം ഗ്രാമത്തിലേക്കോടി. കണ്ണുകൾ മഹത്വം ദർശിച്ചുകഴിയുമ്പോൾ വായ് എങ്ങനെ അടഞ്ഞിരിക്കും. അവൾ സഭയുടെ പ്രതീകമാണ്. അവളിലൂടെ പ്രതിഫലിച്ച ശോഭയിൽ ആ ഗ്രാമം മുഴുവൻ നീതിസൂര്യന്റെ പ്രഭ കണ്ടു.

ക്രൂശിൽ ഉദിച്ചുയർന്നു നില്ക്കുന്ന നീതിസൂര്യനെ സഭ ദർശിച്ചപ്പോൾ ഏശയാ പ്രവാചകനെപ്പോലെ സഭയും ശുദ്ധീകരിക്കപ്പെട്ടു. അവൾ നിർമലയായി. സൂര്യന്റെ ശോഭ ചന്ദ്രൻ പ്രതിഫലിപ്പിക്കുന്നതുപോലെ സഭ നീതിസൂര്യന്റെ ശോഭ പ്രതിഫലിപ്പിക്കാനാരംഭിച്ചു. അവൾ നീതിസൂര്യൻ തന്നെയോ എന്നു സംശയം ജനിപ്പിക്കത്തക്കവിധത്തിൽ സഭ തിളങ്ങി. നന്മയുടെ കിരണങ്ങൾ അവൾ ലോകമെമ്പാടും പരത്തി.

ആരാധനയോ ദൗത്യമോ എന്ന ചോദ്യം അർത്ഥശൂന്യമാണ്. രണ്ടും ഒരു നാണയത്തിന്റെ ഇരുപുറങ്ങളാണ്. ആരാധനയില്ലാതെ ദൗത്യമോ, ദൗത്യമില്ലാതെ ആരാധനയോ ഇല്ല. നീതിസൂര്യനെ ദർശിക്കുന്നയാൾ കണ്ണാടിസമം ആ ശോഭ പ്രതിഫലിപ്പിക്കും. സഭയ്ക്കൊരു ദൗത്യമുണ്ട്. നീതിസൂര്യന്റെ നീതിയിൻകിരണങ്ങൾ പ്രതിഫലിപ്പിക്കലാണ് ആ ദൗത്യം. ഇത് നീതിസൂര്യനോ എന്ന് കാണുന്നവർക്ക് തോന്നത്തക്കവിധത്തിൽ നന്മ മാത്രം ചെയ്യുകയാണ് സഭയുടെ ദൗത്യം. ഈ ദൗത്യം ചെയ്യാൻ സഭയ്ക്ക് കഴിയണമെങ്കിൽ അതിനു ഒരു മാർഗ്ഗമേയുള്ളു. സഭ നീതിസൂര്യന്റെ മഹത്വം കാണണം. നീതിസൂര്യനെ ആരാധിക്കണം. ആരാധനയില്ലാത്ത ദൗത്യം ക്രിസ്തീയ ദൗത്യമല്ല; ദൗത്യമില്ലാത്ത ആരാധന ക്രിസ്തീയ ആരാധനയുമല്ല.

# 20

# ധന്യൻ തൻ മൃതിയാൽ മരണത്തെ കൊന്നു

പൗരസ്ത്യ ക്രൈസ്തവസഭകളുടെ മഹാവെള്ളി (ദുഃഖവെള്ളി) ആരാധനക്രമം രൂപപ്പെട്ടു വികസിച്ചത് ആദ്യനൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന സഭാപിതാക്കന്മാർ രചിച്ച അതിമനോഹരവും അർത്ഥവത്തുമായ കാവ്യങ്ങളിൽ നിന്നാണ്. മാർ അപ്രേം, മാർ ശെമവോൻ കൂക്കോയോ, സെരൂഗിലെ മാർ യാക്കോബ് എന്നിവരുടെ പേരുകളാണ് പ്രധാനമായും രചയിതാക്കളുടേതായി കാണുന്നത്. നാല്, അഞ്ച്, ആറ് എന്നീ നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന ഈ പിതാക്കന്മാർ സുറിയാനി ഭാഷയിലാണ് കാവ്യങ്ങൾ രചിച്ചത്. യേശുക്രിസ്തു ഉപയോഗിച്ച ആരാമ്യ ഭാഷയുടെ ഒരു ഭാഷാന്തരമാണ് പിൽക്കാലത്ത് സുറിയാനി എന്നറിയപ്പെട്ടത്.

റോമാ സാമ്രാജ്യം ഒന്നാം നൂറ്റാണ്ടിൽ രാജദ്രോഹക്കുറ്റത്തിന് കുരിശിലേറ്റിയ യേശു നാലാം നൂറ്റാണ്ടോടെ അതേ സാമ്രാജ്യത്തിൽ ദൈവമായി വാഴ്ത്തപ്പെട്ടു. ഈ സഹചര്യത്തിൽ യേശുവിന്റെ മരണവും ഉയിർപ്പും ലോകചരിത്രത്തിലെ ഏറ്റവും പ്രധാന സംഭവങ്ങളായി കരുതപ്പെട്ടു. ഈ സംഭവങ്ങൾ ഓർക്കുന്ന പെരുനാളുകൾ ഏറ്റവും പ്രധാനപ്പെട്ട പെരുനാളുകളുമായി. ദൈവം എന്തിന് മനുഷ്യനായി എന്നും എന്തിന് സ്വമനസ്സാലെ മരണം വരിച്ചു എന്നും മറ്റുമുള്ള ചോദ്യങ്ങൾക്ക് ഉത്തരം നൽകിയിരിക്കുകയാണ് ഈ കാവ്യങ്ങളിൽ.

ദൈവം തന്റെ മരണത്തിലൂടെ മരണം എന്ന ഭീകരഭൂതത്തെ കൊന്ന കഥയാണ് ഈ ഗാനങ്ങളുടെ വിഷയം. താഴെ കൊടുത്തിരിക്കുന്ന ഈരടിയിൽ ഈ കഥ സംക്ഷിപ്തമായി പറഞ്ഞിരിക്കുന്നു:

ധന്യൻ തൻ മൃതിയാൽ മരണത്തെ കൊന്നു
പാതാളസ്ഥർക്കായ് വിടുതൽ കൊടുത്താൻ.

കഥ കുറെക്കൂടി വിപുലീകരിച്ചാൽ അത് താഴെപ്പറയുന്ന വിധത്തിലാകും:

പണ്ടുപണ്ടൊരു മഹാരാജാവ് തന്റെ രാജ്യത്തെ സമാധാനത്തോടെ ഭരിച്ചുവരവേ ഗുരുതരമായ ഒരു പ്രശ്നം ഉണ്ടായി. ഏതോ ഒരു ഗുഹയിൽ പാർത്തിരുന്ന ഒരു ഭീകരഭൂതം പുറത്തുവന്നു സമാധാനത്തോടെ കഴിഞ്ഞിരുന്ന പ്രജകളെ പിടിച്ച് കൊണ്ടുപോയി അവന്റെ ഗുഹയിൽ

തടവുകാരാക്കി. വിവരം രാജാവിന്റെ ചെവികളിലെത്തിയപ്പോൾ ഭൂതത്തെ നേരിടുവാൻ തന്റെ മല്ലന്മാരായ ഭടന്മാരെ അയച്ചു. എന്നാൽ ഭൂതം അവരെയും ബന്ധനസ്ഥരാക്കി. ഒടുവിൽ ഭൂതത്തെ നേരിടുവാൻ രാജാവ് തന്റെ പുത്രനെത്തന്നെ അയച്ചു. ഒരു സാധാരണ പ്രജയുടെ വേഷത്തിൽ രാജകുമാരൻ ഭൂതത്തെ സമീപിച്ചു. രാജകുമാരനെയും ഭൂതം തന്റെ ഗുഹയ്ക്കുള്ളിലാക്കി. ഗുഹയ്ക്കുള്ളിൽ രാജകുമാരൻ തന്റെ കപടവേഷം അഴിച്ചുകളഞ്ഞു. സ്വന്ത രൂപം പൂണ്ട രാജകുമാരനെ കണ്ടു ഭൂതം ഭയന്ന് വിറച്ചു. അതിഭയങ്കരമായ മല്ലയുദ്ധത്തിനൊടുവിൽ ഭൂതം മൃതനായി നിലം പതിച്ചു. ഗുഹയ്ക്കുള്ളിൽ ബന്ധനസ്ഥരായിരുന്ന എല്ലാവരെയും രാജകുമാരൻ സ്വതന്ത്രരാക്കി. ഇതാണ് മഹാവെള്ളിയാഘോഷത്തിന്റെ പിന്നിലുള്ള കഥ. ഇതിലെ രാജ്യം നമ്മുടെ ലോകം തന്നെ. രാജാവ് ദൈവം. ഭീകരഭൂതം മരണം. അതിന്റെ ഗുഹ പാതാളം. രാജകുമാരൻ യേശുക്രിസ്തു. ഈ കഥയുടെ അടിസ്ഥാനത്തിലാണ് മഹാവെള്ളി ആരാധനയിലെ ഗാനങ്ങളും പ്രാർത്ഥനകളും രചിച്ചിരിക്കുന്നത്.

മരണത്തെ നേരിടുവാൻ മനുഷ്യവേഷം പൂണ്ട ദൈവത്തെ തിരിച്ചറിയാതെ ഇരിക്കുന്നത് മനുഷ്യർ മാത്രമാണ്. സൂര്യചന്ദ്രാദികളും, കടലും, കരയും മറ്റും അവരുടെ സ്രഷ്ടാവിനെ തിരിച്ചറിയുന്നു. കർത്താവ് കുരിശിക്കപ്പെട്ട മരം പോലും അതിന്റെ സ്രഷ്ടാവിനെ തിരിച്ചറിയുന്നു. അതിന്റെ ആത്മഗതം കേൾക്കുക:

ചൊല്ലുന്നു മരം, കഷ്ടമെനിക്കെന്തുളവായ്
സൃഷ്ടീശനെയെൻ മീതെ ഹാ കുരിശിച്ചാർ.

യേശുവിന്റെ കുരിശുമരണസമയത്തുണ്ടായ സൂര്യഗ്രഹണവും ഭൂമികുലുക്കവും വർണിക്കുമ്പോൾ ഈ പിതാക്കന്മാരുടെ കവിഭാവന ചിറകുവിരിച്ച് പറക്കുന്നു:

നഗ്നത പൂണ്ടോരുടയോനെക്കണ്ടടിയാൻ സൂര്യൻ
ഘോരാക്ഷേപം കാണായ്‌വാൻ തൻ നയനം ചിമ്മി.

തന്റെ ഉടയവനെ നഗ്നനായി കാണാനിടയായ സൂര്യൻ ആക്ഷേപകരമായ ഈ കാഴ്ച കാണാൻ കെൽപ്പില്ലാതെ തന്റെ കണ്ണുകൾ മൂടിയതുകൊണ്ടാണ് ഭൂമിയിൽ ഇരുട്ടു വന്നത് എന്നാണ് ഇവിടെ കവിഭാവന.

സ്കീപ്പായിന്മേൽ നീതിമാഹാർക്കൻ മേവീടുമ്പോൾ
സൃഷ്ടികളിൽ ഞാനെങ്ങനുദിക്കും ചൊന്നാൻ സൂര്യൻ.

സൂര്യൻ പ്രകാശിക്കുമ്പോൾ നക്ഷത്രങ്ങൾക്ക് പ്രകാശം നഷ്ടപ്പെടുന്നതുപോലെ നീതിമഹാസൂര്യൻ ഉദിച്ചുയർന്നപ്പോൾ തനിക്ക് പ്രകാശം നഷ്ടപ്പെട്ടുപോയെന്ന് സൂര്യൻ സമ്മതിക്കുന്നു എന്നാണ് ഇവിടെ കവിഭാവന.

നോഹിൻ നാഥൻ തൻ നഗ്നത കാണായ്‌വാൻ ശേമും
യാഫേത്തും പോൽ രവിയു മതിയും വദനം മൂടി.

തങ്ങളുടെ പിതാവായ നോഹ നഗ്നനായി കിടന്നുറങ്ങുന്നു എന്നു ഹാമിൽ നിന്നും കേട്ട ശേമും യാഫേത്തും ആക്ഷേപകരമായ ആ കാഴ്ച കാണാനാവാതെ പിറകോട്ടു നടന്ന് ഒരു തുണി പിതാവിന്റെ മേൽ വിരിക്കുന്ന കഥയുണ്ട്. അതുപോലെ സൂര്യനും ചന്ദ്രനും തങ്ങളുടെ നാഥന്റെ നഗ്നത കാണാനാവാതെ മുഖം മൂടി.

രൂപകം, ഉപമ എന്നിവയോടൊപ്പം ഈ കാവ്യങ്ങളിൽ ഏറ്റവും ഉപയോഗിക്കപ്പെടുന്ന കാവ്യസങ്കേതങ്ങൾ വ്യക്തിവത്ക്കരണവും (personification) വിരോധാഭാസവും ആണ്. സൂര്യൻ ചന്ദ്രൻ, മരം, കടൽ തുടങ്ങിയ അചേതനവസ്തുക്കളെ സചേതനവ്യക്തികളായി സങ്കൽപ്പിച്ചിരിക്കുന്നു.

ഇന്നാളുടയോൻ തരുവിൻമീതെ ദാഹത്താൽ ജലമാരായ്കെ
പാരാവാരം കൂറ്റൻ പോലാരവമേറി.

എനിക്കു ദാഹിക്കുന്നു എന്നു യേശുതമ്പുരാൻ പറയുന്നതു കേട്ട് മഹാസമുദ്രം അലറുന്നതെന്തിന്? തനിക്ക് ഈ ജലമെല്ലാം തന്ന തന്റെ ഉടയവനാണ് അൽപം ജലത്തിനുവേണ്ടി യാചിക്കുന്നതെന്ന് സമുദ്രം അറിയുന്നു. ഇത് വിരോധാഭാസ (irony) ത്തിന്റെ ഒരു ഉദാഹരണമാണ്.

ഇന്നാൾ നിന്നാൻ മൗലി നമിച്ചാ വിധിഗേഹത്തിൽ
സർവവിധീശവിധീശൻ താൻ.

ന്യായാധിപന്മാരെ ന്യായം വിധിക്കുന്നവൻ ഒരു ന്യായാധിപന്റെ മുമ്പാകെ കുറ്റവാളിയെപ്പോലെ നിൽക്കുന്നതും വിരോധാഭാസം തന്നെ.

ഒരു നാടകത്തിലെ ഒരു കഥാപാത്രത്തെ നാടകത്തിലെ മറ്റ് കഥാപാത്രങ്ങൾ മനസ്സിലാക്കുന്നില്ലെങ്കിലും നാടകത്തിന്റെ കാഴ്ചക്കാർ ആ കഥാപാത്രത്തെ മനസ്സിലാക്കുന്നത് നാടകീയ വിരോധാഭാസം (dramatic irony) എന്ന കാവ്യസങ്കേതമാണ്. യേശുവിനെ കുരിശിലേറ്റുന്നവർക്ക് യേശു ആരെന്ന് അറിഞ്ഞു കൂടാ. എന്നാൽ ഇതെല്ലാം കണ്ടുകൊണ്ട് സ്വർഗ്ഗത്തിലും ഭൂമിയിലും ഇരിക്കുന്ന മനുഷ്യേതര കാഴ്ചക്കാർ യേശു ആരെന്ന് അറിയുന്നു.

താനടിയേറ്റപ്പോൾ ലെഗിയോൻ വിറ പൂണ്ടു.
സ്രഷ്ടാവിനെ ധിക്കാരികൾ നിന്ദിച്ചതിനാൽ
ചിറകു വിടർത്താരവരെ ചൂടുവാൻ
ജനകാംഗ്യം ശമനമവർക്കേകി

തിരുവുളമായ് ദുഷിയേറ്റാൻ
തീ പൂണ്ടോർ ശമമാർന്നു.

റോമാ സൈന്യത്തിലെ ഒരു വലിയ സംഘത്തെ കുറിക്കുന്ന പദമാണ് ലെഗിയോൻ (legion). പൈശാചിക സൈന്യത്തെ കുറിക്കുവാൻ ആ പദം സുവിശേഷങ്ങളിൽ ഉപയോഗിച്ചിട്ടുണ്ട്. ഇവിടെ ആ പദം ഉപയോഗിച്ചിരിക്കുന്നത് സ്വർഗ്ഗസൈന്യത്തെ കുറിക്കുവാനാണ്. സ്രഷ്ടാവിനെ നിന്ദിക്കുന്ന ധിക്കാരികളെ പറന്നു ചെന്നു ചുട്ടുകരിക്കുവാൻ സ്വർഗ്ഗസൈന്യം ചിറകു വിടർത്തുന്നു. എന്നാൽ അത് വേണ്ട എന്നു പിതാവ് ആംഗ്യം കാട്ടുന്നത് കണ്ട് അവർ ചിറകുകൾ താഴ്ത്തുന്നു. തന്റെ സ്വന്ത ഇഷ്ട പ്രകാരമാണ് ദൈവപുത്രൻ നിന്ദ ഏൽക്കുന്നത് എന്ന് അവർക്ക് മനസ്സിലാകുന്നു. ഇത് നാടകീയ വിരോധാഭാസത്തിന്റെ ഒരു ഉദാഹരണമാണ്.

**മരണത്തെ കൊല്ലുന്നതെങ്ങനെ?**

യേശുതമ്പുരാന്റെ മാതൃക പിൻതുടർന്ന് മാർ അപ്രേമും മറ്റും ഉപയോഗിച്ച ഒരു ഉപമയാണ് മരണം എന്ന ഭീകരരൂപത്തെ കൊല്ലുന്ന കഥ. അതിനെ ഒരു ചരിത്രസംഭവമായി അക്ഷരാർത്ഥത്തിൽ കണ്ടാൽ "പരീശന്മാരുടെ പുളിച്ച മാവിനെ സൂക്ഷിച്ചുകൊൾവീൻ" എന്ന യേശുക്രിസ്തുവിന്റെ ഉപദേശം അക്ഷരാർത്ഥത്തിൽ എടുത്ത ശിഷ്യന്മാരുടെ മണ്ടത്തരമാവും അത്.

എന്താണ് ഈ ഉപമയുടെ അർത്ഥമെന്ന് അപ്രേം പിതാവിനോടു ചോദിച്ചാൽ അദ്ദേഹം ഇങ്ങനെ പറയുമായിരിക്കും. മരണം രണ്ടു തരമുണ്ട്: യേശു മരിച്ച മരണം, യേശു കൊന്ന മരണം. ആദ്യത്തേത് ആക്ഷരികമാണ്. രണ്ടാമത്തേത് ആലങ്കാരികവും. മനുഷ്യജീവിതത്തിലെ രണ്ടു അടിസ്ഥാന പ്രശ്നങ്ങളാണിവ.

യേശു മരിച്ച മരണം സ്വാഭാവിക മരണമാണ്. ജനനമുള്ള എല്ലാ ജീവികൾക്കുമുണ്ട് മരണവും. മരണം സുനിശ്ചിതം. എന്നാൽ എപ്പോൾ അത് വരുമെന്നു മാത്രം ഒരു നിശ്ചയവുമില്ല. നമ്മുടെ സ്വപ്നങ്ങളെയും പ്രതീക്ഷകളെയും ഞൊടിയിടയിൽ ഇല്ലാതാക്കുന്ന ഒരു ഭീകരഭൂതമായി മരണം കാണപ്പെടുന്നു. എന്നാൽ നമ്മെ ഭയപ്പെടുത്തുന്ന ഈ ഭീകരഭൂതം വീർപ്പിച്ചു വച്ചിരിക്കുന്ന ഒരു വെറും പാവയാണ് എന്നതാണു സത്യം. മരണമല്ല വാസ്തവത്തിൽ നമ്മുടെ പ്രശ്നം, മരണഭയമാണ്. ഒന്നുരണ്ടുദാഹരണങ്ങൾ കൊണ്ട് ഇത് വിശദമാക്കാം.

ഭൂമിയുടെ ഉപരിതലത്തിൽ നിന്നു നോക്കുമ്പോൾ സൂര്യൻ ഉദിക്കുന്നതായും അസ്തമിക്കുന്നതായും കാണപ്പെടുന്നു. ഭൂമിയിൽ നിന്ന് ഏതാണ്ട് ഒരായിരം മൈൽ മാറി സ്പേസിൽ പോയി നോക്കിയാൽ സൂര്യൻ ഉദി

ക്കുന്നില്ല, അസ്തമിക്കുന്നുമില്ല എന്നു കാണാം. അതുപോലെ നമ്മുടെ കാഴ്ചപ്പാടിൽ നിന്നു നോക്കുമ്പോഴാണ് നമുക്ക് മരണമുള്ളത്. ദൈവ ത്തിന്റെ കാഴ്ചപ്പാടിൽ നിന്നു നോക്കിയാൽ നമുക്ക് ജനനവും മരണവും ഇല്ലെന്നാവും കാണുക. കാരണം നമ്മെ ജീവിപ്പിക്കുന്ന ജീവൻ നമ്മുടെ സ്വന്തമല്ല. അത് ദൈവത്തിന്റെ ജീവനാണ്. സ്വയം പ്രകാശിക്കുന്ന സൂര്യന്റെ പ്രകാശത്താൽ ചന്ദ്രൻ പ്രകാശിക്കുന്നതുപോലെ തന്നിൽതന്നെ ജീവനുള്ള ദൈവത്തിന്റെ ജീവനാണ് എല്ലാ ജീവജാലങ്ങളെയും ജീവി പ്പിച്ചു നിർത്തുന്നത്. ചന്ദ്രനു സ്വതവേ പ്രകാശമില്ലാത്തതുപോലെ നമുക്ക് സ്വതവേ ജീവനില്ല.

സമുദ്രോപരിതലത്തിൽ ഉയരുന്ന ഒരു തിരമാല നിമിഷങ്ങൾക്കകം താഴേക്കു പതിക്കുമ്പോൾ "അയ്യോ ഞാൻ മരിക്കുന്നേ" എന്നു വിലപി ക്കുന്നതായി സങ്കൽപ്പിക്കുക. എന്തു പറഞ്ഞാണ് നാം അതിനെ ആശ്വ സിപ്പിക്കുന്നത്? തിരമാല ജനിച്ചിട്ടു വേണ്ടേ മരിക്കാൻ എന്നാവും നമുക്ക് മനസ്സിൽ തോന്നുക. ഇതുപോലെയാണ് എല്ലാ ജീവികളുടെയും കാര്യം. സർവേശ്വരന്റെ ജീവന്റെ പ്രകടനങ്ങളാണ് എല്ലാ ജീവജാലങ്ങളും. സ്വയം ജീവിക്കുന്ന ഒരു ജീവിയും ഇല്ല.

ചുരുക്കത്തിൽ യേശു മരിച്ച മരണം എല്ലാ ജീവജാലങ്ങളും മരിക്കുന്ന മരണമാണ്. അതിൽ ഭയക്കേണ്ടതായി ഒന്നും ഇല്ല. ഉൾക്കണ്ണു കൊണ്ടു കാണുമ്പോഴാണ് നമ്മെ പേടിപ്പിക്കുന്ന ഈ ഭൂതം വെറും ഒരു പാവ യാണ് എന്നു നാം അറിയുന്നത്. എന്നാൽ യേശു കൊന്ന മരണം വെറു മൊരു പാവയല്ല. അത് വളരെ അപകടകാരിയായ ഒരു ഭീകരഭൂതം തന്നെ യാണ്. ആത്മീയമരണം എന്നാണ് അത് പൊതുവേ അറിയപ്പെടുന്നത്. എന്താണ് അത് എന്നു വിശദമാക്കാം.

മനുഷ്യർക്ക് പരസ്പരവും ദൈവത്തോടും പ്രകൃതിയോടും ഉള്ള ഐക്യത്തിലാണ് ലോകത്തിന്റെ മുഴുവൻ നിലനിൽപ്പ് അടിസ്ഥാനപ്പെ ട്ടിരിക്കുന്നത്. ബന്ധങ്ങൾ വിഘടിക്കുമ്പോൾ ലോകത്തിന്റെ നിലനിൽപ്പ് അപകടത്തിലാകുന്നു. എല്ലാ ബന്ധങ്ങളും സുദൃഢമായിരിക്കുന്ന വ്യവ സ്ഥിതിയുടെ ഒരു പേരാണ് ഏദൻതോട്ടം. സ്വർഗ്ഗീയമായ സന്തോഷവും സമാധാനവുമുള്ള ഒരു ജീവിതമായിരുന്നു അവിടെ. ആദാമിന്റെ അനു സരണക്കേട് ബന്ധങ്ങൾ വിഘടിക്കുന്നതിന് കാരണമായി. വിലക്കപ്പെട്ട കനി തിന്ന നാളിൽ ആദാമിനു സംഭവിച്ച മരണം ആദമിന്റെ സ്വർഗ്ഗീയ ജീവിതത്തിന്റെ അന്ത്യമായിരുന്നു. ദൈവത്തോടും, മനുഷ്യർ തമ്മിലും, പ്രകൃതിയോടും ഉള്ള ബന്ധങ്ങൾ വിഘടിക്കപ്പെട്ടു. വിഘടിതബന്ധങ്ങൾ ആണ് മനുഷ്യന്റെ ഏറ്റവും വലിയ അസ്തിത്വപ്രശ്നം.

വിഘടിച്ചുപോയ ബന്ധങ്ങൾ പുനഃസ്ഥാപിക്കണം — അതാണ് പ്രശ്ന

പരിഹാരം. ദൈവത്തെ പൂർണഹൃദയത്തോടെ സ്നേഹിക്കുക, സമ സൃഷ്ടങ്ങളെ നമ്മെപ്പോലെ സ്നേഹിക്കുക, പ്രകൃതിയെ സംരക്ഷിക്കുക, വിഘടിച്ചുപോയ ബന്ധങ്ങളിൽ പശ്ചാത്തപിച്ചു മുടിയൻപുത്രനെപ്പോലെ ബന്ധങ്ങൾ പുനഃസ്ഥാപിക്കുക. ഒന്നാം ആദം അനുസരണക്കേട് കാട്ടി ദൈവത്തോടുള്ള ബന്ധം വിച്ഛേദിച്ചെങ്കിൽ മരണത്തോളം അനുസരണ മുള്ളവനായി രണ്ടാമാദം ദൈവത്തോടുള്ള ബന്ധം സുദൃഢമായി നില നിർത്തി എന്ന് പൗലോസ് അപ്പോസ്തോലൻ എഴുതുന്നു. വിഘടിത ബന്ധങ്ങൾ എന്ന ഭീകര ഭൂതത്തെ വകവരുത്തുന്നത് ബന്ധങ്ങൾ സുദൃ ഢമാക്കിക്കൊണ്ടു വേണം. യേശുക്രിസ്തുവിന്റെ മാതൃക പിന്തുടർന്ന് ഈ ഭീകരഭൂതത്തെ കൊല്ലുവാൻ നമുക്കും കഴിയണം.

നമ്മുടെ യഥാർത്ഥ പ്രശ്നത്തെ തിരിച്ചറിയാനുള്ള ഉൾക്കാഴ്ചയാണ് നമുക്കാദ്യം വേണ്ടത്. മരണം ഒരു വലിയ പ്രശ്നമായി കാണപ്പെടുന്നത് ആത്മീയ അന്ധതയുടെ ഫലമായാണ്. അന്ധത മാറി ഉൾക്കാഴ്ച ലഭി ക്കുമ്പോൾ യഥാർത്ഥ പ്രശ്നം മരണമല്ല, ആത്മീയമരണം അഥവാ വിഘ ടിത ബന്ധങ്ങൾ ആണ് എന്നു നമുക്ക് ബോധ്യപ്പെടും. ആത്മീയ അന്ധ തയും ആത്മീയ മരണവുമാണ് മനുഷ്യന്റെ അടിസ്ഥാന പ്രശ്നങ്ങൾ. പ്രശ്നപരിഹാരം, യോഹന്നാൻ ശ്ലീഹായുടെ ഭാഷയിൽ വെളിച്ചവും ജീവ നുമാണ് — ആത്മീയ വെളിച്ചവും ആത്മീയ ജീവനും.

# 21

# കണ്ടിരുസരണികൾ

ക്രിസ്തുമതത്തിന്റെ ആദ്യ നൂറ്റാണ്ടുകളിൽ റോമാസാമ്രാജ്യം രണ്ടു വ്യത്യസ്ത സംസ്കാരങ്ങളായാണ് വികസിച്ചുവന്നത് — കിഴക്കും പടിഞ്ഞാറും. പടിഞ്ഞാറൻ റോമിന്റെ ഭാഷ ലത്തീനായിരുന്നു. കിഴക്കൻ റോമിന്റെ ഭാഷ ഗ്രീക്കും. ഇന്നത്തെ പശ്ചിമ-പൗരസ്ത്യ യൂറോപ്പ് എന്ന വിഭജനം അന്നത്തെ വിഭജനത്തിന്റെ തുടർച്ചയാണ്. പടിഞ്ഞാറൻ റോമിലെ ക്രൈസ്തവസഭ റോമൻ കത്തോലിക്കാ സഭ എന്നറിയപ്പെട്ടു. കിഴക്കൻ റോമിലെ സഭകൾ ഓർത്തഡോക്സ് സഭകൾ എന്നും.

നാലാം നൂറ്റാണ്ടിൽ കിഴക്കൻ ക്രൈസ്തവസഭ ഒരു മഹാസംസ്കാരമായി ആഴത്തിൽ വേരോടുകയും പടർന്ന് പന്തലിക്കുകയും ചെയ്തപ്പോൾ പടിഞ്ഞാറൻ ക്രൈസ്തവസഭ അതിന്റെ ശൈശവദശയിലായിരുന്നു. കിഴക്കുള്ള പിതാക്കന്മാരുടെ ചിന്തയും ദർശനവും ഉൾക്കൊള്ളുവാൻ പിടിഞ്ഞാറുള്ളവർക്ക് ഭാഷാവ്യത്യാസം മൂലം സാധിക്കാതെ പോയി. കിഴക്കൻ സഭകളുടെ ദർശനത്തിൽ നിന്നു പല കാര്യങ്ങളിലും പടിഞ്ഞാറൻ സഭ വ്യതിചലിച്ചു പോയി. ദൈവം, മനുഷ്യൻ, സഭ, സഭാദൗത്യം, ആരാധന ഇവയെക്കുറിച്ചെല്ലാമുള്ള പാശ്ചാത്യചിന്ത എപ്രകാരം വികലമായിപ്പോയി എന്ന് അഭിവന്ദ്യ പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ വിശദമാക്കിയിട്ടുണ്ട്.

എന്താണ് സഭയുടെ ധർമ്മം? സർവസൃഷ്ടിയേയും പ്രതിനിധാനം ചെയ്തുകൊണ്ട് ക്രിസ്തുവിനോടു ഏകീഭവിച്ച് ക്രിസ്തുശരീരമായി ദൈവസന്നിധിയിൽ നിൽക്കുകയാണ് സഭയുടെ ധർമ്മം. ദൈവത്തിനും മനുഷ്യർക്കും മദ്ധ്യേ മദ്ധ്യസ്ഥൻ ക്രിസ്തു എന്ന് പൗലോസ് അപ്പോസ്തോലൻ എഴുതി. ആ മദ്ധ്യസ്ഥനോട് ചേർന്ന് അതേ ധർമ്മം തന്നെയാണ് സഭ നിർവഹിക്കുന്നത്. ഇപ്പോൾ ജീവിച്ചിരിക്കുന്നവരെ കൂടാതെ മുമ്പ് ജീവിച്ചിരുന്നവരും ഇനി ജീവിക്കാനിരിക്കുന്നവരും ഉൾപ്പെട്ടതാണ് സാർവത്രിക (കാതോലിക) സഭ. എന്നാൽ ഒരു പ്രത്യേക സ്ഥലത്തു അവിടെയുള്ളവർ ഒന്നിച്ചു കൂടുന്നതാണ് ഒരു പ്രാദേശിക സഭ. ഒരു പ്രാദേശികസഭ എപ്പോഴും സാർവത്രിക സഭയെ പ്രതിനിധാനം ചെയ്യുന്നു. ഇതാണ് സഭയെക്കുറിച്ചുള്ള കിഴക്കൻ വീക്ഷണം.

പടിഞ്ഞാറൻ വീക്ഷണം വ്യത്യസ്തമാണ്. മിസ്രയീമിലെ അടിമത്തത്തിൽ നിന്നു സ്വാതന്ത്ര്യം നേടി ഇസ്രായേൽ മക്കൾ മരുഭൂമിയിലൂടെ യാത്ര ചെയ്ത് കനാൻ നാട്ടിലെത്തിച്ചേർന്നു. അതുപോലെ സാത്താന്റെ

അടിമത്തത്തിൽ നിന്ന് സ്വാതന്ത്ര്യം നേടി ഇഹലോകമാകുന്ന മരുഭൂമിയിലൂടെ പരലോകമാകുന്ന കനാൻനാടിനെ ലക്ഷ്യമാക്കി യാത്രചെയ്യുന്ന പുതിയ ഇസ്രായേലാണ് ക്രൈസ്തവസഭ. റോമിലെ മാർപാപ്പായെ അദൃശ്യനായ ക്രിസ്തുവിന്റെ ദൃശ്യനായ പ്രതിനിധിയായി അംഗീകരിക്കുന്ന ക്രിസ്തുവിശ്വാസികളാണ് സഭയുടെ അംഗങ്ങൾ. ക്രിസ്തുവിനെ പ്രതിനിധാനം ചെയ്യുന്നത് സഭയല്ല, മാർപാപ്പാ എന്ന ഒരു വ്യക്തിയാണ്. പ്രാദേശികസഭ സാർവത്രികസഭയെ പ്രതിനിധാനം ചെയ്യുന്നില്ല. അതിനു സാർവത്രികസഭയുടെ ഒരു അംശം എന്ന നിലയിൽ അല്ലാതെ അതിൽത്തന്നെ പൂർണ്ണത ഇല്ല.

പടിഞ്ഞാറൻ വീക്ഷണം വ്യക്തമാക്കുന്ന മറ്റൊരു ഉപമയുണ്ട്. ലോകമാകുന്ന സമുദ്രത്തിൽ ആളുകൾ മുങ്ങി നശിക്കുമ്പോൾ അവർക്ക് കയറി രക്ഷപ്പെടാവുന്ന ഒരു ബോട്ടാണ് സഭ. സഭ മനുഷ്യരുടെ രക്ഷാമാർഗ്ഗമാണ്. സഭയ്ക്ക് പുറത്തുള്ളവർക്ക് രക്ഷയില്ല. ബോട്ടിന്റെ ഡ്രൈവറെപ്പോലെയാണ് പുരോഹിതൻ. പുരോഹിതരെ ആശ്രയിച്ചാണ് സാധാരണ വിശ്വാസികളുടെ രക്ഷ. ക്രിസ്തുവിന്റെ അധികാരം കയ്യാളുന്ന ക്രിസ്തുവിന്റെ പ്രതിപുരുഷനാണ് മാർപാപ്പാ. മാർപാപ്പായിൽ നിന്നു ബിഷപ്പുമാരും അവരിൽ നിന്നു പുരോഹിതരും അധികാരം ഏറ്റുവാങ്ങുന്നു. ആളുകൾക്ക് സ്വർഗ്ഗത്തിലേക്കുള്ള പ്രവേശനം നൽകാനോ നൽകാതിരിക്കാനോ ഉള്ള അധികാരമാണിത്.

ലോകത്തെ ദൈവത്തോട് നിരപ്പിക്കുക എന്ന ദൗത്യവുമായി ദൈവത്തിന്റെ വലഭാഗത്ത് നിന്നുകൊണ്ട് ക്രിസ്തു മഹാപുരോഹിത ശുശ്രൂഷ ചെയ്യുന്നു. ഈ ദൗത്യത്തിൽ ക്രിസ്തുവിനോടു ഏകീഭവിച്ചു സഭയും പങ്കുചേരുന്നു. ഇതിന്റെ ഒരു ദൃശ്യകലാ ആവിഷ്ക്കാരമാണ് വിശുദ്ധ കുർബാന. ഇതാണ് കിഴക്കൻ വീക്ഷണം.

വിശുദ്ധ കുർബാനയെക്കുറിച്ചുള്ള പടിഞ്ഞാറൻ വീക്ഷണം ഇതിൽ നിന്നും തികച്ചും വ്യത്യസ്തമാണ്. മരുഭൂമിയിലൂടെ യാത്ര ചെയ്യുമ്പോൾ സർപ്പങ്ങളുടെ കടിയേറ്റ് ഇസ്രായേൽ മക്കൾ മരിച്ചു വീഴാൻ തുടങ്ങി. ദൈവകൽപ്പനയനുസരിച്ച് മോശ ഒരു പിച്ചളസർപ്പത്തെ നാട്ടി. അതിലേക്കു നോക്കിയവർ മരിക്കാതെ രക്ഷപെട്ടു. പുതിയ ഇസ്രായേലാകുന്ന ക്രൈസ്തവസഭ ലോകമാകുന്ന മരഭൂമിയിലൂടെ യാത്ര ചെയ്യുമ്പോൾ പൈശാചിക ആക്രമണത്തിൽ നിന്നു രക്ഷപ്പെടാൻ വേണ്ടി കണ്ണുകളുയർത്തി നോക്കാനുള്ള പിച്ചളസർപ്പമാണ് ക്രൂശിതനായ ക്രിസ്തു. ആളുകൾക്ക് ക്രൂശിതനായ ക്രിസ്തുവിനെ ഒന്നു കാണുവാനും ക്രിസ്തുവിന്റെ രക്ഷ സ്വീകരിക്കാനും ഉള്ള ഒരു അവസരമാണ് വിശുദ്ധ കുർബാന. അങ്ങനെ വിശുദ്ധ കുർബാന രക്ഷയ്ക്കുള്ള മാർഗ്ഗമാണ്.

വിശുദ്ധ കുർബാനയെപ്പറ്റി മറ്റൊരു പടിഞ്ഞാറൻ സങ്കൽപ്പം കൂടിയുണ്ട്. മരുഭൂമിയിലൂടെ യാത്ര ചെയ്യുമ്പോൾ ഇസ്രായേൽ മക്കൾ പട്ടിണി കൊണ്ട് മരിച്ചു വീഴാൻ തുടങ്ങി. അപ്പോൾ ദൈവം അവർക്ക് മന്ന എന്ന ആഹാരം ആകാശത്തിൽ നിന്നു പൊഴിച്ചു കൊടുത്തു. പുതിയ ഇസ്രയേലാകുന്ന സഭയ്ക്ക് ലോകമരുഭൂയാത്രയിൽ തളർന്ന് വീഴാതിരിക്കുവാൻ ദൈവം നൽകുന്ന ആത്മീയ ആഹാരമാണ് വിശുദ്ധ കുർബാന.

കിഴക്കൻ വീക്ഷണത്തിൽ ലോകം ഒന്നേയുള്ളു. അത് ദൈവത്തിന്റെ ലോകമാണ്. അതിനെ പരിപാലിക്കാനുള്ള ഉത്തരവാദിത്തമാണ് ദൈവം ആദമിനെ ഏൽപ്പിച്ചത്. ഒന്നാമാദം നിരുത്തരവാദപരമായി പെരുമാറി. എന്നാൽ രണ്ടാമാദമായ ക്രിസ്തു അതേ ഉത്തരവാദിത്തമേറ്റുകൊണ്ടാണ് ദൈവസന്നിധിയിൽ പുരോഹിതനായി നിൽക്കുന്നത്. ക്രിസ്തുവിനോടു ചേർന്ന് ക്രിസ്തുശരീരമായി സഭയും അതേ ഉത്തരവാദിത്തം നിർവഹിക്കുന്നു. സഭ അതിന്റെ ഉത്തരവാദിത്തം നിർവഹിക്കുമ്പോൾ അതിന്റെ നന്മ ലോകത്തിന് മുഴുവൻ ലഭിക്കുന്നു. ലോകത്തിന്റെ രക്ഷയും നന്മയുമാണ് സഭയുടെ ലക്ഷ്യം. ദൈവത്തോടുള്ള ശത്രുത മാറി മൈത്രി ആകുന്നതാണ് രക്ഷ. ലോകത്തിന്റെ ഒരു ഭാഗമെന്ന നിലയിൽ സഭയ്ക്കും അതിന്റെ സദ്ഫലങ്ങൾ അനുഭവിക്കാം.

പടിഞ്ഞാറൻ വീക്ഷണത്തിൽ രണ്ടു ലോകങ്ങളുണ്ട്: ഇഹലോകം, പരലോകം. ഇഹലോകം നശിക്കാനുള്ളതാണ്. അതിൽ നിന്നു രക്ഷപെട്ടു പരലോകത്തേക്ക് പോകുന്നതാണ് രക്ഷ. അങ്ങനെ പരലോകത്തേക്ക് യാത്ര ചെയ്യുന്ന ഒരു സംഘമാണ് സഭ.

കിഴക്കൻ വീക്ഷണവുമായി താരതമ്യപ്പെടുത്തുമ്പോൾ പടിഞ്ഞാറൻ വീക്ഷണം വളരെ സങ്കുചിതമാണ്. ഇവർ തമ്മിൽ മെച്ചപ്പെട്ട ആശയവിനിമയം ഉണ്ടാകുന്നത് കൂടുതൽ മെച്ചപ്പെട്ട സങ്കൽപ്പങ്ങളിലേക്കും അർത്ഥവത്തായ ആരാധനയിലേക്കും നമ്മെ നയിക്കും എന്ന് പ്രത്യാശിക്കാം. ഇക്കഴിഞ്ഞ നൂറ്റാണ്ടിൽ നടന്ന രണ്ടാം വത്തിക്കാൻ സുന്നഹദോസ് കത്തോലിക്കാ സഭയുടെ കാഴ്ചപ്പാടിൽ വലിയ പരിവർത്തനങ്ങൾ വരുത്തുകയുണ്ടായി. കിഴക്കൻ സഭയുടെ വീക്ഷണം കുറെയൊക്കെ സ്വായത്തമാക്കുവാൻ ഇതു മൂലം പടിഞ്ഞാറൻ സഭയ്ക്ക് ഇടയായിട്ടുണ്ട്.

# 22

# അനുഗ്രഹങ്ങളും സമാധാനവും ബലിയും സ്തോത്രവും

ആരാധന എന്നാൽ എന്താണ്? ആരാധിക്കുക എന്നാൽ എന്താണ് അർത്ഥം? ആരാധനയിൽ എന്തെല്ലാം അടങ്ങിയിരിക്കുന്നു? ഈ ചോദ്യങ്ങൾക്കെല്ലാം നാം നൽകുന്ന ഉത്തരം ഇതാണ്: "ഈ കുർബാന അനുഗ്രഹങ്ങളും സമാധാനവും ബലിയും സ്തോത്രവും ആകുന്നു." ഈ നാലു വാക്കുകളുടെ അർത്ഥം എന്താണെന്ന് ചുരുക്കത്തിൽ മനസ്സിലാക്കുവാൻ ഒരു ശ്രമം നടത്താം.

ആരാധിക്കുമ്പോൾ നാം ചെയ്യുന്ന നാലു കാര്യങ്ങളാണ് ഇവ. പരസ്പരം ആശ്രയിച്ച് ഒരുമിച്ചു നിൽക്കുന്നവയാണ് ഈ നാലു കാര്യങ്ങൾ. ഒരു സമചതുരത്തിന് നാലു വശങ്ങൾ ഉള്ളതുപോലെ ആരാധനയുടെ നാലു വശങ്ങളാണ് ഇവ എന്നു പറയാം. അല്ലെങ്കിൽ ഒരു മേശയ്ക്ക് നാലു കാലുകൾ ഉള്ളതുപോലെ ആരാധനയുടെ നാലു കാലുകൾ ആണ് ഇവ എന്നും പറയാം.

### 1. അനുഗ്രഹം

അനുഗ്രഹം (blessing) എന്ന പദത്തിന്റെ വിപരീതം ശാപം (curse) ആണ്. സ്നേഹത്തിന്റെ പ്രകടനമാണ് അനുഗ്രഹം. വെറുപ്പിന്റെ പ്രകടനം ശാപവും. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ (May God bless you) എന്നു നാം ആശംസിക്കാറുണ്ട്. ദൈവത്തിന്റെ അനുഗ്രഹം എല്ലാവരും കാംക്ഷിക്കുന്നു. ജീവിതത്തിൽ നന്മകൾ സംഭവിക്കുമ്പോൾ അവയെ ദൈവാനുഗ്രഹമായി നാം മനസ്സിലാക്കുന്നു. ദൈവത്തിന്റെ സ്നേഹത്തിന്റെ പ്രകടനമാണ് ദൈവത്തിന്റെ അനുഗ്രഹം. ദൈവം സ്നേഹം തന്നെ എന്നു യോഹന്നാൻ ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു. ദൈവം ആരെയും വെറുക്കുന്നില്ല. അങ്ങനെയെങ്കിൽ ദൈവത്തിൽ നിന്നു അനുഗ്രഹങ്ങളേ വരൂ. സൂര്യനിൽ നിന്നു ഇരുൾ വരാത്തതുപോലെ ദൈവത്തിൽ നിന്നു വെറുപ്പും ശാപവും വരികയില്ല.

ദൈവം മാത്രമല്ല മനുഷ്യരും അനുഗ്രഹിക്കും. എന്നാൽ മനുഷ്യരിൽ നിന്ന് അനുഗ്രഹം മാത്രമല്ല, ശാപവും വരും. സ്നേഹത്തിന്റെ പ്രകടനമായി അനുഗ്രഹവും വെറുപ്പിന്റെ പ്രകടനമായി ശാപവും മനുഷ്യനിൽ നിന്നു വരും.

മനുഷ്യർ പരസ്പരം അനുഗ്രഹിക്കുകയും ശപിക്കുകയും ചെയ്യാറുണ്ടെന്ന് നമുക്ക് അറിയാം. എന്നാൽ മനുഷ്യർ ദൈവത്തെ അനുഗ്രഹിക്കുകയും ശപിക്കുകയും ചെയ്യാറുണ്ടോ? ഉണ്ട്.

ജീവിതത്തിൽ നന്മകൾ സംഭവിക്കുമ്പോൾ അവ ദൈവാനുഗ്രഹമായി മനസ്സിലാക്കി ദൈവത്തെ തിരികെ അനുഗ്രഹിക്കാറുണ്ട്. എന്നാൽ അനുഗ്രഹം (bless) എന്ന പദത്തിന്റെ സ്ഥാനത്ത് ഈ അർത്ഥത്തിൽ വാഴ്ത്തുക (bless) എന്ന പദമാണ് മലയാളത്തിൽ ഉപയോഗിച്ചിരിക്കുന്നത്. ചില ഉദാഹരണങ്ങൾ ഈ വേദഭാഗങ്ങളിൽ കാണുക: 1 ദിന. 29:20, സങ്കീ. 34:1, 103:1.

ജീവിതത്തിൽ കഷ്ടതകളും ദുഃഖങ്ങളും വരുമ്പോൾ മനുഷ്യർ ദൈവത്തെ ശപിക്കാറുണ്ട്. കഷ്ടതകളുടെ നടുവിലായിരുന്ന ഇയ്യോബിനോട് അദ്ദേഹത്തിന്റെ പത്നി ഉപദേശിച്ചത് ദൈവത്തെ ശപിച്ചിട്ട് ആത്മഹത്യ ചെയ്തു കളയുവാനായിരുന്നു. ജീവിതത്തിൽ സുഖാനുഭവങ്ങൾ ഉണ്ടാകുമ്പോൾ അവ ദൈവാനുഗ്രഹവും ദുഃഖാനുഭവങ്ങൾ വരുമ്പോൾ അവ ദൈവശാപവും ആണെന്ന ധാരണയാണ് ഇതിന്റെ പിന്നിൽ. എന്നാൽ ഇയ്യോബാകട്ടെ ദൈവത്തെ വാഴ്ത്തുന്നതിനല്ലാതെ ശപിക്കുന്നതിന് യാതൊരു നീതീകരണവും കാണുന്നില്ല. ദൈവത്തിന്റെ ശാപമായല്ല ഇയ്യോബ് തനിക്കുണ്ടായ കഷ്ടതകളെ കാണുന്നത്. മറിച്ച് തനിക്ക് ദൈവത്തോളം വളരുവാനും ശക്തനാകുവാനും ദൈവം ഒരുക്കുന്ന അവസരം എന്ന അനുഗ്രഹമായാണ്.

ഇയ്യോബിന്റെ പത്നിയോടൊപ്പം ദൈവത്തെ ശപിക്കാതെ ഇയ്യോബിനോടൊപ്പം ദൈവത്തെ അനുഗ്രഹിക്കുക (വാഴ്ത്തുക) യാണ് ആരാധനയിൽ നാം ചെയ്യുന്നത്. അതോടൊപ്പം നമ്മുടെ സമസൃഷ്ടങ്ങളെയെല്ലാം നാം അനുഗ്രഹിക്കുന്നു. എല്ലാവർക്കും നന്മ ഉണ്ടാകണമെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുമ്പോൾ നാം അവരെ അനുഗ്രഹിക്കുകയാണ്.

**2. സമാധാനം**

സമാധാനത്തിന് രണ്ടു വശങ്ങളുണ്ട്. ആന്തരികവും ബാഹ്യവും. ഒരു നാണയത്തിന്റെ രണ്ടു വശങ്ങൾ പോലെ, ഒന്നില്ലാതെ മറ്റത് ഉണ്ടാവില്ല. ഭൂതകാലത്തെക്കുറിച്ചുള്ള കുറ്റബോധങ്ങളും ഭാവിയെക്കുറിച്ചുള്ള അങ്കലാപ്പുകളും നീങ്ങുമ്പോൾ മനസ്സിനുള്ളിൽ (ആന്തരിക) സമാധാനം ഉണ്ടാകും. അറിഞ്ഞും അറിയാതെയും ചെയ്തുപോയ കുറ്റങ്ങൾക്ക് ദൈവത്തോടും സഹജീവികളോടും മാപ്പ് ചോദിക്കുകയും മറ്റുള്ളവരുടെ കുറ്റങ്ങളെല്ലാം അവരോടു ക്ഷമിക്കുകയും ചെയ്യുമ്പോൾ ബാഹ്യസമാധാനവും ഉണ്ടാകുന്നു. ആരാധനയിൽ അർത്ഥവത്തായി സംബന്ധിക്കുന്ന

വരിൽ സമാധാനത്തിന്റെ ഇരുവശങ്ങളും സംജാതമാകുന്നു. എല്ലാ ശത്രുതയും നീങ്ങി മൈത്രി ഉണ്ടാകുന്നു.

### 3. ബലി

രാജസന്നിധിയിൽ എത്തുന്നവർ എന്തെങ്കിലും കാഴ്ചകളുമായി എത്താറുണ്ട്. അവർക്ക് രാജാവിനോടുള്ള നന്ദിയുടെയും സ്നേഹത്തിന്റെയും പ്രകടനമായാണ് കാഴ്ചകൾ അർപ്പിക്കുന്നത്. സ്വർഗ്ഗസ്ഥനായ ദൈവം ലോകത്തിന്റെ മുഴുവൻ മഹാരാജാവാണ്. ഭൂമിയിലുള്ള മനുഷ്യർ എങ്ങനെ സ്വർഗ്ഗത്തിലുള്ള ദൈവസന്നിധിയിൽ കാഴ്ചകൾ അർപ്പിക്കും? കാഴ്ചവസ്തുക്കളെ ദഹിപ്പിക്കുന്ന രീതി ഉണ്ടായത് ഇങ്ങനെയാകാൻ സാധ്യതയുണ്ട്. അഗ്നി കാഴ്ചവസ്തുക്കളെ ദൈവസന്നിധിയിൽ എത്തിക്കുന്നതായി അവർ വിശ്വസിച്ചിരുന്നിരിക്കണം.

യേശുതമ്പുരാന്റെ മരണം ഒരു ബലിയായിരുന്നു എന്ന ചിന്ത വേദപുസ്തകത്തിലുണ്ട്. യേശുതമ്പുരാൻ ബലിയർപ്പിച്ചത് തന്നെത്തന്നെയായിരുന്നു. അത് ഒരു സ്വയത്യാഗം (Self-sacrifice) ആയിരുന്നു. വിശുദ്ധ കുർബാനയിലെ അപ്പവീഞ്ഞുകൾ സ്വയം ബലിയായ യേശുതമ്പുരാനെയാണ് പ്രതിനിധാനം ചെയ്യുന്നത്.

കുർബാനയിൽ സംബന്ധിക്കുന്ന നാം നമ്മെത്തന്നെ ദൈവത്തിന് ബലിയായി അർപ്പിക്കുന്നു. ഒരു മൃഗത്തെ കൊന്ന ശേഷമാണ് അതിനെ ബലിയർപ്പിച്ചിരുന്നത്. എന്നാൽ വിശുദ്ധ കുർബാനയിൽ നാം നമ്മെത്തന്നെ ജീവനോടെ ദൈവസന്നിധിയിൽ അർപ്പിക്കുന്നു. അതുകൊണ്ട് അത് ജീവനുള്ള ബലിയാണ്. ദൈവം നമ്മെ സ്വതന്ത്രരായി സൃഷ്ടിച്ചിരിക്കുന്നു. എന്നാൽ നാം നമ്മെത്തന്നെ സ്വമനസ്സാലെ ദൈവത്തിന് അടിമകളായി അർപ്പിക്കുകയാണ് ബലിയർപ്പണത്തിലൂടെ. അപ്പന്റെ അടുക്കൽ തിരികെ എത്തിയ മുടിയൻപുത്രൻ അതാണ് ചെയ്യുന്നത്.

യേശുതമ്പുരാനോട് ചേർന്നാണ് നാം ഈ ബലി അർപ്പിക്കുന്നത്. ഒരു ദൈവാലയത്തിൽ വിശുദ്ധ കുർബാനയർപ്പിക്കുന്ന ഒരു സമൂഹം, അത് എത്ര ചെറുതാണെങ്കിൽ കൂടി, ഇപ്പോൾ ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരും, ഇനി ജീവിക്കുന്നവരും ഉൾപ്പെട്ട സാർവത്രിക സഭയെ ആണ് പ്രതിനിധാനം ചെയ്യുന്നത്. സഭയാകട്ടെ, ദൈവസന്നിധിയിൽ സർവമനുഷ്യവർഗ്ഗത്തെയും പ്രതിനിധാനം ചെയ്തുകൊണ്ട് നിൽക്കുന്ന ക്രിസ്തു എന്ന മഹാപുരോഹിതന്റെ ശരീരം തന്നെ. അതുകൊണ്ട് ത്രോണോസിലെ അപ്പവീഞ്ഞുകൾ യേശുതമ്പുരാനോടൊപ്പം നമ്മെയും പ്രതിനിധാനം ചെയ്യുന്നു.

## 4. സ്തോത്രം

കുർബാനയുടെ ഗ്രീക്കു പദം eucharist എന്നാണ്. സ്തോത്രബലി എന്നാണ് സാധാരണ ഇത് തർജ്ജമ ചെയ്യാറുള്ളത്. നന്ദിയുടെ പ്രകടന മായാണ് ആളുകൾ രാജസന്നിധിയിൽ കാഴ്ചകൾ അർപ്പിച്ചിരുന്നത്. ദൈവ ത്തോടുള്ള നന്ദി മനുഷ്യൻ ആരാധനയിൽ പ്രകടമാക്കുന്നത് ദൈവത്തിന് സ്വയം കാഴ്ചയായി അർപ്പിച്ചുകൊണ്ടാണ്. മുടിയൻപുത്രന് സ്വന്തം പിതാ വിനെക്കുറിച്ച് ഒരു പുതിയ അവബോധം ഉണ്ടായിട്ടാണ് അവൻ പിതാ വിന്റെ അടുക്കലേക്ക് മടങ്ങുന്നതും സ്വയം ഒരു അടിമയായി സമർപ്പി ക്കുന്നതും.

അപ്രകാരം ദൈവത്തെക്കുറിച്ചുള്ള ചിന്ത നമ്മുടെ ഉള്ളിൽ സ്നേഹവും ബഹുമാനവും നന്ദിയും നിറയ്ക്കുമ്പോൾ നാം മുടിയൻപുത്രനെപ്പോലെ ദൈവസന്നിധിയിലേക്ക് ഓടിച്ചെല്ലുകയും ആ പാദങ്ങളിൽ വീണു സ്വയം അടിമയായി അർപ്പിക്കുകയും ചെയ്യും. അപ്പോൾ സമാധാനം നമ്മുടെ ഉള്ളിലും നമ്മുടെ ബന്ധങ്ങളിലും നിറയുന്നു. നാം ദൈവത്തെ വാഴ്ത്തു മ്പോൾ, നമ്മുടെ സഹജീവികൾക്ക് നന്മയുണ്ടാകണമെന്ന് ആശംസിക്കു മ്പോൾ നമ്മുടെ ജീവിതത്തിലും അനുഗ്രഹമാരി വർഷിക്കപ്പെടുന്നു. ഇതാണ് ആരാധനയിൽ സംഭവിക്കുന്നത്.

“ദൈവത്തിന് പ്രസാദകരവും അവിടുത്തെ ശുശ്രൂഷക്കായി വേർതിരി ക്കപ്പെട്ടതുമായ ജീവനുള്ള ബലിയായി നിങ്ങളെത്തന്നെ സമർപ്പിക്കുക. ഇതാണ് നിങ്ങൾ അർപ്പിക്കേണ്ട അർത്ഥവത്തായ സത്യാരാധന” (റോമർ 12:1). ദൈവമുമ്പാകെ ജീവനുള്ള ബലിയായി അവിടുത്തെ അടിമയായി സ്വയം അർപ്പിക്കുന്നതാണ് അർത്ഥവത്തായ സത്യാരാധന എന്ന പൗലോസ് അപ്പോസ്തോലന്റെ നിർവചനം എത്രയോ ശരിയാണ്.

# 23

# ഉപമകളാൽ ശ്ലേമൂൻ ചൊന്നാനേവം

ദൈവരാജ്യത്തെക്കുറിച്ച് പഠിപ്പിക്കുവാൻ യേശുതമ്പുരാൻ ഒട്ടനവധി ഉപമകൾ ഉപയോഗിച്ചു. കടുകുമണി, പുളിപ്പുമാവ് (യീസ്റ്റ്), നിലത്തിൽ കണ്ട നിക്ഷേപം എന്നിവ അവയിൽ ചിലത് മാത്രം. ആരാധനയെക്കുറിച്ചും ഉപമകൾ ഉപയോഗിച്ചു മാത്രമേ നമുക്ക് സംസാരിക്കുവാൻ സാധിക്കൂ. ഒട്ടേറെ ഉപമകൾ ഇക്കഴിഞ്ഞ താളുകളിൽ നാം കണ്ടു.

1. ചക്രവർത്തിയുടെ സന്നിധിയിലെത്തുന്ന ജനപ്രതിനിധികൾ ജനങ്ങളുടെ ആവശ്യങ്ങൾ ചക്രവർത്തിയെ ഉണർത്തിക്കാനും ചക്രവർത്തിയുടെ അരുളപ്പാട് കേൾക്കാനുമാണ് അവിടെയെത്തുന്നത്. ലോകം എന്ന മഹാരാജ്യത്തിന്റെ ചക്രവർത്തിയായ ദൈവസന്നിധിയിൽ അവിടുത്തെ പ്രജകളെ പ്രതിനിധാനം ചെയ്തുകൊണ്ട് മനുഷ്യൻ എന്ന പ്രതിനിധി എത്തുന്നതാണ് ആരാധന. സർവജീവജാലങ്ങളും ദൈവത്തിന്റെ പ്രജകളാകുന്നു. മനുഷ്യൻ സൃഷ്ടിക്കപ്പെട്ടത് തന്നെ അദൃശ്യനായ ദൈവത്തിന്റെ ദൃശ്യപ്രതിമയായി ദൈവം ചെയ്യേണ്ട കാര്യങ്ങൾ ലോകത്തിൽ ചെയ്യുവാനാണ്. ദൈവസിംഹാസനത്തിന്റെ വലഭാഗത്ത് നിൽക്കുന്ന ക്രിസ്തുവിനോടു ചേർന്ന് അവിടുത്തെ ശരീരം എന്ന നിലയിലാണ് ക്രൈസ്തവസഭ ഈ ധർമ്മം നിർവഹിക്കുന്നത്. ദൈവാലയം ചക്രവർത്തിയുടെ കൊട്ടാരമാണ്. ത്രോണോസ് (throne) ചക്രവർത്തിയുടെ സിംഹാസനമാണ്.

2. ഇസ്രായേൽ മക്കൾ മരുഭൂമിയിലൂടെ കനാൻ നാട്ടിലേക്കു പോകുന്ന വഴിയിൽ സർപ്പദംശനമേറ്റ് ധാരാളംപേർ മരിച്ചുവീഴാൻ തുടങ്ങി. മോശ ഒരു പിച്ചള സർപ്പത്തെ ഉയർത്തുകയും അതിനെ നോക്കിയവർ രക്ഷപ്പെടുകയും ചെയ്തു. ലോകമാകുന്ന മരുഭൂവിലൂടെ സ്വർഗകനാനിലേക്ക് യാത്രചെയ്യുമ്പോൾ ഉണ്ടാകുന്ന പൈശാചിക സർപ്പദംശനങ്ങളിൽ നിന്നു വിമോചിതരാകുന്നത് ക്രൂശിതനായ ക്രിസ്തു എന്ന പിച്ചളസർപ്പത്തെ ദർശിക്കുമ്പോഴാണ്. ആരാധന (പ്രത്യേകിച്ചു വിശുദ്ധ കുർബാന) ക്രൂശിതനായ ക്രിസ്തുവിനെ കാണാനും പൈശാചികാക്രമണങ്ങളിൽ നിന്നു രക്ഷ നേടാനുമുള്ള അവസരമാണ്.

3. മരുഭൂവിലൂടെ യാത്ര ചെയ്യുമ്പോൾ ഇസ്രായേൽ മക്കൾ പട്ടിണി മൂലം തളർന്ന് വീഴാനും മരിക്കാനും തുടങ്ങി. അപ്പോൾ ദൈവം അവർക്ക് ആകാശത്തിൽ നിന്നും മന്ന എന്ന ആഹാരം നൽകി. ലോകമരുഭൂവിലൂടെ യാത്ര ചെയ്യുന്ന പുതിയ ഇസ്രായേലിന് ദൈവം സ്വർഗ്ഗത്തിൽ

നിന്നു നൽകുന്ന മന്നയാണ് ക്രിസ്തു എന്ന അപ്പം. ക്രിസ്തുവിനെ (ഭക്ഷിക്കുന്നതിന്റെ) ഉൾക്കൊള്ളുന്നതിന്റെ ഫലമായി, മരണത്തിൽ നിന്നു രക്ഷ നേടുകയും, മുന്നോട്ടുള്ള യാത്രയ്ക്കു വേണ്ട ശക്തി നേടുകയും ചെയ്യുന്നു.

4. അഴുക്കായ പാത്രങ്ങൾ വൃത്തിയാക്കുന്ന ഒരു dishwasher പോലെ അഴുക്കായ മനുഷ്യമനസ്സുകളെ ശുചിയാക്കുന്ന ഒരു mindwasher ആണ് ദൈവാലയം. അഴുക്കായ പാത്രങ്ങൾ പോലെ അഴുക്കായ മനസ്സുമായി ആളുകൾ ദൈവാലയത്തിലെത്തുന്നു. കൂദാശ (cleaning) എന്ന പ്രക്രിയയുടെ ഒടുവിൽ അവർ ശുചിയായി പുറത്തേക്ക് വരുന്നു.

5. Body-building-നു gymnasium ഉള്ളതുപോലെ mind-building-നു ഉള്ള gymnasium ആണ് ദൈവാലയം. പതിവായ വ്യായാമം ശരീരത്തിന്റെ ആരോഗ്യത്തിന് അത്യന്താപേക്ഷിതമായതുപോലെ, മനസ്സിന്റെ വ്യായാമം മനസ്സിന്റെ ആരോഗ്യത്തിന് അത്യന്താപേക്ഷിതമാണ്. മനസ്സിനെ ഏകാഗ്രമാക്കി നിർത്തുകയാണ് ഏറ്റവും പ്രധാനപ്പെട്ട മനോവ്യായാമം.

6. വേണ്ടപോലെ പ്രവർത്തിക്കാത്ത ഒരു റോബോട്ടിനെ reprogram ചെയ്യുന്നതുപോലെ, മനുഷ്യരെ reprogram ചെയ്യുന്ന പ്രക്രിയയാണ് ആരാധന. മനുഷ്യനിർമ്മിതമായ വികലമായ പ്രോഗ്രാമുകളുടെ സ്ഥാനത്ത് Original ആയ, manufacturer ന്റെ (സ്രഷ്ടാവിന്റെ) പ്രോഗ്രാം ആരാധനയിൽ re-install ചെയ്യപ്പെടുന്നു.

7. നമ്മെ സ്വർഗ്ഗത്തിലെത്തിക്കുന്ന വിമാനമാണ് ആരാധന. നമ്മുടെ പൂർവികർ വികസിപ്പിച്ചെടുത്ത ഈ വാഹനം വേണ്ടവണ്ണം ഉപയോഗിക്കാനുള്ള കഴിവും അറിവും നാം നേടണം.

ആരാധന എന്നാൽ എന്ത് എന്നു മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്ന ഉപമകളാണ് ഇവയെല്ലാം. ഇവയെ നാം ആക്ഷരികമായി എടുത്തുകൂടാ. ദൈവരാജ്യം കടുകുമണിയോട് സദൃശം എന്നു പറഞ്ഞപ്പോൾ അവ രണ്ടും ഒന്നു തന്നെയാണ് എന്നല്ല യേശുതമ്പുരാൻ ഉദ്ദേശിച്ചത്. അവയ്ക്കിടയിൽ ഏതോ ഒരു സമാനത ഉണ്ട് എന്നു മാത്രമാണ്. എല്ലാ ഉപമകളും ആവശ്യാനുസരണം ഉപയോഗിക്കാൻ നമുക്ക് കഴിയണം. ഇവിടെ പറഞ്ഞിട്ടില്ലാത്ത പുതിയ ഉപമകൾ സൃഷ്ടിക്കാനുള്ള സർഗാത്മകതയും നമുക്ക് ഉണ്ടാകണം. ആരാധന എന്ന മഹാ ആനയെ മനസ്സിലാക്കാൻ ശ്രമിക്കുന്ന അന്ധന്മാരുടെ ഉപമകളായി മാത്രം ഇവയെ കണ്ടാൽ മതി. ആനയുടെ വാലിൽ പിടികിട്ടിയ അന്ധൻ, ആന ചൂല് പോലെയാണ് എന്ന് അഭിപ്രായപ്പെട്ടു. അനുഭവത്തിന്റെ അടിസ്ഥാനത്തിലുള്ള ആ നിരീക്ഷണം സത്യമല്ലെന്ന് എങ്ങനെ പറയും? എന്നാൽ അതിന്റെ അടിസ്ഥാനത്തിൽ ആനയും ചൂലും ഒന്നു തന്നെ എന്നു

സമർത്ഥിക്കാൻ ശ്രമിക്കുന്നത് അപകടമാവും. ഉദാഹരണത്തിന് ദൈവാലയം ഒരു gymnasium പോലെയാണ് എന്ന് ഇവിടെ പറയുന്നുണ്ട്. അതിന്റെ അർത്ഥം ദൈവാലയവും gymnasium ഉം ഒന്നു തന്നെ എന്നല്ല.

വിവിധ പാരമ്പര്യങ്ങളിൽപെട്ട ക്രൈസ്തവസഭകൾ തമ്മിലുള്ള പ്രധാന വ്യത്യാസം അവർ ഉപയോഗിക്കുന്ന ഉപമകളിലുള്ള വ്യത്യാസമാണ്. പൗലോസ് അപ്പോസ്തോലൻ പറഞ്ഞിരിക്കുന്നതുപോലെ നമ്മുടെ എല്ലാവരുടെയും അറിവ് ഭാഗികമാണ്. സത്യം ഉള്ളതുപോലെ അറിയുന്നത് സർവജ്ഞനായ ദൈവം മാത്രമാണ്. ഈ ബോധ്യം നമുക്കെല്ലാം ഉണ്ടായാൽ പരസ്പരം മനസ്സിലാക്കുന്നതിനുള്ള തുറന്ന മനസ്സ് നമുക്കുണ്ടാകും.

# 24

# ആത്മാവിലും സത്യത്തിലും

ദൈവത്തെ ആരാധിക്കേണ്ടത് ഈ മലയിലാണോ ആ മലയിലാണോ എന്ന ശമര്യസ്ത്രീയുടെ ചോദ്യത്തിന് യേശുതമ്പുരാൻ ഇങ്ങനെ മറുപടി നൽകി: "ദൈവത്തെ ആരാധിക്കുന്നവർ ആത്മാവിലും സത്യത്തിലും ആരാധിക്കണം" (യോഹ. 4:24). എവിടെ ആരാധിക്കുന്നു എന്നതല്ല. എങ്ങനെ ആരാധിക്കുന്നു എന്നതാണ് പ്രധാനം എന്ന് യേശുതമ്പുരാൻ വ്യക്തമാക്കി.

## ആത്മാവിലുള്ള ആരാധന

പ്രാർത്ഥിക്കുന്നത് എപ്പോഴും ആത്മാവിലായിരിക്കണം എന്ന് പൗലോസ് അപ്പോസ്തോലൻ സമ്മതിക്കും (എഫെസ്യർ 5:18). വീഞ്ഞു കുടിച്ചു മത്തരാകരുത് എന്നും പകരം ആത്മാവിൽ നിറയണം എന്നും അദ്ദേഹം എഴുതി. എന്നാൽ ഒരു സമൂഹത്തിൽ പ്രാർത്ഥിക്കുമ്പോൾ ആത്മാവിനോടൊപ്പം മനസ്സും ഉപയോഗിക്കണം എന്നും അദ്ദേഹം കൊരിന്ത്യരെ ഉപദേശിച്ചു (1 കൊരി. 7:13-17). ഒരാൾ തനിക്ക് അറിഞ്ഞുകൂടാത്ത ഒരു ഭാഷയിൽ പ്രാർത്ഥിച്ചാൽ അത് ആത്മാവ് മാത്രം കൊണ്ടുള്ള പ്രാർത്ഥനയാണ്. മനസ്സ് അപ്പോൾ ഉപയോഗിക്കുന്നില്ല. ഒരാൾ തനിക്ക് അറിയാവുന്ന ഒരു ഭാഷയിൽ പ്രാർത്ഥിക്കുന്നതിനു മനസ്സ് ഉപയോഗിച്ചേ തീരൂ. ഒരാൾ ഏകനായി ദൈവത്തോട് പ്രാർത്ഥിക്കുമ്പോൾ അന്യഭാഷയിൽ പ്രാർത്ഥിക്കുന്നതിന് പൗലോസ് അപ്പോസ്തോലൻ എതിരല്ല. എന്നാൽ ഒരു സമൂഹത്തിൽ പ്രാർത്ഥിക്കുമ്പോൾ അന്യഭാഷയിലുള്ള പ്രാർത്ഥന മറ്റുള്ളവർക്ക് പ്രയോജനപ്പെടുകയില്ല എന്ന് അദ്ദേഹം കരുതുന്നു.

മനുഷ്യന് മനസ്സും ആത്മാവും ഉണ്ട്. മനസ്സ് എനിക്കു ചിന്തിക്കാനുള്ള ഒരു ഉപകരണം മാത്രമാണ്. ആത്മാവാകട്ടെ ഞാൻ തന്നെയാണ്. നിങ്ങൾക്ക് സമാധാനം ഉണ്ടാകട്ടെ എന്നു വൈദികൻ പറയുമ്പോൾ അങ്ങേയ്ക്കും ഉണ്ടാകട്ടെ എന്ന അർത്ഥത്തിൽ 'അങ്ങയുടെ ആത്മാവോടും കൂടെ ഉണ്ടായിരിക്കട്ടെ' എന്നാണ് ജനം പറയുന്നത്.

ആത്മാവു കൊണ്ട് മനസ്സിലാകാത്ത ഭാഷയിൽ പ്രാർത്ഥിക്കുന്നത് മറ്റുള്ളവർക്ക് പ്രയോജനം ചെയ്യുകയില്ല; എന്നാൽ ആത്മാവു കൊണ്ടല്ലാതെ മനസ്സുകൊണ്ട് മാത്രം പ്രാർത്ഥിക്കുന്നത് ആർക്കും പ്രയോജനം ചെയ്യുകയില്ല. ആത്മാവിൽ നിന്നുയരാത്ത പ്രാർത്ഥന പ്രാർത്ഥനയല്ല; അത് ദൈവസന്നിധിയിലെത്തുകയുമില്ല.

യഥാർത്ഥ പ്രാർത്ഥന ആത്മാവിൽ നിന്നുയരുന്ന ഒരു തരം telepathic ആശയവിനിമയമാണ്. ചിന്തയുടെയും ഭാഷയുടെയും അപ്പുറത്താണ് അത്. മുറിയിൽ കടന്നു വാതിലടച്ചു അദൃശ്യനായ പിതാവിനോടുള്ള പ്രാർത്ഥനയാണ് അത്. ഹൃദയത്തിന്റെ മുറിക്കുള്ളിൽ കടന്നു വികാര വിചാരങ്ങൾ കടന്നുവരാതെ വാതിലടയ്ക്കുമ്പോളാണ് ദൈവവുമായി ആശയവിനിമയം സാധ്യമാകുന്നത്. എന്നാൽ ഒരു സമൂഹമായി ആരാധിക്കുമ്പോൾ ഈ ആശയവിനിമയത്തെ മനസ്സുപയോഗിച്ച് ചിന്തകളാക്കി ശബ്ദങ്ങളായി പ്രകടിപ്പിക്കുന്നു.

ദൈവത്തോട് മാത്രമല്ല, മനുഷ്യരോടും ആത്മാവിലുള്ള telepathic ആശയവിനിമയം സാധ്യമാണ്. പ്രത്യേകിച്ച് വാങ്ങിപ്പോയവരോടും അകലെയായിരിക്കുന്നവരോടും നമുക്ക് ആത്മാവിൽ ബന്ധപ്പെടാവുന്നതാണ്.

ഒരു മനുഷ്യശരീരത്തിലെ കോശങ്ങൾ തമ്മിൽ അഥവാ ഒരു ഉറുമ്പിൻകൂട്ടത്തിലെ ഉറുമ്പുകൾ തമ്മിൽ ആശയവിനിമയം ചെയ്യുന്നത് പോലെയുള്ള ഒരു തരം ആശയവിനിമയം സമൂഹശരീരത്തിലെ കോശങ്ങളായ മനുഷ്യർ തമ്മിൽ നടത്താറുണ്ട്. ഇത് ബോധതലത്തിൽ ഭാഷയുപയോഗിച്ചു നടത്തുന്ന ആശയവിനിമയമല്ല. ഉപബോധതലത്തിൽ നടക്കുന്നതാണ്. ഇത്തരം ആശയവിനിമയമാണ് വാസ്തവത്തിൽ ആരാധനയുടെ ഭാഷ.

## സത്യത്തിലുള്ള ആരാധന

സത്യാരാധന യഥാർത്ഥ ആരാധനയാണ്. കപടത തൊട്ടുതീണ്ടാത്ത ആരാധനയാണ് അത്. യഥാർത്ഥ ആരാധനയിൽ ദൈവവുമായുള്ള ആത്മാവിലുള്ള telepathic ആശയവിനിമയം നടക്കുന്നു.

എന്നാൽ കപടമായ ആരാധനയിൽ അത് നടക്കുന്നില്ല. നടക്കുന്നതായി മറ്റുള്ളവർക്ക് തോന്നുന്നതേയുള്ളു. മനുഷ്യർ കാണുന്നതിന് വേണ്ടി സുനഗോഗുകളിലും വഴിക്കവലകളിലും നിന്നുകൊണ്ട് പ്രാർത്ഥിക്കുന്ന പരീശന്മാരെക്കുറിച്ച് യേശുതമ്പുരാൻ പറയുകയുണ്ടായി. അവർ പ്രാർത്ഥിക്കുന്നതായി കാണപ്പെടുന്നു. യഥാർത്ഥ പ്രാർത്ഥന നടക്കുന്നുമില്ല.

ഒരിക്കൽ യേശുതമ്പുരാൻ ഇതുമായി ബന്ധപ്പെട്ട ഒരു കഥ പറയുകയുണ്ടായി. ഒരു പുരോഹിതനും ലേവ്യനും ദൈവാലയത്തിലേക്ക് പോകുകയായിരുന്നു. ദൈവാലയത്തിൽ ആരാധനയ്ക്ക് നേതൃത്വം കൊടുക്കുന്നവരാണ് അവർ. മനുഷ്യരെ പ്രതിനിധാനം ചെയ്തുകൊണ്ട് ദൈവസന്നിധിയിൽ നിൽക്കുക എന്ന മഹത്തായ ചുമതല നിർവഹിക്കുന്നവരാണവർ. മാത്രവുമല്ല, ദൈവത്തെ പ്രതിനിധാനം ചെയ്തുകൊണ്ട് ജന

ത്തിന്റെ നേരെ തിരിയുന്നവരുമാണ് അവർ. അപ്പോൾ അവരുടെ ശബ്ദം ദൈവശബ്ദമായി സ്വീകരിക്കപ്പെടുന്നു. ദൈവത്തിന്റെ പ്രതിപുരുഷന്മാരായി അവർ ജനത്താൽ മാനിക്കപ്പെടുന്നു. പുരോഹിതനും ലേവ്യനും ഒരുമിച്ചല്ല പോയത്. പുരോഹിതൻ പോയി അൽപനേരം കഴിഞ്ഞാണ് ലേവ്യൻ പോയത്. പുരോഹിതൻ വഴിയരികിൽ ഒരു കാഴ്ച കണ്ടു. ഒരു മനുഷ്യജീവി മരണവുമായി മല്ലടിക്കുന്നു. അയാളുടെ ശരീരത്തിൽ നിന്നു രക്തം വാർന്ന് പൊയ്ക്കൊണ്ടിരിക്കുന്നു. ആരെങ്കിലും അയാളുടെ മുറിവ് ഒന്നു വച്ചുകെട്ടിയില്ലെങ്കിൽ മിനിറ്റുകൾക്കുള്ളിൽ അയാളുടെ മരണം സംഭവിക്കും. ആ കാഴ്ച കണ്ടയുടനെ പുരോഹിതൻ ചുറ്റും നോക്കി. ആരും തന്നെ കാണുന്നില്ല എന്നുറപ്പിച്ച ശേഷം അയാൾ അതിവേഗം സ്ഥലം വിട്ടു. പിന്നാലെ വന്ന ലേവ്യനും അതുപോലെ തന്നെ ചെയ്തു. കുറച്ചു നേരം കഴിഞ്ഞ് ഒരു അന്യനാട്ടുകാരൻ അതുവഴി വന്നു. ഈ കാഴ്ച കണ്ടിട്ട് മറ്റൊന്നും ആലോചിക്കാതെ അയാൾ സ്വന്തം വസ്ത്രം വലിച്ചു കീറി അയാളുടെ മുറിവ് കെട്ടി അയാളെ രക്ഷിച്ചു.

ഒരു അന്യനാട്ടുകാരൻ കാണിച്ച മനുഷ്യത്വം ദൈവാലയത്തിൽ ആരാധനയ്ക്ക് നേതൃത്വം കൊടുക്കുന്ന ഒരു പുരോഹിതനുണ്ടായില്ല. ആ പുരോഹിതന്റെ കപടത വെളിവായ ഒരു അവസരമായിരുന്നു അത്. ഒരു സഹജീവിയോട് അലിവ് കാണിക്കാത്ത ഒരാൾ എങ്ങിനെ സർവേശ്വരന്റെ മുമ്പിൽ ഹൃദയം തുറക്കും?

എന്തുകൊണ്ടാണ് അവർ മരിക്കാറായ ഒരു സഹജീവിയെ രക്ഷിക്കാൻ കൂട്ടാക്കാതെ കടന്നുകളഞ്ഞത്? അതിന്റെ കാരണം ആ കഥയിൽ പറയുന്നില്ല. നമുക്ക് ഊഹിക്കുകയേ നിവർത്തിയുള്ളു. അയാളെ കുത്തി മുറിവേൽപ്പിച്ച മോഷ്ടാക്കൾ ഇരുളിൽ മറഞ്ഞിരിക്കുന്നുണ്ടാകും എന്നും ഏത് നിമിഷവും അവർ ചാടിവീണ് തങ്ങളെയും ആക്രമിക്കാം എന്നും ഉള്ള ഭയമാവണം അതിവേഗം അവിടെ നിന്നു കടന്നു കളയാൻ അവരെ പ്രേരിപ്പിച്ചത്. നല്ല ഇടയരിൽ നിന്നു വ്യത്യസ്തമായി ചെന്നായ് വരുന്നത് കണ്ട് ഓടിയകലുന്ന കൂലിക്കാരെക്കുറിച്ച് യേശുതമ്പുരാൻ പറഞ്ഞിട്ടുണ്ട്. അത്തരം ഉത്തരവാദിത്തമില്ലാത്ത കൂലിക്കാരെപ്പോലെയാണ് അവർ പെരുമാറിയത്.

ദൈവാലയത്തിനുള്ളിലെ നമ്മുടെ ആരാധന യഥാർത്ഥമാണോ അല്ലയോ എന്ന് അറിയാൻ ഒരു മാർഗ്ഗമേയുള്ളു. ദൈവാലയത്തിന് വെളിയിൽ നമ്മുടെ ജീവിതം എപ്രകാരമാണ് എന്നു നോക്കുക. ഇവ ഒരു നാണയത്തിന്റെ രണ്ടു വശങ്ങളാണ്. യഥാർത്ഥ ആരാധനയുണ്ടെങ്കിൽ മനുഷ്യത്വമുള്ള പെരുമാറ്റവും നമുക്കുണ്ടാകും. ദൈവാലയത്തിന് വെളിയിൽ നമുക്ക് മനുഷ്യത്വമില്ലെങ്കിൽ ദൈവാലയത്തിനുള്ളിൽ നമ്മെ

ത്തന്നെ അക്ഷരാർത്ഥത്തിൽ തീയിൽ ചുട്ടു ബലി കഴിച്ചാലും അത് നിരർത്ഥകമെന്ന് പൗലോസ് അപ്പോസ്തോലൻ എഴുതി. "എനിക്കുള്ള സർവസ്വവും ഞാൻ ദാനം ചെയ്താലും എന്റെ ശരീരം തന്നെ ദഹിപ്പിക്കുവാൻ ഏൽപ്പിച്ചു കൊടുത്താലും എനിക്കു സ്നേഹമില്ല എങ്കിൽ എല്ലാം നിഷ്ഫലം" (1 കൊരി. 13:3).

# 25

# നൂതനമാം ജീവിതം

മനുഷ്യജീവിതത്തെക്കുറിച്ചുള്ള സമഗ്രമായ വീക്ഷണത്തെയാണ് ഇവിടെ ജീവിതവീക്ഷണം എന്നു വിളിക്കുന്നത്. ലോകസങ്കൽപ്പം, ദൈവ സങ്കൽപ്പം, മനുഷ്യസങ്കൽപ്പം ഇവയെല്ലാം ജീവിതവീക്ഷണത്തിന്റെ ഭാഗ ങ്ങളാണ്. ഒരു മനുഷ്യസമൂഹം അതിന്റെ ജീവിതം കെട്ടിയുയർത്തുന്നത് ജീവിതവീക്ഷണം എന്ന അടിസ്ഥാനത്തിന്മേലാണ്. ജീവിതവീക്ഷണം പാറപോലെ ഉറപ്പുള്ളതായാൽ ജീവിതവും ഉറപ്പുള്ളതാകും. എന്നാൽ ജീവിതവീക്ഷണം മണൽപോലെ ഉറപ്പില്ലാത്തതായാൽ ജീവിതവും ഉറ പ്പില്ലാത്തതാകും. ഇന്നത്തെ മനുഷ്യസംസ്ക്കാരം മണൽപോലെ ഉറപ്പി ല്ലാത്ത ഒരു ജീവിതവീക്ഷണത്തിന്റെ മേലാണ് നിൽക്കുന്നത്. അതിന്റെ സ്ഥാനത്ത് പാറപോലെ ഉറപ്പുള്ള ഒരു ജീവിതവീക്ഷണം വായനക്കാർക്ക് പരിചയപ്പെടുത്താനുള്ള ശ്രമത്തിന്റെ ഭാഗമാണ് ഈ ചെറു പുസ്തകം.

## ഇന്നത്തെ ജീവിതവീക്ഷണം

ഇന്ന് പ്രചാരത്തിലുള്ള ജീവിതവീക്ഷണം വളരെ ഉപരിപ്ലവമായ (Superficial) ചില സങ്കൽപ്പങ്ങൾ ചേർന്നുള്ളതാണ്. അതിന്റെ ലോക സങ്കൽപ്പവും ദൈവസങ്കൽപ്പവും മനുഷ്യസങ്കൽപ്പവും അതിനോടു ബന്ധപ്പെട്ട മറ്റ് സങ്കൽപ്പങ്ങളും ഉപരിപ്ലവമാണ്.

അറിവ് നേടുന്നതിനെക്കുറിച്ചുള്ള ഉപരിപ്ലവമായ സങ്കൽപ്പം പ്രധാന മായും രണ്ടു തരത്തിലുണ്ട്. ആത്യന്തിക യാഥാർത്ഥ്യം പോലും മനു ഷ്യനു പ്രാപ്യമാണ് എന്ന വിശ്വാസമാണ് ഒന്ന്. ലോകത്തിലെ വിവിധ മതവിഭാഗങ്ങളിൽ ഇങ്ങനെ വിശ്വസിക്കുന്നവരാണ് അധികം. തങ്ങളുടെ കൈവശമാണ് ആത്യന്തികസത്യം എന്ന് ഓരോ കൂട്ടരും അവകാശപ്പെ ടുന്നു. മനുഷ്യന്റെ ബുദ്ധിശക്തിക്ക് ആത്യന്തിക യാഥാർത്ഥ്യം കണ്ടെ ത്താനുള്ള കഴിവുണ്ട് എന്ന സങ്കൽപ്പമാണ് രണ്ടാമത്തേത്. ശാസ്ത്ര ത്തിന്റെ കഴിവിനെക്കുറിച്ചുള്ള അതിരുകടന്ന ബോധ്യമാണിത്.

ഉപരിപ്ലവമായ ലോകസങ്കൽപ്പങ്ങൾ രണ്ടു തരമുണ്ട്. നാം കാണുന്ന ഭൗതികലോകം കൂടാതെ ഇതിന് സമാന്തരമായി മറ്റൊരു ആത്മികലോകം കൂടി ഉണ്ട് എന്ന സങ്കൽപ്പമാണ് ഒന്ന്. നമ്മുടെ അഞ്ചു ഇന്ദ്രിയങ്ങൾ കൊണ്ട് അറിയുന്ന ഈ ഭൗതികലോകം മാത്രമേ ഉള്ളൂ എന്ന സങ്കൽപ്പ മാണ് മറ്റൊന്ന്. ലോകത്തിലെ ഭൂരിപക്ഷം ആളുകൾക്കുമുള്ളത് ഇവ രണ്ടിൽ ഏതെങ്കിലും ഒരു സങ്കൽപ്പമാണ്.

ഈ രണ്ടു ലോകസങ്കൽപ്പങ്ങളെ അടിസ്ഥാനമാക്കി രണ്ടു തരം ഉപരിപ്ലവമായ ദൈവസങ്കൽപ്പങ്ങളുണ്ട്. ആത്മികലോകത്ത് ജീവിക്കുന്ന ഒരു ആത്മികജീവിയായി ദൈവത്തെ സങ്കൽപ്പിക്കുന്നതാണ് ഒന്ന്. അങ്ങനെ ഒരു ദൈവം ഇല്ല എന്നതാണ് വളരെ പ്രബലമായ മറ്റൊരു സങ്കൽപ്പം.

മനുഷ്യന്റെ സ്വഭാവത്തെക്കുറിച്ചുള്ള ഉപരിപ്ലവമായ വീക്ഷണപ്രകാരം ലോകത്തിൽ നല്ല മനുഷ്യരും ചീത്ത മനുഷ്യരും ഉണ്ട്. മനുഷ്യവ്യക്തികൾ അവർ കാണപ്പെടുന്നതുപോലെ പരസ്പരം പറയത്തക്ക ബന്ധമൊന്നുമില്ലാതെ ജീവിക്കുന്നു എന്നതാണ് മറ്റൊരു വീക്ഷണം.

മരണത്തെക്കുറിച്ചും രണ്ടു ഉപരിപ്ലവ സങ്കൽപ്പങ്ങളുണ്ട്. മരിക്കുമ്പോൾ മനുഷ്യനിലെ ആത്മാവ് ശരീരവും ഇഹലോകവും വിട്ടു പരലോകത്തേക്ക് പോകും എന്നതാണ് ഒന്ന്. മരണത്തോടെ മനുഷ്യൻ ഇല്ലാതാകുന്നു എന്നതാണ് മറ്റൊന്ന്.

രക്ഷയെക്കുറിച്ച് രണ്ടു ഉപരിപ്ലവ സങ്കൽപ്പങ്ങളുണ്ട്. മരണശേഷം മനുഷ്യന്റെ ആത്മാവ് സ്വർഗ്ഗം എന്ന സുഖാനുഭവങ്ങൾ മാത്രമുള്ള പരലോകത്തേക്ക് പോകുന്നതാണ് രക്ഷ എന്ന സങ്കൽപ്പമാണ് ഒന്ന്. ഇതുപോലെയുള്ള അന്ധവിശ്വാസങ്ങളിൽ നിന്നു സമ്പൂർണ്ണമായി മുക്തി നേടുന്നതാണ് യഥാർത്ഥ രക്ഷ എന്ന സങ്കൽപ്പമാണ് മറ്റൊന്ന്.

ഈ സങ്കൽപ്പങ്ങൾക്കെല്ലാം പൊതുവായ സ്വഭാവവിശേഷം ഇവയെല്ലാം വളരെ ഉപരിപ്ലവങ്ങളാണ് എന്നുള്ളതാണ്. ആഴമായ നിരീക്ഷണമോ ചിന്തയോ ഒന്നും ഈ സങ്കൽപ്പങ്ങളുടെ പിറകിൽ ഇല്ല. ഇവയുടെ അടിസ്ഥാനത്തിൽ ഉറപ്പുള്ളതും അർത്ഥവത്തും ആയ മനുഷ്യജീവിതം സാധ്യമല്ല. ഈ സങ്കൽപ്പങ്ങളിന്മേൽ പണിതുയർത്തുന്ന ജീവിതങ്ങൾ മണലിന്മേൽ പണിയുന്ന കെട്ടിടം പോലെ നശ്വരമായിരിക്കും. ഒരു ചെറിയ കാറ്റ് മതിയാവും അതിനെ തകർക്കുവാൻ. ഇന്നത്തെ നമ്മുടെ മനുഷ്യസംസ്കാരം ഈ ഉപരിപ്ലവങ്ങളായ സങ്കൽപ്പങ്ങളുടെ മേലാണ് നിൽക്കുന്നത്.

നിലവിലിരിക്കുന്ന ജീവിതവീക്ഷണം ഉപരിപ്ലവമായിരിക്കുന്നത് പ്രധാനമായും രണ്ടു കാരണങ്ങൾ കൊണ്ടാണ്. ഒന്ന്, വസ്തുതയും വിശ്വാസവും വേർതിരിച്ചു കാണുന്നില്ല. വിശ്വാസങ്ങളെ വിശ്വാസങ്ങളായി മനസ്സിലാക്കാതെ വസ്തുതകളായി കണക്കാക്കുന്നത് ലോകസമാധാനത്തിന്റെ ഏറ്റവും വലിയ ഭീഷണി ആണെന്ന് പറഞ്ഞാൽ തെറ്റാവില്ല. രണ്ട്, ആലങ്കാരികഭാഷയെ ആക്ഷരികഭാഷയിൽ നിന്നു വേർതിരിച്ചു കാണുന്നില്ല. ആലങ്കാരികഭാഷയെ അങ്ങനെ തന്നെ കാണാതെ ആക്ഷരികമായി കാണുന്നതും സമാധാനത്തിന്റെ മറ്റൊരു ശത്രുവാണ്.

## ആരാധനയുടെ ജീവിതവീക്ഷണം

ആഴമുള്ള ജീവിത വീക്ഷണത്തിന്റെ ഉദാഹരണമായി ഇവിടെ അവതരിപ്പിച്ചിരിക്കുന്നത് ആദിമക്രൈസ്തവസഭ വികസിപ്പിച്ചെടുത്ത ഒരു ജീവിതവീക്ഷണമാണ്. അതിന്റെ അടിസ്ഥാനത്തിൽ അവർ ഒരു ജീവിതരീതി വികസിപ്പിച്ചെടുത്തു. അവരുടെ ജീവിതവീക്ഷണത്തിന്റെ പ്രകടനവും പ്രതിഫലനവുമായിരുന്നു അവർ നിർമ്മിച്ച ദൈവാലയങ്ങളും അവയിൽ അവർ നടത്തിയിരുന്ന ആരാധനയും. അവരുടെ ജീവിതവീക്ഷണത്തെയും അതിന്റെ പ്രകടനമായിരുന്ന അവരുടെ ആരാധനയെയും അടുത്തു നിന്നു ഒന്ന് നോക്കിക്കാണുകയാണ് ഇവിടെ.

മരിച്ചു മണ്ണടിയുന്ന ഒരു മഹാവൃക്ഷം അതിന്റെ ജീവൻ അതിന്റ വിത്തുകളിൽ ഒളിപ്പിക്കുന്നതുപോലെ, ഒരു മഹാമനുഷ്യസംസ്ക്കാരം മണ്ണടിയുന്നത് അതിന്റെ ജീവൻ ചില സാഹിത്യ-കലാസൃഷ്ടികളാകുന്ന വിത്തുകളിൽ ഒളിച്ചുവച്ചിട്ടാണ്. ആദിമനൂറ്റാണ്ടുകളിൽ വളർന്നു പന്തലിച്ച ക്രൈസ്തവസംസ്ക്കാരം എന്ന മഹാവൃക്ഷം മൺമറയുന്നതിനു മുമ്പ് അതിന്റെ ജീവൻ ഒളിപ്പിച്ചു വച്ചത് പ്രധാനമായും പിൽക്കാലത്ത് തിരുവെഴുത്തുകളായി മാനിക്കപ്പെട്ട സാഹിത്യകൃതികളിലും ആരാധന എന്ന നടന-സംഗീത-സാഹിത്യ കലാരൂപത്തിലും അത്രേ. ഈ അമൂല്യമായ വിത്തുകൾ നശിച്ചുപോകാതെ സംരക്ഷിച്ച ക്രൈസ്തവസഭകൾ അഭിനന്ദനം അർഹിക്കുന്നു. ഈ വിത്തുകളെ അറയിൽ ഭദ്രമായി സൂക്ഷിച്ചു വയ്ക്കുന്നതിന് പകരം വീണ്ടും നല്ല നിലത്തു വിതയ്ക്കാമെങ്കിൽ അവ വളർന്ന് ഒരു പുതിയ സംസ്കാരമായി പന്തലിക്കുവാൻ ഇടയാകും. അതിനുള്ള ഒരു ക്ഷണമാണ് ഈ ചെറു പുസ്തകം.

ക്രൈസ്തവ വീക്ഷണപ്രകാരം എല്ലാം അറിയുന്നതു ദൈവത്തിന് മാത്രമാണ്. അതുകൊണ്ട് ആത്യന്തികസത്യം തങ്ങളുടെ പക്കൽ ഉണ്ട് എന്ന് ആർക്കും അവകാശപ്പെടാൻ സാധ്യമല്ല. പരിമിതമായ കഴിവുകൾ ഉള്ള പഞ്ചേന്ദ്രിയങ്ങൾ വഴി വരുന്ന വിവരങ്ങൾ പരിമിത കഴിവുകൾ ഉള്ള നമ്മുടെ മനസ്സുകൊണ്ട് മനസ്സിലാക്കുന്ന അറിവാണ് നമുക്കുള്ളത്. അറിവില്ലാത്ത കാര്യങ്ങളെപ്പറ്റി നമുക്ക് വിശ്വാസങ്ങളേ ഉള്ളൂ. അങ്ങനെയുള്ള കാര്യങ്ങളെപ്പറ്റി ആലങ്കാരികഭാഷ മാത്രമേ ഉപയോഗിക്കാനാവൂ.

ക്രൈസ്തവ വീക്ഷണപ്രകാരം ലോകം ഒന്നേയുള്ളൂ. എന്നാൽ അതിനു കാണപ്പെടുന്ന ഭാഗം കൂടാതെ കാണപ്പെടാത്ത ഒരു ഭാഗം കൂടെയുണ്ട്. നമ്മുടെ ഇന്ദ്രിയങ്ങൾക്ക് വിഷയമായ ലോകമേ ഉള്ളൂ എന്ന ധാരണയ്ക്ക് യാതൊരു അടിസ്ഥാനവുമില്ല.

ക്രൈസ്തവവീക്ഷണപ്രകാരം സകലത്തിനും കാരണഭൂതമായതെന്തൊ, എന്തിലാണോ സകലവും നിലനിൽക്കുന്നത് ആ യാഥാർത്ഥ്യ

ത്തെയാണ് ദൈവം എന്നു വിളിക്കുന്നത്. അവിടുന്നു സ്ഥലകാലപരിമിതികൾക്ക് പുറത്താണ്. അവിടുത്തെക്കുറിച്ച് മനുഷ്യനു യാതൊന്നും അറിയാൻ സാധ്യമല്ല. അവിടുത്തെക്കുറിച്ച് നമുക്ക് വിശ്വാസങ്ങളേ ഉള്ളൂ. അവിടുത്തെക്കുറിച്ച് ആലങ്കാരികഭാഷ ഉപയോഗിച്ച് മാത്രമേ സംസാരിക്കാനാവൂ.

ക്രൈസ്തവവീക്ഷണത്തിൽ ദൈവത്തെക്കുറിച്ച് എന്നു തോന്നുന്ന പ്രസ്താവനകൾ ഉപയോഗിച്ചാണ് പലപ്പോഴും മനുഷ്യനെക്കുറിച്ച് പറഞ്ഞിരിക്കുന്നത്. ഉദാഹരണത്തിന് ദൈവം പരിശുദ്ധനാകുന്നു എന്ന പ്രസ്താവനയുടെ അർത്ഥം മനുഷ്യരാരും പരിശുദ്ധരല്ല എന്നാകുന്നു. ആരും പരിശുദ്ധരല്ലാത്തതുകൊണ്ട് ആർക്കും സ്വയം നീതീകരിക്കാനോ മറ്റുള്ളവരെ കുറ്റപ്പെടുത്താനോ അവകാശമില്ല. ക്ഷമിച്ചും ക്ഷമ ചോദിച്ചും കൊണ്ട് ദൈവത്തിന്റെ പരിശുദ്ധി ലക്ഷ്യമാക്കി ജീവിക്കുകയാണ് മനുഷ്യൻ ചെയ്യേണ്ടത്.

ദൈവം സർവശക്തനാകുന്നു എന്ന പ്രസ്താവനയുടെ അർത്ഥം മനുഷ്യരുടെ കൂട്ടത്തിൽ എല്ലാ കഴിവുകളും തികഞ്ഞവരായി ആരും ഇല്ല എന്നാകുന്നു. അങ്ങനെയെങ്കിൽ ഒരു ശരീരത്തിലെ അവയവങ്ങൾ പോലെ പരസ്പരം ആശ്രയിച്ച് ഒരു സമൂഹശരീരത്തിന്റെ ഭാഗമായി ജീവിക്കുകയാണ് മനുഷ്യൻ ചെയ്യേണ്ടത്. വ്യക്തികളായി കാണപ്പെടുന്നെങ്കിലും വാസ്തവത്തിൽ ഒരു മഹാജീവിയുടെ കോശങ്ങളാണ് മനുഷ്യർ.

മനുഷ്യനെ സജീവരാക്കുന്നത് ദൈവത്തിന്റെ ജീവനാകയാൽ ജനിമൃതികൾ മനുഷ്യന്റെ ആരംഭമോ അവസാനമോ ആകുവാൻ സാധ്യമല്ല.

എല്ലാ തലത്തിലുമുള്ള ബന്ധങ്ങൾ സുദൃഢം ആയി പരിപാലിക്കുന്നതാണ് മനുഷ്യവ്യക്തികൾക്കും സമൂഹങ്ങൾക്കും ലോകത്തിനും രക്ഷ. വിഘടിതമായ ബന്ധങ്ങളാണ് അസ്തിത്വപ്രശ്നങ്ങൾക്കെല്ലാം കാരണം.

ഇവിടെ ചുരുക്കത്തിൽ വിവരിച്ചത് പാറപോലെ ഉറപ്പുള്ള ഒരു ജീവിതവീക്ഷണമാണ്. അതിന്മേൽ ബലവത്തായ ഒരു മനുഷ്യസംസ്കാരം പണിതുയർത്താം.

# ഗ്രന്ഥസൂചിക

1. കൂറിലോസ്, മർക്കോസ് മാർ. (1994). വി. കുർബാന ഗീതങ്ങൾ. കോട്ടയം: മഡോണ പബ്ലിക്കേഷൻസ്.

2. ഗ്രിഗോറിയോസ്, പൗലോസ് മാർ (2009). ഈശ്വരൻ, മനുഷ്യൻ, പ്രപഞ്ചം. കോട്ടയം: എം. ജി. എഫ്.

3. ഗ്രിഗോറിയോസ്, പൗലോസ് മാർ (2006). സ്നേഹം, സ്വാതന്ത്ര്യം, പുതിയ മാനവികത. കോട്ടയം: സോഫിയ ബുക്സ്.

4. ഗ്രിഗോറിയോസ്, പൗലോസ് മാർ (2014). മതം, ശാസ്ത്രം, മനുഷ്യരാശി യുടെ ഭാവി. കോട്ടയം: സോഫിയ ബുക്സ്.

5. ജോർജ്, ഫാ. കെ. എം. (2009). ജീവന്റെ വിസ്മയം. കോട്ടയം: എം.ഒ.സി. പബ്ലിക്കേഷൻസ്.

6. ജോർജ്, ഫാ. എം. പി. (2010). സുറിയാനി സംഗീതം. കോട്ടയം: എം.ഒ.സി. പബ്ലിക്കേഷൻസ്.

7. ജോഷ്വാ, ഫാ. ഡോ. റ്റി. ജെ. (2011). അവതാരിക: ആരാധനാഗീതസമീക്ഷ. തിരുവല്ല: സി.എസ്.എസ്.

8. നൈനാൻ, എൻ. ഐ. (2011). ആരാധനാഗീതസമീക്ഷ. തിരുവല്ല: സി.എസ്.എസ്.

9. പിറവം, പി. തോമസ് (2014). ബൈബിളിലെ സംഗീതോപകരണങ്ങൾ. http:www.marthoman.tv/wp-content/uploads/2014/11/Muscical-instruments.pmd_,pdf

10. വർഗീസ്, സി. കെ. (1993). ജീവനുള്ള ബലി. പന്തളം: തുരുത്തേൽ പ്രസ്സ്.

11. വറുഗീസ്, ഫാ. ബി. (1987). ആത്മാവിലും സത്യത്തിലും. കോട്ടയം: ദിവ്യ ബോധനം പബ്ലിക്കേഷൻസ്.

12. സഖേർ (2013). സമീക്ഷ. ഞാലിയാകുഴി: ബസേലിയൻ ബുക്സ്.

13. സേവേറിയോസ്, യൂഹാനോൻ മാർ (2013). ഓർത്തഡോക്സ് സുറിയാനി സഭയുടെ ശുശ്രൂഷാസംവിധാന സഹായി. കോട്ടയം: എം.ഒ.സി. പബ്ലിക്കേഷൻസ്.

14. George, Fr. K. M. (2014) Good Artist can be a better Theologian. Light of Truth. August 1-15.

15. Gregorios, Paulos Mar (1980). Cosmic Man. New Delhi: Sophia Publications.

16. Gregorios, Paulos Mar (2013). On Choosing the Good Portion. Kottayam: Mar Gregorios Foundation/Sophia Books.

17. Philip, Fr. Bijesh (2004). Theosis and Mission. Nagpur: Theosis Books.

18. Walsh, Bishop H. Pakenham (1949). Devotional Study of the Holy Qurbana. Madras: ISPCK.